ഒക്ടോബർ 2020

# ക്രൈസ്തവ കാഹളം



## ദൈവ പരിപാലനയുടെ 90 വർഷങ്ങൾ



## മലങ്കര പുനരൈക്യ പ്രസ്ഥാനം നവതിയിൽ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർത്ഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.



ആർച്ച്ബിഷപ്പ്
ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ
26–ാം ഓർമ്മപ്പെരുന്നാൾ
ഒക്ടോബർ 10




ഒക്ടോബർ 2020 വാല്യം 81 ▪ ലക്കം 10 ▪



# ഉള്ളടക്കം

എഡിറ്റോറിയൽ

# ദൈവം തന്നതല്ലാതൊന്നും ഇല്ല..

മലങ്കര പുനരൈക്യ പ്രസ്ഥാനം 90 വർഷങ്ങൾ പൂർത്തിയാക്കുന്നു, സംഭവബഹുലമായ 90 വർഷങ്ങൾ. ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ നടന്ന ഈ സംഭവം പുത്തൻകൂർ സഭാചരിത്രത്തിലെ നീണ്ട കാത്തിരിപ്പിന്റെയും പ്രാർത്ഥനയുടെയും ഫലമാണ്. എഡി 52-ൽ നമ്മുടെ കർത്താവിന്റെ 12 ശിഷ്യന്മാരിൽ ഒരുവനായ മാർത്തോമ ശ്ലീഹായാൽ സ്ഥാപിതമായ സഭ, 16-ാം നൂറ്റാണ്ടുവരെ അവിഭക്തമായിരുന്നു. പേർഷ്യൻ സ്വാധീനത്തിൽ പൗരസ്ത്യ സുറിയാനി ക്രിസ്ത്യാനികളുടെ വിശ്വാസവും ആരാധനയും ആരംഭം മുതൽ ഈ സഭയിൽ സജീവമായിരുന്നു. മലങ്കരയിലെ ഈ ക്രൈസ്തവ സമൂഹം ഒരു ഒറ്റപ്പെട്ട സഭയായിരുന്നില്ല. കർത്താവിന്റെ കല്പനയാൽ ലോകാതിർത്തികൾ വരെയും സുവിശേഷം പ്രസംഗിക്കുക എന്ന സ്വർഗീയ പദ്ധതിയുടെ ഭാഗമായിരുന്നു ഈ സഭ. എന്നാൽ 15-ാം നൂറ്റാണ്ടിന്റെ അവസാനത്തോടെ കച്ചവടത്തിനായി യൂറോപ്യൻ കപ്പൽ യാത്രികരോടൊപ്പം ഇവിടെയെത്തിയ പോർച്ചുഗീസ് മിഷനറിമാർ ഇവിടെ കണ്ടത് തങ്ങളുടേതിൽനിന്നും തികച്ചും വ്യത്യസ്തമായ ആരാധനയും പാരമ്പര്യങ്ങളുമായിരുന്നു. അത് മനസ്സിലാക്കുവാനുള്ള അനുഭവമോ, വിശാലതയോ അവർക്കില്ലായിരുന്നു. ശരിയായ വിശ്വാസവും അനുഷ്ഠാനങ്ങളും തങ്ങളുടേത് മാത്രമാണെന്ന അമിതമായ ആത്മവിശ്വാസത്തിൽ മലങ്കരയിലെ വിശ്വാസത്തിന്റെ ആധികാരികതയെ അവർ അവിശ്വസിച്ചു. പേർഷ്യൻ സഭയിൽ ആ കാലഘട്ടത്തിൽ ഉണ്ടായിരുന്ന നെസ്റ്റോറിയൻ പാഷണ്ഡത മലങ്കരസഭയിൽ ഉണ്ടാകുവാൻ ഇടയുണ്ടെന്ന നിഗമനത്തിൽ അവർ എത്തിച്ചേർന്നു. പിന്നീടങ്ങോട്ട് അതിനെ തിരുത്തുവാൻ ആയിരുന്നു അവരുടെ പരിശ്രമം. തുടർന്നു നടന്ന സംഭവബഹുലമായ ഉദയംപേരൂർ സുന്നഹദോസും കൂനൻകുരിശു സത്യവും പ്രത്യേകം വിശദീകരിക്കുന്നില്ല. കൂനൻ കുരിശു സത്യത്തോടെ ഒന്നായിരുന്ന മലങ്കരസഭ രണ്ടായി പിളർന്നു. വിഭജനം സഭയിൽ ഉണ്ടാക്കിയ മുറിവ് വളരെ വലുതായിരുന്നു. അന്നുമുതൽ ഒരു വിഭാഗം മറു വിഭാഗവുമായി ഒന്നാകുവാൻ നടത്തിയ പരിശ്രമങ്ങൾ ഫലം കാണാതെ നാല് നൂറ്റാണ്ടുകൾ തുടർന്നു. ഇതിനിടയിൽ അതിൽ ഒരു വിഭാഗമായ പുത്തൻ കൂർ സമുദായത്തിൽ ധാരാളം പിളർപ്പുകളും, കോടതി വ്യവഹാരങ്ങളും, മുടക്കുകളും, അസമാധാനവും പതിവായി.

ദുരിതപൂർണ്ണമായിരുന്ന സഭാജീവിതം ആത്മീയമായ നവോത്ഥാനത്തിലൂടെ സമാധാനത്തിലേക്കും കെട്ടുറപ്പിലേക്കും കൊണ്ടുവരിക എന്ന സദുദ്ദേശത്തിൽ മാർ ഇവാനിയോസ് മെത്രാപ്പോലീത്ത നടത്തിയ പുനരൈക്യ പരിശ്രമങ്ങൾ 1930 സെപ്റ്റംബർ 20-ന് യാഥാർഥ്യമായി. പിന്നീടങ്ങോട്ട് അപൂർവങ്ങളിൽ അപൂർവങ്ങളായ ദൈവിക ഇടപെടലുകളാണ് ഈ സഭാ ചരിത്രത്തിൽ നാം കാണുന്നത്. തിരുവനന്തപുരം കേന്ദ്രമായി മലങ്കര കത്തോലിക്കാ ഹൈരാർക്കിയും, മെത്രാപ്പോലീത്തൻ അതിരൂപതയും, തിരുവല്ല കേന്ദ്രമാക്കി സാമന്ത രൂപതയും സ്ഥാപിക്കപ്പെട്ടു. പിന്നീട് ഭാരതപ്പുഴയ്ക്ക് വടക്കോട്ട് ഈ സഭയുടെ അജപാലന അധികാര മേഖല വിപുലീകരിക്കുപെട്ടു. തുടർന്ന് വയനാടൻ മേഖലകളിൽ ബത്തേരി കേന്ദ്രമായി പുതിയ ഭദ്രാസനം വന്നു. തിരുവനന്തപുരം അതിരൂപത വിഭജിക്കപ്പെട്ട് അതിന്റെ പ്രേക്ഷിത ഭൂമിയായ മാർത്താണ്ഡത്ത് പുതിയ ഭദ്രാസനം നിലവിൽവന്നു. മേജർ ആർക്കി എപ്പിസ്കോപ്പൽ സിംഹാസനം സ്ഥാപനം, കേരളത്തിനു പുറത്തും ഭാരതത്തിനു പുറത്തും സഭയുടെ നൈയാമികമായ സംവിധാനങ്ങൾ, പുതിയ ഭദ്രാസനങ്ങളുടെ രൂപീകരണം മാർപാപ്പയെ തിരഞ്ഞെടുക്കുവാനുള്ള കർദിനാൾ സംഘത്തിൽ മലങ്കരസഭയുടെ പ്രവേശനം, ഭാരതം മുഴുവനും സുവിശേഷ നിർവഹണത്തിനുള്ള അധികാരം, കേരളത്തിന് പുറത്തുള്ള ഭദ്രാസനങ്ങളുടെ അതിർത്തികളുടെ പുനർനിർണയം, മാർ ഇവാനിയോസ് മെത്രാപ്പോലീത്തായുടെ നാമകരണ പ്രവർത്തനങ്ങളുടെ പുരോഗതി ഇങ്ങനെ ഒട്ടനവധി കാര്യങ്ങൾ സഭയായി നാം ദൈവത്തിന്റെ അനന്തമായ കരുണയിൽ നിന്നും സ്വീകരിച്ചിട്ടുണ്ട്.

തിരിഞ്ഞുനോക്കുമ്പോൾ സ്വസ്ഥതയോടെയും സമാധാനത്തോടെയും ഒരു ജനതതി കർത്താവിന്റെ സഭയിൽ വിശുദ്ധ പത്രോസിന്റെ പിൻഗാമിയോട് ചേർന്നു നിന്നു ദൈവാരാധന നടത്തിയതിന്റെ 90 വർഷങ്ങളാണ് നമ്മെ പിന്നിടുന്നത്. ആരോടും പകയില്ലാതെ, വിദ്വേഷമില്ലാതെ ദൈവത്തെ മഹത്വപ്പെടുത്താൻ നമുക്ക് കഴിഞ്ഞതാണ് നവതിയുടെ സന്തോഷം. ആ സന്തോഷം നമ്മിൽനിന്ന് എടുത്തുകളയാൻ ദൈവത്തിനല്ലാതെ മറ്റാർക്കും സാധിക്കുകയില്ല. കാരണം ദൈവം തന്നതു മാത്രമേ നമുക്ക് സ്വന്തമായിട്ടുള്ളൂ!!!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

## പിതൃമൊഴി



# മലങ്കര പുനരൈക്യ നവതി: ദൈവാനുഭവത്തിന്റെ ഒൻപത് പതിറ്റാണ്ട്

ദൈവം മുൻപിലും
ദൈവം പിൻപിലും
ദൈവം വലത്തും
ദൈവം ഇടത്തും
ദൈവം താഴെയും
ദൈവം മീതെയും
ദൈവം ഉള്ളിലും
ദൈവം എല്ലാവശത്തും

കൂടെയിരുന്ന് സഹായിച്ച 90 വർഷം! 'ഇത്രത്തോളം യഹോവ സഹായിച്ചു. ഇത്രത്തോളം ദൈവമെന്നെ നടത്തി. ഒന്നുമില്ലായ്മയിൽ നിന്നെന്നെ ഉയർത്തി, ഇത്രത്തോളം യഹോവ സഹായിച്ചു'. ഈ പ്രാർത്ഥന ഹൃദയത്തിൽ നിന്ന് ഉയർത്തുവാൻ കഴിയുന്നതും അതിന് കടപ്പെട്ടിരിക്കുന്നതുമായ സഭയാണ് മലങ്കര സുറിയാനി കത്തോലിക്കാസഭ.

ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയുടെ നേതൃത്വത്തിൽ നടന്ന മലങ്കര പുനരൈക്യ പ്രസ്ഥാനം 90 വർഷം പൂർത്തിയാക്കുന്നു. നവതിയുടെ നന്മയിൽ മലങ്കര പുനരൈക്യ പ്രസ്ഥാനവും മലങ്കര സുറിയാനി കത്തോലിക്കാ സഭയും നിറഞ്ഞുനിൽക്കുമ്പോൾ കഴിഞ്ഞ 90 വർഷത്തെ എങ്ങനെ വിശേഷിപ്പിക്കണം.. നിസ്സംശയം പറയാം സമാധാനത്തിന്റെയും ദൈവപരിപാലനയുടെയും 90 വർഷങ്ങൾ. സത്യാന്വേഷിയായ ഒരു സന്യാസി ദൈവസ്വരം അനുസരിച്ചതിന്റെ അനുഗ്രഹമാണ് ഇന്ന് നാം കാണുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭ. ദൈവസ്വരം ശ്രവിക്കാതെ ലോകത്തിന്റെ വിധിന്യായങ്ങളിലും, ആൾക്കൂട്ട ബഹളങ്ങളിലും ആ സന്യാസി ശ്രദ്ധിച്ചിരുന്നുവെങ്കിൽ അസമാധാനത്തിന്റെ കരിനിഴലിൽ പാർക്കുന്ന ജനത്തോടൊപ്പം കുറച്ചുപേർ കൂടി തുടരുമായിരുന്നു. മാർ ഈവാനിയോസ് എന്ന ധൈര്യശാലി ഒരു ജനതയുടെ നൂറ്റാണ്ടുകളായുള്ള കണ്ണുനീരിന്റെയും പ്രാർത്ഥനയുടെയും നിരന്തരമായ പരിശ്രമങ്ങളുടെയും കൃത്യമായ ഉത്തരമാണ് പുനരൈക്യമഹാസംഭവത്തിലൂടെ നൽകുന്നത്. കാലം കഴിയുംതോറും ചുരുളഴിയുന്ന ദൈവിക വെളിപാടായിട്ടാണ് മലങ്കര പുനരൈക്യ പ്രസ്ഥാനത്തെ നാം മനസ്സിലാക്കുന്നത്. പുനരൈക്യത്തിന്റെ രജതജൂബിലിയും, സുവർണ്ണ ജൂബിലിയും, വജ്രജൂബിലിയും, പ്ലാറ്റിനം ജൂബിലിയും, നവതിയും ഏറെ ആഹ്ലാദത്തോടെയാണ് നമ്മുടെ സഭ ആചരിച്ചത്. എല്ലാ

ആഘോഷങ്ങളുടെയും മുന്നിൽ നന്ദി നിറഞ്ഞ ഹൃദയത്തോടെ മുട്ടുകൾ മടക്കുവാൻ നമുക്ക് അനേകം കാരണങ്ങൾ ഉണ്ടായിരുന്നു. "ഇത്രത്തോളം യഹോവ സഹായിച്ചു, ഇത്രത്തോളം ദൈവം എന്നെ നടത്തി" എല്ലാദിവസവും കൂപ്പുകരങ്ങളോടെ പാടുവാൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മക്കൾക്ക് ഒരു കാരണം ഉണ്ട്.

ദൈവദാസൻ മാർ ഈവാനിയോസ് പിതാവും മലങ്കര പുനരൈക്യ പ്രസ്ഥാനവും സ്വർഗ്ഗത്തിന്റെ പദ്ധതിയിൽ സർവ്വശക്തനായ ദൈവത്തിന്റെ അനന്തമായ കരുണയിൽ ഒരു തെരഞ്ഞെടുപ്പാണ്. ആളും അർത്ഥവും ഇല്ലാത്ത ഒരു ചെറിയ സമൂഹത്തെ ദൈവം കൈവെള്ളയിൽ കരുതി കൈപിടിച്ചു നടത്തുന്നതിന്റെ നേർക്കാഴ്ചയാണ് കഴിഞ്ഞുപോയ 90 വർഷം. പൊതുമധ്യത്തിൽ ഒറ്റപ്പെട്ടും അവഹേളിതനായും, പരിഹസിക്കപ്പെട്ടും പുനരൈക്യമെന്ന മഹാപ്രസ്ഥാനത്തിന്റെ വളർച്ചയ്ക്കുവേണ്ടി മാർ ഈവാനിയോസ് എന്ന യുഗപുരുഷൻ നൽകിയ കണ്ണുനീരും, കൊടുത്ത വിലയും, ആത്മസമർപ്പണവും ആർക്കും നിഷേധിക്കാനാവില്ല. ആദ്യകാലങ്ങളിൽ ഈ സഭയുടെ ഭാഗമായവർക്ക് ഈ സഭാ കൂട്ടായ്മയോട് ചേർന്ന് നിൽക്കുവാൻ ഒത്തിരി കാരണങ്ങൾ ഇല്ലായിരുന്നു. സാർവത്രിക സഭാബന്ധത്തിന്റെ നന്മയും ആഴമായ സഭാ വിശ്വാസവും അല്ലാതെ അവർക്ക് മറ്റൊന്നും കൈമുതലായി ഉണ്ടായിരുന്നില്ല. ഇന്ന് 90 വർഷം പിന്നിട്ട് നാം നിൽക്കുമ്പോൾ പൊതുസമൂഹത്തിൽ നമുക്കുള്ള ഇടവും, സാർവ്വത്രിക സഭാ ബന്ധത്തിന്റെ കരവലയവും എത്രയോ വലുതാണ്. ദൈവം അവിടുത്തെ അനന്തമായ കരുണയിൽ കാത്തു പരിപാലിച്ചത് എത്രയോ വിസ്മയനീയമാണ്. പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുവാനായി റോമിൽ സിസ്റ്റൈൻ ചാപ്പലിനുള്ളിലേക്ക് പ്രവേശിക്കുമ്പോൾ എന്റെ മനസ്സ് ഒരു നിമിഷം വിങ്ങിപ്പോയി. 90 വർഷം മുൻപ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഒരു അപരിചിതനായി വിശുദ്ധ 11-ാം പീയൂസ് മാർപാപ്പയെ കാണുവാൻ വന്ന നിമിഷമാണ് ഞാൻ ഓർത്തത്. നാളിതുവരെ നമ്മുടെ സഭയും സഭാമക്കളും ദൈവത്തിൽ നിന്ന് സ്വീകരിച്ച എണ്ണിയാലൊടുങ്ങാത്ത നന്മകളെ പ്രതി അവിടുത്തേക്ക് നന്ദി പറയാം.

ദൈവസമ്പാദനം, ആത്മീയ വളർച്ച, സഭാത്മക ജീവിതമുന്നേറ്റം, സാർവ്വത്രിക സഭയുമായി വി. കുർബ്ബാനക്കും കൂദാശകൾക്കും പങ്കാളിത്തം, കത്തോലിക്കാ പ്രേഷിത ചൈതന്യം മലങ്കരക്കും സ്വന്തമാക്കാം എന്നതിന് സജീവ സാക്ഷ്യം, ജീവകാരുണ്യ പ്രവർത്തനങ്ങളിലെ ഇടപെടലും വർത്തമാനമായ പ്രതിബദ്ധതയും, ദൈവവിളികളിൽ വർദ്ധനവും ആഭിമുഖ്യ വളർച്ചയും, മിഷണറി മുന്നേറ്റം, വ്യക്തികൾ, കുടുംബങ്ങൾ, സ്ഥാപനങ്ങൾ ഇവയുടെ സമഗ്രവളർച്ച, പൊതുസമൂഹത്തിൽ സഭാമക്കൾക്കും സഭാശുശ്രൂഷകർക്കുമുള്ള ബന്ധവും, സ്വീകാര്യതയിലെ വർദ്ധനവും, സാമൂഹ്യ പ്രതിബദ്ധതാ കേന്ദ്രങ്ങൾ, ഐക്യരാഷ്ട്ര സമിതിയുടെ അംഗീകാരമുള്ള സാമൂഹിക കേന്ദ്രം ഉൾപ്പെടെയുള്ള വികസന സമിതികൾ, ദേശീയ നിലവാരമുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ദേശീയവും സാർവ്വത്രികവുമായ സഭാസമിതികളിൽ ഗുണപരമായ സാന്നിദ്ധ്യവും ഇടപെടലും നേതൃത്വവും, സഹോദരീ സഭകളുമായും സമുദായങ്ങളുമായും ആഴപ്പെട്ട ബന്ധം, രാഷ്ട്രനിർമ്മാണ പ്രക്രിയയിൽ സജീവ പങ്കാളിത്തം, ഭാരതത്തിൽ മുഴുവൻ പ്രദേശത്തും സഭാപ്രവർത്തനം, ലോകനഗരങ്ങളിൽ ആരാധനാ കൂട്ടായ്മകൾ, വി. പത്രോസിന്റെ പിൻഗാമിയെ തെരഞ്ഞെടുക്കുവാനും ആലോചനക്കാരനാവാനും അനുഗ്രഹം... ഇങ്ങനെ എത്രയെത്ര അനുഗ്രഹങ്ങൾ പറയുവാൻ കഴിയുന്ന ഒരു അപ്പസ്തോലിക സഭയാണ് നമ്മുടേത്. ദൈവമേ ഒരായിരം നന്ദി!

സാർവത്രിക സഭാ കൂട്ടായ്മയിൽ നാം പ്രവേശിച്ചതിനു പിന്നിൽ വലിയ ദൈവ നടത്തിപ്പുണ്ട്. അവിടുത്തെ അനന്തമായ പദ്ധതിയിലാണ് നാം കൂട്ടിച്ചേർക്കപ്പെട്ടതും പ്രവേശിച്ചതും. ദൈവം നമുക്കായി കരുതിയിരുന്ന നിയോഗത്തിന്റെ പൂർത്തീകരണമാണ് ഘട്ടം ഘട്ടമായി സംഭവിച്ചുകൊണ്ടിരിക്കുന്നത്. പുനരൈക്യ നവതി ആഘോഷങ്ങൾ കേവലം ആഘോഷം എന്നതിനപ്പുറം സഭ ഒരു പുതിയ നൂറ്റാണ്ടിലേക്ക് പ്രവേശിക്കുന്നതിന്റെ മുന്നൊരുക്കങ്ങളുടെ ആരംഭം കൂടിയാണ്. ഇത്രത്തോളം വഴി നടത്തിയ ദൈവം ഇനിയും നമ്മെ മുന്നോട്ട് നയിക്കട്ടെ!!!

നിങ്ങളുടെ പിതാവ്

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# പുനരൈക്യ നവതി സഭാ ജീവിതത്തിന്റെ അപ്പസ്തോലിക അടിത്തറ ബലപ്പെടുത്തും ഫ്രാൻസിസ്സ് മാർപാപ്പ

മലങ്കര പുനരൈക്യപ്രസ്ഥാനത്തിന്റെ നവതി ആഘോഷങ്ങൾ വിശ്വാസികളുടെ സഭാ ജീവിതത്തിന്റെയും പാരമ്പര്യങ്ങളുടെയും അപ്പസ്തോലിക അടിത്തറയെ കൂടുതൽ ബലപ്പെടുത്തുമെന്ന് പരി.ഫ്രാൻസിസ്സ് മാർപാപ്പ തന്റെ ആശംസാ സന്ദേശത്തിൽ പറഞ്ഞു. ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ 1930-ൽ നടന്ന മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ നവതി ആഘോഷങ്ങളോടനുബന്ധിച്ച് മേജർ ആർച്ചുബിഷപ്പ് കർദിനാൾ മാർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവായ്ക്ക് അയച്ച സന്ദേശത്തിലാണ് മാർപാപ്പ ഇപ്രകാരം പറഞ്ഞത്. സഭയുടെ യുവതലമുറയ്ക്ക് തങ്ങളുടെ സഭാ ജീവിതത്തിനും വിശുദ്ധ ജീവിതത്തിനും ഈ ആഘോഷങ്ങൾ പ്രചോദനമാകും. മലങ്കര കത്തോലിക്കാ സഭാ സമൂഹത്തിന് കൈമാറ്റം ചെയ്യപ്പെട്ടുകിട്ടിയ ആത്മീയ പാരമ്പര്യം, യേശുക്രിസ്തു വാഗ്ദാനം ചെയ്ത രക്ഷയ്ക്ക് ആനന്ദകരമായ സാക്ഷ്യം നൽകുന്നതിനും, യേശുവിന്റെ കരുണാദ്രമായ സ്നേഹം ദരിദ്രർക്കും അഗതികൾക്കും പ്രത്യേകിച്ച് ഈ ലോകത്തെ ഗ്രസിച്ചിരിക്കുന്ന മഹാമാരിയുടെ പിടിയിൽ അകപ്പെട്ടവർക്കും നൽകുന്നതിന് സഹായകരമാകുമെന്ന് താൻ വിശ്വസിക്കുന്നതായി മാർപാപ്പാ തന്റെ സന്ദേശത്തിൽ പറഞ്ഞു. അതുപോലെ ഇതര ക്രൈസ്തവ സമൂഹങ്ങളോടും വിവിധ മതസംസ്കാരങ്ങളോടും തുടർന്നു വരുന്ന ആശയ സംവാദങ്ങളിലൂടെ മനുഷ്യസമൂഹത്തിന്റെ നന്മയ്ക്കായി ആഴമുള്ള സഹവർത്തിത്വവും സാഹോദര്യത്തിൽ ഊന്നിയ സഹകരണവും നൽകുന്ന ഒരു ശാശ്വതമായ സംസ്കാരം കെട്ടിപ്പടുക്കുവാൻ കഴിയുമെന്ന് മാർപ്പാപ്പ പറഞ്ഞു. മലങ്കര കത്തോലിക്കാ സഭാ സമൂഹത്തെ അപ്പസ്തോലനായ വി.തോമ്മാശ്ലീഹായുടെ സംരക്ഷണത്തിനായി സമർപ്പിക്കുന്നു എന്ന് പ്രാർത്ഥിച്ചുകൊണ്ടാണ് മാർപ്പാപ്പ സന്ദേശം അവസാനിപ്പിച്ചത്.

വത്തിക്കാൻ സ്റ്റേറ്റ് സെക്രട്ടറി കർദിനാൾ പിയത്രോ പരോളിൻ ആണ് മാർപ്പാപ്പയുടെ സന്ദേശം കർദിനാൾ മാർ ബസേലിയോസ് ക്ലിമിസ് കാതോലിക്കാ ബാവായ്ക്ക് അയച്ചു കൊടുത്തത്.

# JACOBITE SYRIAN CHRISTIAN CHURCH

(Under the Holy Apostolic See of Antioch & all the East)

JOSEPH MOR GREGORIOS
METROPOLITAN TRUSTEE

04-09-2020

To,

**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്ക ബാവ**
**മേജർ ആർച്ച് ബിഷപ്പ് - കാതോലിക്കോസ്**
**മലങ്കര സുറിയാനി കത്തോലിക്ക സഭ**

അഭിവന്ദ്യ പിതാവെ,

യാക്കോബായ സഭയുടെ വലിയ പ്രതിസന്ധിയിൽ ഞങ്ങളെ ആശ്വസിപ്പിക്കുകയും ശക്തവും, നീതിപൂർവ്വവുമായ ശബ്ദത്തിൽ ഞങ്ങളോട് ഐക്യദാർഢ്യം പ്രഖ്യാപിക്കുകയും, ക്രിസ്തീയ മാർഗ്ഗത്തിൽ പ്രശ്നങ്ങൾ പരിഹരിക്കുവാൻ ആഹ്വാനം ചെയ്യുകയും, യാക്കോബായ സഭയ്ക്ക് ആരാധനാലയങ്ങൾ നഷ്ട്ടപ്പെട്ട സ്ഥലങ്ങളിൽ മറ്റു സംവിധാനങ്ങൾ ഉണ്ടാകുന്നതുവരെ അങ്ങയുടെ കീഴിലുള്ള ദൈവാലയങ്ങൾ പങ്കു വയ്ക്കുവാൻ പോലും കാണിച്ച സന്മനസ്സിനും, മനുഷ്യത്വത്തിനും ക്രിസ്തീയ സാക്ഷ്യത്തിനും ശ്രേഷ്ഠ കാതോലിക്കാ ബാവായ്ക്കും, യാക്കോബായ സഭയ്ക്കും വേണ്ടി അങ്ങയോട് ഹൃദയംഗമമായ നന്ദി രേഖപ്പെടുത്തട്ടെ. സത്യത്തിനും നീതി യ്ക്കും വേണ്ടി നിലകൊണ്ടതിന്റെ പേരിൽ വസ്തുതകൾ മനസ്സിലാക്കാതെ മറുവിഭാഗത്തിൽ നിന്നും തെറ്റായ രീതിയിൽ വിമർശനങ്ങൾ ഞങ്ങളെ പ്രതി ഏൽക്കേണ്ടി വരുന്നതിൽ ഞങ്ങൾക്ക് വേദനയും ദുഃഖവും ഉണ്ട്. ജീവിക്കുന്ന ദൈവം പ്രതിഫലം നൽകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ക്രിസ്തീയ സഭകളുടെ ഐക്യവും, കൂട്ടായ പ്രവർത്തനങ്ങളും, പരസ്പര ശക്തീകരണവും അത്യന്താപേക്ഷിതമായിരിക്കുകയും കൂട്ടായ പ്രവർത്തനങ്ങളിലൂടെ ക്രിസ്തുവിനെ സാക്ഷ്യപ്പെടുത്തുകയും ചെയ്യേണ്ടത് ഇന്നിന്റെ ആവശ്യമാണല്ലോ. ഒരു സഭയ്ക്കും ഒറ്റപ്പെട്ട ദ്വീപുകളായി നിലനിൽക്കുവാൻ കഴിയില്ലല്ലോ. തുടർന്നും നമുക്ക് ക്രിസ്തീയ സ്നേഹത്തിൽ അധിഷ്ഠിതമായി സഹകരണത്തിന്റേയും ഐക്യത്തിന്റേയും പുതിയ മേഖലകൾ കണ്ടെത്തി ഒത്തൊരുമിച്ച് മുന്നോട്ടു പോകാം. അങ്ങയെയും പ്രതിനിധാനം ചെയ്യുന്ന സഭയേയും ഓർത്തു പ്രാർത്ഥിക്കുന്നു. ഈ പ്രതിസന്ധികൾ അതിജീവിച്ച് സമാധാനത്തിന്റെ കാലങ്ങൾ അനുഭവിക്കുവാൻ തുടർന്നും ഞങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കുകയും ആവശ്യമായ കൈത്താങ്ങലുകൾ നൽകുകയും ചെയ്യണമെ.

പ്രാർത്ഥനയോടും സ്നേഹാദരവുകളോടും
കർത്തൃശുശ്രൂഷയിൽ എളിയ സഹോദരൻ

(signature)

**ജോസഫ് ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത**

JACOBITE SYRIAN CHRISTIAN CHURCH · JOSEPH MOR GREGORIOS METROPOLITAN · METROPOLITAN TRUSTEE

Patriarchal Centre, Puthencruz, Ernakulam, Kerala - 682 308, South India Ph : 2732804, 7306700600 E-mail : jscmetropolitantrustee@gmail.com
Bishop's House, Kyomtha Seminary, Thiruvamkulam, Kerala 682 305 Ph : 9847037644 Email : kyomthaseminary@gmail.com, basiniosepho@gmail.com



# ഓണാട്ടുകരയിൽ സംഗമിക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭ



**ബിഷപ്പ് ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ്**
മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ

ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ മലങ്കര സഭയുടെ ചരിത്രത്തിൽ നടന്ന ഏറ്റവും മഹത്തായ സഭൈക്യ സാക്ഷ്യമാണ് പുനരൈക്യം എന്ന ചരിത്രസംഭവം. അവരെല്ലാവരും ഒന്നായിരിക്കാൻ വേണ്ടി പിതാവേ, അങ്ങ് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുന്നതുപോലെ, അവരും നമ്മിൽ ആയിരിക്കുന്നതിനും അങ്ങനെ അവിടുന്ന് എന്നെ അയച്ചുവെന്ന് ലോകം അറിയുന്നതിനും വേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു എന്ന യേശുവിന്റെ പൗരോഹിത്യ പ്രാർത്ഥനയുടെ വലിയ സാക്ഷ്യമാണ് മലങ്കര സഭയിൽ പുനരൈക്യത്തിലൂടെ നിവർത്തിയായത്. മഹത്തായ ഈ സംഭവത്തിന്റെ നവതിയാഘോഷങ്ങൾ പുനരൈക്യശിൽപി ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ജന്മനാടായ മാവേലിക്കരയിൽ വച്ചു മലങ്കര സുറിയാനി കത്തോലിക്കാ സഭ, സെപ്റ്റംബർ 18 മുതൽ 21 വരെ ആഘോഷിക്കുകയാണ്.

### കോവിഡ് 19 മഹാമാരിയും പുനരൈക്യ നവതി ആഘോഷവും

കോവിഡ് 19 സമൂഹത്തിന്റെ നാനാവശങ്ങളെ ബാധിച്ചിട്ടുണ്ട് എന്ന് നമുക്കറിയാം. മനുഷ്യന്റെ ആത്മീയ മേഖലയെയും ആഴത്തിൽ അത് ബാധിച്ചിട്ടുണ്ട്. മനുഷ്യൻ സാമൂഹ്യജീവിയായിരിക്കുമ്പോളും മതാത്മക ജീവിതത്തിലൂടെ നാം പുലർത്തുന്ന സാമൂഹികൗന്നത്യം വളരെ വലുതാണ്. കോവിഡ് 19 മൂലം സഭാത്മക ജീവിതത്തിന്റെ ചില നല്ല മാനങ്ങൾ നമുക്ക് ഒരു പരിധിവരെ നഷ്ടപ്പെട്ടിട്ടുണ്ട്. ലോകം മുഴുവനും അടച്ചുപൂട്ടപ്പെട്ട അവസ്ഥകളിൽ നിന്ന് പ്രത്യാശ നിറഞ്ഞ പ്രഭാതങ്ങളിലേക്ക് കാൽ വച്ചു നടക്കുവാൻ തുടങ്ങിക്കഴിഞ്ഞു. പ്രകൃതി ദുരന്തങ്ങളുടെയും മഹാമാരിയുടെയും പശ്ചാത്തലത്തിൽ പുനരൈക്യ നവതി ആഘോഷങ്ങളെ മാറ്റിവച്ചിട്ട് യാതൊന്നും ചെയ്യാതെ വേണമെങ്കിൽ നമുക്ക് വെറുതെയിരിക്കാം. നിരാശയുടെ കാർമേഘങ്ങൾക്കുള്ളിൽ അകപ്പെട്ട് ജീവിതത്തിന്റെ നന്മകളെ പാടേ അവഗണിക്കുക എന്നതിനേക്കാൾ ദൈവം ദാനമായി നൽകിയ ജീവിതത്തിനും അനുഗ്രഹങ്ങൾക്കും നന്ദി പറയുക എന്ന വലിയ ഉത്തരവാദിത്വം നമുക്കുണ്ട്. അതിനാൽ, വർത്തമാനകാല സാമൂഹിക സാങ്കേതിക വിദ്യകളുടെ സഹായത്തോടെ ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ മലങ്കര സുറിയാനി സഭയുടെ മക്കളിലേക്കും പൊതുസമൂഹത്തിലേക്കും പുനരൈക്യ നവതിയുടെ സന്ദേശം എത്തിക്കുവാനാണ് നാം പരിശ്രമിക്കുന്നത്. മുഖാവരണം ധരിച്ചും കൈകൾ വൃത്തിയാക്കിയും സാമൂഹ്യ അകലം പാലിച്ചും കോവിഡ് പ്രോട്ടോക്കോൾ പാലിച്ചും തങ്ങളെത്തന്നെ സുരക്ഷിതരാക്കിയുമാണ് ഈ ആഘോഷത്തിൽ നാം പങ്കുചേരുന്നത്. എല്ലാവരും ഒന്നാകുക



എന്ന ദൈവിക പദ്ധതിയ്ക്ക് അങ്ങനെ നമ്മെത്തന്നെ സമർപ്പിക്കുകയാണ് കോവിഡ് 19 ന്റെ പശ്ചാത്തലത്തിൽ പുനരൈക്യാഘോഷത്തിലൂടെ നാം ചെയ്യുന്നത്.

### പുനരൈക്യം ദൈവിക പദ്ധതിയുടെ ആവിഷ്കാരം

ദൈവിക പദ്ധതിയുടെ ആഴമാർന്ന ആവിഷ്കാരമാണ് സഭാചരിത്രത്തിൽ 1930 സെപ്റ്റംബർ 20 ന് സംഭവിച്ചത്. മാർ തോമാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര സഭയിൽ, ആചാര വഴികളിലെ അവ്യക്തതകളും പതിനാറാം നൂറ്റാണ്ടിൽ ഉടലെടുത്ത അധികാര തർക്കങ്ങളും വിഭാഗീയതയും വിശ്വാസ പ്രതിസന്ധികളും സത്യസഭയുമായുള്ള ബന്ധത്തിൽ വിള്ളൽ തീർത്തു എന്ന ചരിത്രപരമായ വസ്തുത നമുക്ക് വിസ്മരിക്കാനാവില്ല. ഉദയംപേരൂർ സൂനഹദോസും (1599) കൂനൻ കുരിശു സത്യവും (1653) മാർത്തോമാ ക്രിസ്ത്യനികൾക്കിടയിൽ സൃഷ്ടിച്ച ഭിന്നത സഭാഗാത്രത്തിന്നേറ്റ ആഴമായ മുറിവുകളായിരുന്നു എന്നതും മറക്കാനാകില്ല. കാതോലികവും ശ്ലൈഹികവും ഏകവും വിശുദ്ധവുമായ സഭയിൽ, ഭിന്നത ഉടലെടുത്തതുമൂലം, ഒന്നായിരുന്ന മാർത്തോമാ ക്രിസ്ത്യാനികൾ പല പേരുകളിൽ വി ഭജിക്കപ്പെടുന്നതിനു കാലം സാക്ഷിയായി എന്നതും ചരിത്ര സത്യമാണ്.

വിഭജനം മൂലം സത്യസഭയിൽ നിന്നും അകന്നുപോയവരെ തിരികെ കൊണ്ടുവരുന്നതിനും സഭകൾക്കിടയിലെ മുറിവുകൾ ഉണക്കുന്നതിനും സത്യസഭയുമായുള്ള ബന്ധം പുനഃസ്ഥാപിക്കുന്നതിനും കാലാകാലങ്ങളിൽ അനേകം പിതാക്കന്മാരും വൈദികരും അല്മായ സഹോദരങ്ങളും ശ്രമിച്ചുവെങ്കിലും ഈ നിയോഗ പൂർത്തീകരണത്തിനു ദൈവം തെരഞ്ഞെടുത്തത്, മാവേലിക്കരയിൽ മേടയിൽ പണിക്കരുവീട്ടിൽ ജനിച്ച പി. ടി. ഗീവർഗീസ് എന്ന ആർച്ചുബിഷപ്പ് ഗീവർഗിസ് മാർ ഈവാനിയോസിനെയായിരുന്നു. ആഴമാർന്ന പഠനത്തിനും പ്രാർത്ഥനയ്ക്കും കൂട്ടായ ആലോചനയ്ക്കും മനനത്തിനുമൊടുവിൽ, ക്രിസ്തു സ്ഥാപിച്ച സഭയാണ് സത്യ സഭ എന്നു തിരിച്ചറിഞ്ഞ്, കത്തോലിക്കാസഭയുമായി ഐക്യത്തിനായുള്ള ദീർഘനാളായുള്ള അദ്ദേഹത്തിന്റെ പരിശ്രമം ഫലമണിയുന്നതു 1930 സെപ്തംബർ 20 നാണ്. പതിനൊന്നാം പീയൂസ് മാർപാപ്പായുടെ നിയോഗം ഏറ്റുവാങ്ങി കൊല്ലം



മെത്രാനായിരുന്ന അലോഷ്യസ് മരിയ ബൻസിഗർ തിരുമേനിയുടെ മുമ്പിൽ, കാളാശ്ശേരി തിരുമേനിയുടെയും തറയിൽ തിരുമേനിയുടെയും സാന്നിദ്ധ്യത്തിൽ, കൊല്ലം തങ്കശ്ശേരി അരമന ചാപ്പലിലാണു പുനരൈക്യ ചരിത്ര സംഭവം നടന്നത്.

**ദൈവാനുഗ്രഹത്തിന്റെ തൊണ്ണൂറു വർഷങ്ങളിൽ നിന്നും ശതാബ്ദിയിലേക്കുള്ള പ്രയാണം**

ആർച്ചുബിഷപ്പ് ഗീവർഗിസ് മാർ ഈവാനിയോസ്, യാക്കോബ് മാർ തെയോഫിലോസ് തിരുമേനി, ഫാ. ജോൺ കുഴിനാപ്പുറത്ത് ഒ.ഐ.സി., അലക്സാണ്ടർ ശെമ്മാശൻ, കിളീലേത്ത് ചാക്കോ എന്നീ അഞ്ചു പേരിലൂടെ ആരംഭിച്ച പുനരൈക്യപ്രസ്ഥാനം നവതിയിൽ ആയിരിക്കുന്നത് തികച്ചും ദൈവാനുഗ്രഹമാണ്. കഴിഞ്ഞ 90 വർഷങ്ങളിലായി ദൈവം നമ്മുടെ സഭയിൽ ചൊരിഞ്ഞുകൊണ്ടിരിക്കുന്ന നാനാവിധത്തിലൂള്ള നന്മകളെയും അനുഗ്രഹങ്ങളെയും സ്മരിക്കുന്നതിനുള്ള അവസരമാണ് നവതി. ഒന്നുമില്ലായ്മയിൽ നിന്നും നാം ഇപ്പോൾ ആയിരിക്കുന്ന അവസ്ഥയിലേക്ക് നമ്മെ ഉയർത്തിയത്, ദൈവത്തിന്റെ കാരുണ്യവും പൂർവ്വസൂരികളായ നമ്മുടെ അഭിവന്ദ്യ പിതാക്കന്മാരുടെയും വന്ദ്യ വൈദികരുടെയും സന്യസ്തരുടെയും അല്മായ സഹോദരങ്ങളുടെയും നിദാന്ത പരിശ്രമ ഫലമായിട്ടാണ് എന്ന സത്യം നാം വിസ്മരിച്ചുകൂടാ. കത്തോലിക്ക സഭയിലെ വിവിധ ഭദ്രാസനങ്ങൾ, സഹോദരീ സഭകൾ, വിവിധ സമുദായങ്ങൾ എന്നിവർ നൽകിയ നിർലോഭമായ സഹകരണം പ്രത്യേകം സ്മരിക്കുന്നു. പ്രാർത്ഥനയോടും നന്ദിയോടും കൂടെ ഇവരെ അനുസ്മരിക്കുന്നതിനുള്ള അവസരമാണ് നമ്മെ സംബന്ധിച്ച് പുനരൈക്യ നവതി.

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കേരളത്തിന്റെ സാമൂഹ്യ സാമ്പത്തിക, സാംസ്കാരിക, രാഷ്ട്രീയ മതപരമായ മേഖലയിൽ ഗണ്യമായ സ്ഥാനമുണ്ട്. നമ്മുടെ സ്കൂളുകൾ, കോളേജുകൾ, ആശുപത്രികൾ, ആതുര ശുശ്രൂഷാ മേഖലകൾ, ജീവകാരുണ്യ പ്രവർത്തനങ്ങൾ തുടങ്ങിയവയിലൂടെ ഈ നാടിന്റെയും രാജ്യത്തിന്റെയും പൊതുസമൂഹത്തിന്റെയും സമൂഹ നിർമ്മിതിയിൽ നാം പങ്കുചേർന്നുകൊണ്ടിരിക്കുന്നു. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിദ്യാഭ്യാസ ദർശനത്തിന്റെയും സാമൂഹ്യദർശനത്തിന്റെയും എക്യുമെനിക്കൽ ദർനത്തിന്റെയും പിൻബലത്തിലാണ് നാം ഇത് സാധ്യമാക്കിയിരിക്കുന്നത്. കാലാകാലങ്ങളിൽ അനുയോജ്യരായ ഇടയന്മാരെ ഞാൻ നിങ്ങൾക്കു നൽകും എന്ന ദൈവവചനം സാധൂകരിക്കുന്ന തരത്തിൽ മഹാന്മാരായ പിതാക്കന്മാർ നൽകിയ ധീരമായ നേതൃത്വം നന്ദിയോടെ നമുക്ക് ഓർക്കാം. കഴിഞ്ഞ 90 വർഷമായി ഒരു സഭയെന്ന നിലയിൽ നാം നൽകിക്കൊണ്ടിരിക്കുന്ന സംഭാവനകളെ കൂടുതൽ ആഴത്തിൽ മനസ്സിലാക്കുന്നതിനും ഇന്നത്തെ തലമുറയ്ക്ക് അവ കൈമാറുന്നതിനുമുള്ള ഉത്തരവാദിത്തം നമ്മിൽ നിക്ഷിപ്തമാണ്. നവതി അതിനുള്ള സുവർണ്ണാവസരമാണ്.

അഞ്ചുപേരിൽ സമാരംഭിച്ച ഒരു സഭ ഭാരതത്തിനുള്ളിലും ഭാരതത്തിനു പുറത്തുമായി അനേകം രൂപതകളിലായി വളർന്നു പന്തലിച്ചു നിൽക്കുന്ന കാഴ്ച നമുക്കഭിമാനമാണ്. എന്നാൽ, യേശുവിന്റെ സുവിശേഷ സന്ദേശം ഭാരതത്തിലുടനീളവും എല്ലാ ഭൂഖണ്ഡങ്ങളിലും പകർന്നു നൽകാൻ സാധിക്കുംവിധം മലങ്കര സുറിയാനി കത്തോലിക്കാ സഭയെ പരുവപ്പെടുത്തുക എന്നത് ഇന്നിന്റെ അവശ്യമാണ്. ശതാബ്ദിയിലേക്ക് പ്രയാണം ചെയ്യുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഈ ലോകത്തിലെ നിയോഗം എന്താണ് എന്ന് തിരിച്ചറിയുക എന്നതും പ്രധാനമാണ്. ശതാബ്ദിയിലേക്ക് നമ്മുടെ സഭയെ ഒരുക്കുക എന്ന ഉദ്ദ്യേശ്യത്തോടെയാണ് വിവിധ സംഗമങ്ങൾ നവതി ആഘോഷങ്ങളിൽ ക്രമീകരിക്കപ്പെട്ടിരിക്കുന്നത്.

**നവതി ആഘോഷങ്ങൾ ഓണാട്ടുകരയിൽ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നവതി ആഘോഷങ്ങൾ ഓണാട്ടുകരയിൽ ആണല്ലോ നാം ആഘോഷിക്കുന്നത്. മതസൗഹാർദ്ദത്തിനു പേരു കേട്ട മണ്ണാണ് മാവേലിക്കര. ബുദ്ധം ശരണം ഗച്ഛാമി എന്ന ബുദ്ധമന്ത്രം മുഴങ്ങുന്ന, ബുദ്ധവിഹാരങ്ങളാൽ അനുഗ്രഹീതമായ മണ്ണാണിത്. ഓണാട്ടുകരയ്ക്കു യുനസ്കോ പ്രത്യേക പരാമർശത്തിലൂടെ ആഗോളതലത്തിൽ പ്രശസ്തിചാർത്തിക്കൊടുത്ത കുത്തിയോട്ടത്തിന്റെയും കെട്ടുകാഴ്ചകളുടെയും ഭൂമികയായ ചെട്ടികുളങ്ങര അമ്പലവും കുംഭഭരണിയും ദക്ഷിണ കാശിയെന്നറിയപ്പെടുന്ന കണ്ടിയൂർ ക്ഷേത്രവും പ്രശസ്തമായ വെട്ടിയാർ വിഷ്ണു ഉത്സവവും ഈ മണ്ണിലാണ്. ഈ മണ്ണിലാണ്. മതസൗഹാർദ്ദത്തിനു പേരുകേട്ട കുറ്റിത്തെരുവ് ജുമാ അത്തും ഓണാട്ടുകരയുടെ ഈ മണ്ണിലാണ്. മാവേലിക്കര സുന്നഹ

ദോസും മാവേലിക്കര പടിയോലയും സഭയുടെ ചരിത്രത്താളുകളിൽ രേഖപ്പെടുത്തുന്ന പുതിയകാവു പള്ളിയും, ആംഗ്ലിക്കൻ മിഷണറിമാരുടെ പ്രവർത്തന കേന്ദ്രമായിരുന്ന സി. എസ്. ഐ. ക്രൈസ്റ്റ് ചർച്ചും സഭാ സംവിധാനങ്ങളും ഓണാട്ടുകരയുടെ പവിത്രമായ ഈ മണ്ണിലാണ്. രാജാ രവിവർമ്മയും കേരള പാണിനിയും ടി. കെ. മാധവനും എം. എസ്. വല്യത്താനും കാർട്ടൂണിസ്റ്റുകളായ അബു ഏബ്രഹാമും യേശുദാസും മാവേലിക്കര വേലുക്കുട്ടി നായറും മാവേലിക്കര കൃഷ്ണൻകുട്ടി നായരും വെന്നിയിൽ ഗോവിന്ദപ്പണിക്കരും ഈ നാടിന്റെ പ്രൗഢ സന്തതികളാണ്. മാവേലിക്കര രാജകുടുംബവും കൃഷ്ണപുരം കൊട്ടാരവും ഓണാട്ടുകരയുടെ സാംസ്കാരിക ചിഹ്നങ്ങളാണ്. മാത്രമല്ല, ഓണാട്ടുകരയുടെ പ്രൗഢ സന്തതികളാണ് പുനരൈക്യ ശില്പിയായ ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസും സി എം. സ്റ്റീഫനും പി. സി. അലക്സാണ്ടറും. ഓണാട്ടുകരയുടെ ചരിത്രത്തിൽ എഴുതിവയ്ക്കാവുന്ന ഒരു അധ്യായമായിരിക്കും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തൊണ്ണൂറാം പുനരൈക്യ വാർഷിക ആഘോഷത്തിനു ഓണാട്ടുകര വേദികയാകുന്നു എന്നത്.

**പൂർവ്വസൂരികളുടെ കബറിടം സന്ദർശിക്കൽ**

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പുനരൈക്യ നവതി ആഘോഷങ്ങൾ മാവേലിക്കരയിൽ നടക്കുമ്പോൾ, മാവേലിക്കര ദ്രാസന അദ്ധ്യക്ഷന്റെ നേതൃത്വത്തിൽ, പുനരൈക്യ പ്രസ്ഥാനത്തിനുവേണ്ടി ജീവിതം സമർപ്പിച്ച അഭിവന്ദ്യ പിതാക്കന്മാരുടെയും വൈദികരുടെയും സന്യസ്തരുടെയും അല്മായ സഹോദരങ്ങളുടെയും കബറുകൾ സന്ദർശിച്ച് വി. കുർബാനയും ധൂപവും അർപ്പിച്ച് പ്രാർത്ഥിക്കുന്നതിനു സാധിച്ചു എന്നത് ദൈവാനുഗ്രഹമാണ്. പട്ടം സെന്റ് മേരിസ് കത്തീഡ്രൽ, തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രൽ, കൊല്ലം തങ്കശ്ശേരി അരമന ചാപ്പൽ, പെരുനാട് മുണ്ടൻമല, നാലാഞ്ചിറ ബഥനി ആശ്രമം, കല്ലുമല. പുതിയകാവ്, ചേപ്പാട്, കായംകുളം, വെൺമണി തുടങ്ങിയ ദൈവാലയങ്ങളും അവിടെ കബറടങ്ങിയ പൂർവ്വസൂരികളുടെ കബറിടവുമാണ് സന്ദർശിച്ച് അനുഗ്രഹം പ്രാപിച്ചത്..

**ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെയുള്ള നവതി ആഘോഷങ്ങൾ**

കോവിഡ് 19 ന്റെ പ്രോട്ടോക്കോൾ കാരണം ഇത്തവണത്തെ പുനരൈക്യ ആഘോഷ പരിപാടികളിൽ വിശ്വാസികൾക്കു പങ്കെടുക്കുവാൻ സാധിക്കില്ലായെന്നു നമുക്കറിയാം. അതിനാൽ, എല്ലാ വർഷങ്ങളിൽ നിന്നും വ്യത്യസ്തമായി ഡിജിറ്റൽ പ്ലാറ്റ്ഫോമിലാണ് ആഘോഷപരിപാടികൾ ക്രമീകരിച്ചത്. നവതി ആഘോഷങ്ങളുടെ സമാപനത്തിനു മുന്നോടിയായുള്ള വിവിധ സെമിനാറുകളിലും സംഗമങ്ങളിലും ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ അഭിവന്ദ്യ പിതാക്കന്മാരും വൈദികരും സന്യസ്തരും



അല്മായ സഹോദരങ്ങളും യുവതീ യുവാക്കളും കുഞ്ഞുങ്ങളും പങ്കെടുത്തു എന്നതു ഏറെ സന്തോഷകരമായ വസ്തുതയാണ്.

മാവേലിക്കര ദ്രാസന യുവജസ സംഘടന (എം സി വൈ എം) ന്റെ ആഭിമുഖ്യത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വിവിധ ദ്രാസനങ്ങളിലെ യുവജനങ്ങൾ, രാജ്യത്തിനുവേണ്ടി ജീവൻ ഹോമിച്ച ധീര ജവാന്മാരുടെ സ്മാരകം സന്ദർശിച്ചും പുഷ്പാഞ്ജലി അർപ്പിച്ചുംകൊണ്ടും 2020 ആഗസ്റ്റ് 15 നു സംഘടിപ്പിച്ച വി സല്യൂട്ട് എന്ന പ്രോഗ്രാമും മലങ്കര സുറിയാനി കത്തോലിക്കാ സഭ യിലെ കൃഷിക്കാർക്കും ഓണാട്ടുകരയിലെ കർഷകർക്കും ഉപകാരപ്രദമായ രീതിയിൽ 2020 ആഗസ്റ്റ് 15 ന് ക്രമീകരിച്ച കാർഷിക വെബിനാറും മലങ്കര കാത്തലിക് ചിൽഡ്രൻസ് ലീഗിന്റെ (എം സി സി എൽ) നേതൃത്വത്തിൽ 2020 ആഗസ്റ്റ് 29 നു ക്രമീകരിച്ച കുട്ടികളുടെ സംഗമവും മലങ്കര കാത്തലിക് യൂത്ത്മൂവ്മെന്റിന്റെ (എം സി വൈ എം) ആഭിമുഖ്യത്തിൽ 2020 ആഗസ്റ്റ് 30 നു ക്രമീകരിച്ച യുവജന സമ്മേളനവും കുടുംബങ്ങൾക്കായുള്ള സുനഹദോസ് കമ്മീഷന്റെ ആഭിമുഖ്യത്തിൽ 2020 സെപ്റ്റംബർ 5 നു ക്രമീകരിച്ച മാതൃസംഗമവും സന്യസ്തർക്കായുള്ള സുനഹദോസ് കമ്മീഷന്റെ ആഭിമുഖ്യത്തിൽ 2020 സെപ്റ്റംബർ 12 നു ക്രമീകരിച്ച സന്യാസിനീ സംഗമവും മലങ്കര കാത്തലിക്ക് അസോസിയേഷന്റെ (എം സി എ) ആഭിമുഖ്യത്തിൽ 2020 സെപ്റ്റംബർ 12 നു ക്രമീകരിച്ച അല്മായ സമ്മേളനവും വൈദികർക്കായുള്ള സുനഹദോസ് കമ്മീഷന്റെ ആഭിമുഖ്യത്തിൽ 2020 സെപ്റ്റംബർ 15 നു ക്രമീകരിച്ച വൈദിക സംഗമവും മാർ ഈവാനിയോസ് പിതാവിന്റെ വിദ്യാ

ഭ്യാസ സാമൂഹിക ദർശനങ്ങളെ അധിഷ്ഠതമാക്കി 2020 സെപ്റ്റംബർ 13 നു ക്രമീകരിച്ച മാർ ഈവാനിയോസ് വ്യക്തിയും ദർശനവും എന്ന വെബിനാറും കമ്മീഷൻ ഫോർ ഡയലോഗ് ആൻഡ് എക്യൂമെനിസത്തിന്റെ ആഭിമുഖ്യത്തിൽ 2020 സെപ്റ്റംബർ 19, 20 തീയതികളിൽ ക്രമീകരിച്ച മതസൗഹാർദ്ദ സമ്മേളനവും എക്യുമെനിക്കൽ സമ്മേളനവും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിൽ 2020 സെപ്റ്റംബർ 20 നു ക്രമീകരിച്ച സുവിശേഷസന്ധ്യയും ഇതിൽ എടുത്തു പറയേണ്ടതാണ്.

നമ്മുടെ സമ്മേളനങ്ങളുടെയെല്ലാം പ്രാധാന ചിന്ത എങ്ങനെയായിരിക്കണം ശതാബ്ദിയിലെ മലങ്കര സുറിയാനി കത്തോലിക്കാ സഭ എന്നതായിരുന്നു. അതിന്റെ പശ്ചാത്തലത്തിലാണ് ഓരോ വിഭാഗങ്ങളും ക്ലാസുകൾ ക്രമീകരിച്ചത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വളർച്ചയിൽ നമ്മോടൊപ്പം സന്തോഷിക്കുന്ന പൊതുസമൂഹത്തിന്റെ പരിച്ഛേദനമാണ് ക്ലാസുകൾ നയിക്കുവാനായി കടന്നുവന്നത്. ശ്രീ പി. സി. സിറിയക്ക് ഐ. എ. എസ് (റിട്ട.), ശ്രീ മുരളീധരൻ തഴക്കര, ശ്രീമതി മിനി ടോം, ഫാ. റോയി കണ്ണൻചിറ സി. എം. ഐ., ഡോ. സ്റ്റീഫൻ ആലത്തറ, ഡോ. തോമസ്കുട്ടി പനച്ചിക്കൽ, ഡോ. ജിബി ഗീവർഗീസ്, ഡോ. ജോർജ്ജ് ആന്റണി ആശാരിച്ചേരിൽ ഓ. എഫ്. എം. (കാപ്), ഡോ. സി. വിജയ പുതുശ്ശേരി എം. എം. എസ്., ജസ്റ്റിസ് ശ്രീ കുര്യൻ ജോസഫ് (റിട്ട.), ടി. പി. ശ്രീനിവാസൻ ഐ. എഫ്. എസ്. (റിട്ട.), ശ്രീ. ജയകുമാർ ഐ. എ. എസ്. (റിട്ട.), ശ്രീ. അലക്സാണ്ടർ ജേക്കബ് ഐ. പി. എസ്. (റിട്ട.), ഡോ. മരിയദാസ് പടിപ്പുരയ്ക്കൽ ഓ. ഐ. സി. ഡോ. ജോസഫ് കടുപ്പിൽ, ശ്രീ വീര ദ്രാനന്ദ സ്വാമിജി, ഡോ. വി. പി. സൂഹൈബ് മൗലവി, അഭിവന്ദ്യ കർദ്ദിനാൾ ലിയനാർഡോ സാന്ദ്രി പിതാവ്, മാർപാപ്പായുടെ ഇന്ത്യയിലെ പ്രതിനിധി അഭിവന്ദ്യ ജിയാൻബാറ്റിസ്റ്റാ ഡി ക്വാർത്രോ പിതാവ്, ഭാരത കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷൻ അഭിവന്ദ്യ കർദ്ദാനാൾ ഓസ്വാൾഡ് ഗ്രേഷ്യസ് പിതാവ്, അഭിവന്ദ്യ കർദ്ദിനാൾ മാർ ജോർജ്ജ് ആലഞ്ചേരി പിതാവ്, അഭിവന്ദ്യ ജോസഫ് മാർ തോമാ മെത്രാപ്പോലീത്ത, അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത, അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത, അഭിവന്ദ്യ ധർമ്മരാജ് റസാലം തിരുമേനി, അഭിവന്ദ്യ സെൽവിസ്റ്റർ പോന്നുമുത്തൻ പിതാവ്, അഭിവന്ദ്യ പോൾ മുല്ലശ്ശേരി പിതാവ്, അഭിവന്ദ്യ മാർ ജോസഫ് പെരുന്തോട്ടം പിതാവ്, അഭിവന്ദ്യ മാർ മാത്യു മൂലക്കാട്ടു പിതാവ്, അഭിവന്ദ്യ ഡോ. മാർ ജോസഫ് കല്ലറങ്ങാട്ട് പിതാവ് എന്നിവർ ഇവരിൽ ചിലരാണ് എന്നത് നന്ദിയോടെ സ്മരിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസ്സേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവ, അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത, അഭിവന്ദ്യ തോമസ് മാർ യൗസേബിയൂസ് മെത്രാപ്പോലീത്ത, അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് മെത്രാപ്പോലീത്ത, അഭിവന്ദ്യ ഗീവർഗീസ് മാർ മഖാറിയോസ് മെത്രാപ്പോലീത്ത തുടങ്ങിയവരും വിവിധ സമ്മേളനങ്ങളിൽ അനുഗ്രഹ വചസ്സുകൾ നൽകി നവതി ആഘോഷങ്ങൾ അനുഗ്രഹമാക്കി.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമീസ് കാതോലിക്കാബാവയുടെ നിരന്തരമായ സഹകരണവും പ്രാത്സാഹനവും എടുത്തുപറയേണ്ട ഒരു വസ്തുതയാണ്. കോവിഡ് 19 നെ പേടിച്ചു അരമനകൾക്കുള്ളിലും വൈദിക മന്ദിരങ്ങൾക്കുള്ളിലും സന്യാസ ഭവനങ്ങൾക്കുള്ളിലും ഒതുങ്ങിക്കൂടിക്കൊണ്ട്, പുനരൈക്യ നവതി ആഘോഷങ്ങൾ മാറ്റിവയ്ക്കുകയോ വേണ്ടാ എന്നുവയ്ക്കുകയോ ചെയ്യുക എന്ന ഒരു നിലപാട് സ്വീകരിക്കാതെ, ദൈവം നൽകിയ അറിവും അനുഭവവും ഉപയോഗിച്ച് സാമൂഹ്യ സമ്പർക്ക മാധ്യമങ്ങളിലൂടെ പുനരൈക്യ നവതി ആഘോഷത്തിന്റെ സന്ദേശം പ്രചരിപ്പിക്കുവാനായുള്ള അഭിവന്ദ്യ ബാവാ തിരുമേനിയുടെ കാഴ്ചപ്പാട് അഭിനന്ദനീയമാണ്. അതുപോലെതന്നെ, സഭാതല ആഘോഷ കമ്മീഷൻ അദ്ധ്യക്ഷൻ അഭിവന്ദ്യ യൂഹാനോൻ മാർ തെയഡോഷ്യസ് മെത്രാപ്പോലീത്തയും എല്ലാ ആഘോഷ പരിപാടികളുടെയും വിജയത്തിനു വേണ്ടി അനസ്യൂതം അധ്വാനിച്ചു കൊണ്ടു നവതി ആഘോഷങ്ങളിൽ പങ്കുചേരുന്നുണ്ടായിരുന്നു.

**ഉപസംഹാരം**

മനുഷ്യന്റെ കാഴ്ച്ചപ്പാടുകളെ വളർത്തുവാനും സ്വാധീനിക്കുവാനും സഹായകരമാണ് ചരിത്രത്തിലേക്കുള്ള മനുഷ്യന്റെ തിരിഞ്ഞുനോട്ടം. പുതിയ കാലത്ത് സൂക്ഷ്മതയോടെ നടക്കുവാനും വളരുവാനും ചരിത്രാവബോധം നമ്മെ സഹായിക്കും. സഭയുടെ ചരിത്രത്തിന്റെ നാൾവഴികൾ സഭാമക്കളെ സംബന്ധിച്ച് അവരുടെ വിശ്വസവഴികളുടെ ചരിത്രം കൂടിയാണ്. തലമുറകളിലൂടെ അത് കൈമാറ്റം ചെയ്യപ്പെടുകയും പഠിപ്പിക്കപ്പെടുകയും ചെയ്യേണ്ട യാഥാർത്ഥ്യമാണ്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പുനരൈക്യ നവതി ആഘോഷങ്ങളുടെ അവസരം നമ്മുടെ സഭയുടെ ചരിത്രവും നമ്മുടെ വിശ്വാസവഴികളുടെ ചരിത്രവും വർത്തമാനകാല തലമുറയ്ക്ക് കൈമാറ്റം ചെയ്യപ്പെടുന്ന അവസരമാണ്. കഴിഞ്ഞ 90 വർഷങ്ങളിൽ ദൈവം നമ്മുടെ സഭയ്ക്ക് നൽകിയ നന്മകൾക്ക് നന്ദി പറയാം. അടുത്ത പത്തു വർഷത്തെ നമ്മുടെ പ്രവർത്തനങ്ങളിലൂടെ നൂറു വർഷങ്ങൾക്കു ശേഷമുള്ള മലങ്കര സുറിയാനി കത്തോലിക്കാ സഭ എങ്ങനെ ആയിരിക്കണം എന്ന് നമുക്ക് ഒരുമിച്ച് പ്രാർത്ഥിച്ചും പഠിച്ചും പ്രവർത്തിച്ചും തീരുമാനിക്കാം. ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് പിതാവിന്റെ മാദ്ധ്യസ്ഥം അതിനു നമുക്ക് കോട്ടയായിരിക്കട്ടെ. ശതാബ്ദിയിൽ ആഗോളകത്തോലിക്കാ സഭയുടെ വിശുദ്ധരുടെ നിരയിലേക്കു ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് പിതാവിനെയും ദൈവം ചേർക്കുമാറാകട്ടെ എന്നു നമുക്കു പ്രാർത്ഥിക്കാം.

# പുനരൈക്യ നവതി ആഘോഷം



പുനരൈക്യ നവതി ആഘോഷങ്ങളോടനുബന്ധിച്ച് നടന്ന വിവിധ സമ്മേളനങ്ങളിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മേജർ ആർച്ചുബിഷപ്പ് അത്യഭിവന്ദ്യ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ നൽകിയ സന്ദേശങ്ങൾ

## യുവജനസംഗമം

### ആഗസ്റ്റ് 30, 2020

പ്രിയമുള്ള യുവജനങ്ങളെ,

മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ സഭാസംഗമം പുനരൈക്യ പ്രസ്ഥാനത്തിന്റെ 90-ാം വാർഷികം സംയുക്തമായി ഭാഗ്യസ്മരണാർഹനും പുണ്യപിതാവും മാവേലിക്കരയുടെ മണ്ണിൽ ജനിച്ചു വളർന്നവനുമായ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി യുടെ ജന്മസ്ഥലത്ത്, സഭയൊന്നായി ആഘോഷി ക്കുന്ന ഈ വേളയിൽ ഈ വലിയ ജന്മം നമുക്ക് നൽകിയ പരമകാരുണ്യവാനായ ദൈവത്തോടു നന്ദി പറഞ്ഞ് ആരംഭിക്കട്ടെ. മലങ്കരയിലെ പുനരൈക്യ പ്രസ്ഥാനം അതിന്റെ നവോത്ഥാനം, അതിന്റെ നവീകരണവും അതിന്റെ സുവിശേഷീകരണത്തിന്റെ ഭാവരൂപങ്ങളും അപ്പസ്തോലിക മായ സഭ വി. പത്രോസിന്റെ പിൻഗാമിയായ സാർവത്രിക സഭാദ്ധ്യക്ഷനോട് ചേർന്ന് നിൽക്കേണ്ട തിന്റെ അനിവാര്യതയും ഹൃദിസ്ഥമാക്കി മലങ്കര സഭയെ, അതിന്റെ ഒരു ചെറുരൂപത്തിലാണെങ്കിലും, സാർവ്വത്രികതയിൽ ഉറപ്പിച്ച മലങ്കര സ്നേഹി പുണ്യപിതാവ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി നമുക്ക് തുടർന്നും മാദ്ധ്യസ്ഥം വഹിക്കട്ടെ. പിതാവിന്റെ ഒരു വാഗ്ദാനം ഇപ്രകാരമാണ് "ഞാൻ മരിച്ച് സ്വർഗ്ഗത്തിലെത്തിയ ശേഷവും ഈ ഐക്യപ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരിക്കും." വന്ദ്യ പിതാവ് നൽകിയ വാഗ്ദാനം സത്യമാണെന്ന് നാം ജീവിതത്തിൽ അനുഭവിച്ചറി യുന്ന നാളുകളാണിവ. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രേഷിത മേഖലകളും സംവിധാനങ്ങളും കുടുംബങ്ങളും ഈ സ്വർഗ്ഗീയ പ്രഭയിലും മധ്യസ്ഥതയിലും മുന്നേറുന്നത് നാം കണ്ടുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ നാം മലങ്കര കാത്തലിക് യൂത്ത് മൂവ്മെന്റിന്റെ സഭാസംഗമത്തിൽ സംബന്ധിക്കുകയാണ്. മേൽപറഞ്ഞ ചരിത്രത്തിന്റെ സൂചനകളിൽ നിന്ന് മാറി സഞ്ചരിക്കുവാൻ സഭയിലെ ഒരു ശുശ്രൂഷാ വേദിക്കും സാധിക്കുകയില്ല എന്നു മാത്രമല്ല ആ വഴിയേ മുൻപോട്ടു പോകുക അവരുടെ നിയോഗങ്ങൾക്കനുസരിച്ചാണ് എന്നതാണ് ഈ ദിശാബോധം നമുക്ക് നൽകുന്ന പാഠം. എം.സി.വൈ.എം. മലങ്കര സുറിയാനി കത്തോലിക്കാസഭ യുടെ ശബ്ദമാണ്. യുവജന സാക്ഷ്യമാണ്. ഇതൊരു സംഘടനയുടെ പരിവേഷത്തിൽ കാണപ്പെടുന്നുണ്ടെങ്കിലും സംഘാതാത്മകമായ സുവിശേഷത്തിന്റെ മുന്നേറ്റമാണ്. സുവിശേഷീകരണത്തെക്കുറിച്ച് നമ്മുടെതന്നെ പ്രമുഖനായ ഒരു സാഹിത്യകാരൻ ഒരിക്കൽ എന്നോടുപറഞ്ഞു, പിതാവേ സുവിശേഷവൽക്കരണം എന്നതിനേക്കാൾ ലളിതവും ഹൃദയത്തെ

തൊടുന്നതുമാണ് സുവിശേഷീകരണം എന്ന വാക്ക്. അതുകൊ ണ്ടാണ് ഞാൻ ഈ സുവിശേഷീകരണമെന്ന വാക്ക് ഉപയോഗിക്കുക. സുവിശേഷീകരണമെന്നത് സുവിശേഷം കൊണ്ട് ആരെയെങ്കിലും അധീന പ്പെടുത്തുക എന്നതിനേ ക്കാൾ സുവിശേഷത്തെ സ്പർശിക്കുന്നതിനുള്ള, സുവിശേഷം ഈ വ്യക്തികളെ സ്പർശിക്കുന്ന തിനുള്ള വേദികൾ തയ്യാറാക്കുക എന്നതാണ്. ആ വ്യക്തിക്ക് സുവിശേഷത്തെ താൽപര്യപൂർവ്വം കാണാൻ ആഗ്രഹമുണ്ടെങ്കിൽ അതിന് സാധ്യത യൊരുക്കുക. സ്വാതന്ത്ര്യത്തോടെ തീരുമാനമെടു ക്കുന്നതിന് ആ വ്യക്തിയെ മാനിക്കുക. നിർബന്ധ ബുദ്ധിയോടെ ആരെയും സുവിശേഷത്തിലേക്ക് മുഖം ചേർത്ത് വയ്ക്കുവാൻ ആരും ശ്രമിക്കരുത്. ശ്രമിക്കേണ്ട ആവശ്യമില്ല. നീ ദൈവവചനം പ്രസംഗിക്കുക. അതിന്റെ ഫലം പരിശുദ്ധാത്മാവ് നൽകട്ടെ. എം.സി.വൈ.എം.-ന്റെ സഭാസംഗമ വേദിയിൽ നിൽക്കുമ്പോൾ സഭയിലെ സുവിശേ ഷീകരണത്തിന്റെ ശക്തമായ ഭാവം മനുഷ്യ ജീവിതത്തിന്റെ ഏറ്റവും ശക്തമായ യൗവന യുക്തമായ ഭാവ മേതാണ്, യുവത്വമാണ്, youthful-ness. നമ്മുടെ സഭയിലെ ഏറ്റവും വലിയ യുവത അതിന്റെ പ്രതിനിധികളാണ് സഭാസംഗ മത്തിൽ എം. സി. വൈ. എം. കൂടിവരവിൽ സംബ ന്ധിക്കുക. 90 വർഷം പൂർത്തിയാക്കുന്ന മലങ്കര യിലെ ഐക്യപ്രസ്ഥാനത്തിന് നമ്മുടെ യുവതീയുവാക്കൾക്ക് പുതിയൊരു ആവേശം കൊടുക്കാൻ സുവിശേഷത്തോടു ചേർന്ന് നിൽക്കുന്ന ഒരു മുന്നേറ്റം നടത്തിയാൽ കഴിയും. നമ്മൾ ഒരു യുവജന സംഘടനയോ ഉപവി പ്രവർത്തന ങ്ങൾ നടത്തുന്ന ഒരു സാമൂഹിക വിഭാഗമോ അല്ല. ഏകവും വിശുദ്ധവും ശ്ലൈഹീ കവും സാർവ്വത്രിക മായ സ്വഭാവത്തോടുകൂടി കർത്താവിന്റെ രക്ഷാകരപദ്ധതി ഇന്ന് മലങ്കരയിൽ തുടരുന്ന കത്തോലിക്കാ സഭാസമൂഹമാണ്. ദൈവമേ നീ പരിശുദ്ധനാകുന്നു എന്ന് പ്രാർത്ഥിക്കുകയും ബലഹീനരായ ഞങ്ങളുടെ മേൽ കരുണ ചെയ്യണമേ എന്ന് അപേക്ഷി ക്കുകയും മനുഷ്യ പ്രീതിയുള്ള ദൈവമേ എന്ന് വിളിച്ച് പ്രാർത്ഥി ക്കുകയും നിന്റെ സ്വരൂപത്തോട് കാരുണ്യം കാട്ടണമെന്ന് അപേക്ഷിക്കുകയും ചെയ്യുന്ന ഒരു സഭാസമൂഹമാണ് നാം. ദൈവ രാജ്യത്തിന് മുന്നോടിയായി സഭയായി ജീവിക്കു ന്നവരാണ്. ഇതിന് പുതിയ ഭാവമേകാൻ സാക്ഷ്യ മേകാൻ 90-ാം വർഷത്തിലെ മലങ്കര കത്തോലി ക്കാസഭയിലെ യുവജനങ്ങൾ പ്രതിജ്ഞയെടു ക്കുന്ന വേളയിലാണ് സഭയുടെ തലവനും പിതാവുമെന്ന നിലയിൽ ഞാൻ നിങ്ങളോട് സംവദിക്കുക, സംസാരിക്കുക. കൊടി ആകാശ ത്തേക്ക് എറിഞ്ഞ് ആവേശം കാട്ടുന്ന മുദ്രാവാക്യം വിളിച്ച് ഇളക്കി മറിക്കുന്ന, വലിയ റാലി നടത്തി പ്രകമ്പനം കൊള്ളിക്കുന്നു, കാലത്തിന്റെ അപ്പുറത്തേക്ക് നാം സുവിശേഷീ കരണത്തിന്റെ പ്രതിധ്വനി ഉയർത്തുന്നതിനു പ്രതിജ്ഞാബദ്ധരായ ഒരു സഭാസമൂഹമാണ്. അടുത്ത പത്തു വർഷം ഈ സഭ ഏത് ദിശയിൽ മുന്നേറുമെന്ന് നിർണ്ണയിക്കാൻ ആർജ്ജവത്വമുള്ള സഭാസമൂഹത്തിന്റെ ഒരു ഘടനാ വിശേഷത്തോ ടാണ് ഞാൻ സംസാരിക്കുക. കർത്താവിനെ മുൻനിർത്തിക്കൊള്ളുക, സഭയെ മുറുകെ പിടിക്കുക, സമൂഹത്തിൽ സുവിശേഷത്തെ നാം സാക്ഷ്യപ്പെടുത്തുക. പ്രിയപ്പെട്ട യുവജന ങ്ങളെ, ഈ പരിശുദ്ധാത്മ നിയോഗം ഏറ്റവും സമർപ്പണ ബുദ്ധിയോടെ, ഏറ്റവും സാഹോദര്യ ത്തോടെ എല്ലാ വരെയും ഉൾക്കൊള്ളുന്ന സ്വഭാവ സമീപനത്തോടെ ചേർത്ത് യേശുവിന്റെ നാമത്തിൽ നമുക്ക് മുന്നേറാം. അതിന് പരിശുദ്ധത്മാവ് നിങ്ങളെ സഹായിക്കട്ടെ.

മാർ ഈവാനിയോസ് പിതാവിന്റെ ജന്മനാടായ മാവേലിക്കരയിൽ പുനരൈക്യത്തിന്റെ നവതി ആഘോഷിക്കുമ്പോൾ കോവിഡ്-19 എന്ന മഹാമാരി ലോകം ആസകലമുള്ള, മാവേലിക്കരയുൾപ്പെടെ യുള്ള ഭൂപ്രദേശത്തെ അറസ്റ്റ് ചെയ്തിരിക്കുമ്പോൾ, ലോക് ഡൗണിൽ നമ്മൾ നിൽക്കുമ്പോൾ, പരിമിതി കളുടെ നടുവിൽ നിൽക്കുമ്പോൾ, ലോകത്തോടു ഒരു സത്യം പറയുന്നു, യേശുക്രിസ്തുവിന്റെ സ്നേഹം, പിരിമിതപ്പെടുത്താത്ത സ്നേഹം അതിന്റെ സാക്ഷികളാണ് ഞങ്ങൾ. വിശുദ്ധ മദർ തെരേസായൊടു ചേർന്ന നമുക്ക് പറയാം "യേശു ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധി ക്കുന്നു" ദൈവത്തെക്കുറിച്ച് പറയാൻ, സ്നേഹ ത്തെക്കുറിച്ച് സാക്ഷ്യപ്പെടുത്തുവാൻ, കാരുണ്യ പൂർവ്വം ഇടപെടുവാൻ. 90-ാം വാർഷികത്തിൽ ഈ സഭാതല സംഗമത്തിൽ നമ്മൾ ഒത്തുചേരുമ്പോൾ, നമ്മുടെ ഭദ്രാസനത്തിന്റെ അധിപനായ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്താ യോടും ഈ ഭദ്രാസനത്തിലെ പ്രിയപ്പെട്ട വൈദിക സഹോദരങ്ങളോടും സമർപ്പിതരോടും, ഏറ്റവും പ്രിയപ്പെട്ട കുടുംബങ്ങളോടും ഇപ്പോൾ ഇവിടെ സന്നിഹിതരായിരിക്കുന്ന നമ്മുടെ മലങ്കര സഭയിലെ യുവതീയുവാക്കന്മാരോടും എനിക്കുള്ള സ്നേഹം അറിയിക്കുന്നു. നിങ്ങൾ ഏറ്റെടുത്ത് നടത്തുന്ന വലിയ സാക്ഷ്യത്തിനു പരിശുദ്ധാത്മാവ് ബലം തരട്ടെ. എല്ലാ കൃപകൾക്കായും പ്രാർത്ഥിക്കുന്നു, എല്ലാം ആശംസകളും നേരുന്നു. നമുക്ക് ഒരുപാട് ദൂരം യാത്ര ചെയ്യാനുണ്ട്, ഒരുപാട് കാര്യങ്ങൾ വന്ദ്യ പിതാവിന്റെ പക്കൽ നിന്ന് ഇനിയും പഠിക്കു വാനുണ്ട്. മലങ്കര സഭയുടെ ഈ സൂര്യതേജസ്സിന്റെ മുൻപിൽ പ്രണാമം അർപ്പിച്ചുകൊണ്ട് 91-ാം വയസ്സിലേക്ക് നമുക്ക് പ്രവേശിക്കാം. ദൈവം അനുഗ്രഹിക്കട്ടെ!

## പുനരൈക്യ നവതി ആഘോഷം



# മാതൃസംഗമം

### സെപ്റ്റംബർ 5, 2020

ദൈവത്തിന്റെ തിരുനാമത്തിനു സ്തുതിയുണ്ടായിരിക്കട്ടെ. മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ പുനരൈക്യ ശുശ്രൂഷയുടെ നവതിയാഘോഷങ്ങളോടു അനുബന്ധിച്ച് മാവേലിക്കരയിൽ നമ്മുടെ സഭയുടെ അമ്മമാരുടെ പ്രതിനിധികളായി നിങ്ങൾ ഒരുമിച്ച് കൂടിയിരിക്കുമ്പോൾ സന്തോഷത്തോടെ നമ്മുടെ എല്ലാ അമ്മമാരെയും സഭയുടെ നാമത്തിൽ നാം അഭിവവാദ്യം ചെയ്യുന്നു. പ്രിയപ്പെട്ട മാതാക്കളേ, വലിയ സന്തോഷത്തോടെ കൂടിയാണ് നിങ്ങളുടെ സാന്നിധ്യം ഞാൻ കാണുന്നത്, സഭ ഒന്നായി കാണുന്നത്. Malankara Catholic Mothers' Forum എന്ന പേരിൽ നമ്മുടെ അമ്മമാരുടെ ഒരു സംഘമവേദി പ്രേഷിത ശുശ്രൂഷാ വേദിയായി സഭയിൽ ഔദ്യോഗികമായി ഉദ്ഘാടനം ചെയ്യപ്പെട്ടു വലിയവനായ ദൈവം അതിന് എന്നെ ഉപയോഗപ്പെടുത്തിയെന്നുള്ളത് നന്ദിയോടെ ഓർക്കുകയാണ്. Malankara Catholic Mothers' Forum അമ്മമാരുടെ നമ്മുടെ സഭാതലത്തിലുള്ള പൊതുവേദിയാണ്. അതിന്റെ രൂപത ഘടകങ്ങൾ പല പേരിൽ അറിയപ്പെട്ടു എന്നാൽ Malankara Catholic Mothers' Forum എന്ന് ഔദ്യോഗികമായി തുടർന്ന് അറിയപ്പെടുവാൻ വേണ്ടിവരുന്ന ക്രമീകരണങ്ങൾ ചെയ്തു വരികയാണ്. എല്ലാ ഭാവുകങ്ങളും എല്ലാ അനുഗ്രഹങ്ങളും നേരുന്നു. ‘അമ്മയെപ്പോലെ’ എന്ന് നാം വിശേഷിപ്പിച്ചു പറയുന്ന അമ്മയെപ്പോലെ സ്നേഹിക്കുന്ന, അമ്മയെപ്പോലെ കരുതൽ വേണം. അമ്മയെപ്പോലെ കാത്തിരിക്കുന്നു. അമ്മയെപ്പോലെ ഒരുങ്ങിയിരിക്കുന്നു എന്നൊക്കെ പറയുമ്പോൾ അമ്മയോടു ചേർത്ത് പറയുന്ന ഒരു കാര്യമുണ്ട്. കാര്യ ക്രമമുണ്ട്. എന്താണ്? അമ്മ ഓർമ്മയുള്ളവളാണ്. അമ്മ കരുതൽ ഉള്ളവളാണ്. നമ്മുടെ സഭയെ സംബന്ധിച്ച് നമ്മുടെ ഗ്രാമ അന്തരീക്ഷത്തിൽ വളർന്നു വന്ന എപ്പോഴും ഗ്രാമങ്ങളിൽ ഭൂരിഭാഗം വിശ്വാസികൾ ജീവിക്കുന്ന ഒരു സാഹചര്യം. നമ്മുടെ കുടുംബങ്ങളിൽ ദൈവവിശ്വാസം നിലനിർത്തുന്നതിന്, പ്രാർത്ഥനാരൂപി നിലനിർത്തുന്നതിന്. ഏറെ സഹായകമായി നിന്നിട്ടുള്ളത് അമ്മയെപ്പോലെ എന്ന മാതൃഭാവമാണ്. പ്രാർത്ഥിക്കുന്ന, ഉപവസിക്കുന്ന, വേദപുസ്തകം വായിക്കുന്ന, കുഞ്ഞുനാളിൽ പ്രാർത്ഥിക്കാനും പഠിക്കുന്നതും, സൺഡേ സ്കൂളിൽ പോകുമ്പോൾ പ്രോത്സാഹിപ്പിക്കുന്നതിനും എല്ലാം എല്ലാം അമ്മമമാരുടെയൊരു അടുപ്പമാണ്. നമ്മെ ഏറെ സഹായിച്ചിട്ടുണ്ട്. അമ്മയെപ്പോലെ കരുതുമ്പോഴാണ്, അമ്മയെപ്പോലെ സ്നേഹമുള്ള കുടുംബങ്ങൾ ജനിക്കുന്നത്. സ്നേഹമുള്ള കുടുംബങ്ങൾ കൂടി വരുമ്പോഴാണ് ഇടവക സ്നേഹത്തിന്റെ കൂട്ടായ്മയായി

ആകുന്നത്. അങ്ങനെയുള്ള സ്നേഹമുള്ള ഇടവകൾ ഒരുമിച്ച് വരുമ്പോഴാണ് സ്നേഹമുള്ള സഭ ലോകത്തിൽ കാണുന്നത്. 2019-ലെ നമ്മുടെ രണ്ടാമത്തെ സഭാതല അസംബ്ലിയിൽ പ്രത്യേക വിഷയമായിയെടുത്തത് കൃപ നിറയുന്ന കുടുംബങ്ങൾ എന്ന വിഷയമാണ്. കൃപ നിറയുന്ന കുടുംബങ്ങൾ അവിചാരിതമോ ആകസ്മികമോ എന്നതിനെക്കാൾ ദൈവ പരിപാലനയിൽ നമ്മുടെ ഈ പ്രബോധനത്തിന് സ്വർഗ്ഗത്തിന്റെ ഒരു സാധുകരണം കൂടി ലഭിച്ചു. നമ്മൾ ഈ അടുത്ത കാലത്ത് ഗാർഹിക സഭയെന്ന് (domestic church) വീടിനെക്കുറിച്ച് കൂടുതൽ പറയുന്നത് ഈ കൊറോണയുടെ കാലത്താണ്. ദൈവാലയത്തിലെ ആരാധന മുടങ്ങിയപ്പോൾ നമ്മൾ പറഞ്ഞു നമ്മൾ വീട്ടിലെ പള്ളിയെ നോക്കണം വീട്ടിലെ പള്ളി സജ്ജീവമാകണം. ഗാർഹിക സഭ സജ്ജീവമാകണമെന്ന് നാം ആഗ്രഹിച്ചു. അതിനു കാരണം കൊച്ചു കുടുംബങ്ങൾ ആണ് ഈ സഭയുടെ അടിസ്ഥാന ഘടകം. വീണ്ടും ഇവിടെയോർക്കുന്നത് അമ്മയെപ്പോലെ ഒരുക്കവും കരുതലും സ്നേഹവും കാരുണ്യവുമുള്ള ഒരു Preparation ശ്രദ്ധാപൂർവ്വമായ ഒരുക്കം, കൃപ നിറയുന്ന കുടുംബങ്ങൾ ഉണ്ടകാൻ ആവശ്യമാണ്. നമ്മുടെ അമ്മമാരുടെ മുൻപിൽ നമുക്ക് കരങ്ങൾ കൂപ്പാൻ നമുക്ക് ഒരായിരം കാരണങ്ങൾ ഉണ്ട്. ഓദ്യോഗികമായ വലിയ പഠനമോ വലിയ ഡിഗ്രികളോയൊന്നും സമ്പാദിക്കേണ്ടാ, പഠിച്ചിട്ടില്ലായെങ്കിലും ദൈവസ്നേഹത്തെക്കുറിച്ച് കണ്ണുകൊണ്ട് സംസാരിക്കാനും കാതുകൊണ്ട് സംസാരിക്കാനും മുഖംകൊണ്ട് എഴുതാനും ഒക്കെ നമ്മുടെ അമ്മമാർക്കും കഴിയും. കണ്ണിന്റെയും പുഞ്ചിരിയുടെയും കരുതൽ എന്താണെന്ന് നമ്മളെ പഠിപ്പിച്ചിട്ട് ഉള്ളത് നമ്മുടെ അമ്മയുടെ മുഖമാണ്. മറക്കാൻ പഠിപ്പിച്ചതും വിട്ടുകളയണമെന്ന് നമ്മെ ഓർമ്മപ്പെടുത്തുന്നതും അമ്മയാണ്. കൃപ നിറയുന്ന കുടുംബങ്ങളുടെ കാവൽ ഏൽപ്പിച്ചിരിക്കുന്നത് വാസ്തവത്തിൽ, കുടുംബത്തിലെ പിതാക്കന്മാരോടുള്ള ബഹുമാനം നിലനിർത്തികൊണ്ട് പറയട്ടെ, മാതാക്കളെയാണ്. നമ്മുടെ മാതാക്കൾ, നമ്മുടെ കൊച്ച് പ്രാർത്ഥനയോഗങ്ങൾ, വീട്ടിലെ കൊച്ച് പ്രാർത്ഥനാകൂട്ടങ്ങൾ, സന്ധ്യാവേളയിലെ പ്രാർത്ഥന, അമ്മമാരും മാറി നിന്നിരുന്നുയെങ്കിൽ അതിന്റെ അനുഭവം എന്താകുമായിരുന്നു? ഇതിന്റെ അടിസ്ഥാന ശുശ്രൂഷ ചെയ്ത് അമ്മമാരാണ്. പുനരൈക്യ പ്രസ്ഥാനത്തിന്റെ നവതിയുമായി ബന്ധപ്പെട്ട് മലങ്കര കാത്തലിക് മദ്രർസ്സ് ഫോറം മാവേലിക്കരയിൽ സമ്മേളിച്ചിരിക്കുമ്പോൾ ഒരു ചിത്രം ചൂണ്ടി കാണിച്ച് ഞാൻ അവസാനിപ്പിക്കാം. 1930 സെപ്തംബർ മാസം ഇരുപതാം തീയതി നമ്മുടെ പിതാവ് ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി കൊല്ലത്തു വച്ച് പരി.സിംഹാസനം നിയോഗിച്ച ബിഷപ്പ് അലോഷ്യസ് ബെൻസിംഗർ മരിയ തിരുമേനിയുടെ മുൻപാകെ സത്യപ്രതിജ്ഞ ചെയ്ത കത്തോലിക്കാ വിശ്വാസത്തിൽ കത്തോലിക്കാസഭയിലേക്ക് പ്രവേശിച്ചു. പിറ്റേ ദിവസം അവിടെ വി.കുർബാന ഇരുപത്തി ഒന്നാം തീയതി അർപ്പിച്ചു. പിന്നീട് നാം പിതാവിനെ കാണുന്നത് തന്റെ മാതാപിതാക്കളുടെ മുൻപിൽ അംശവസ്ത്രവുമായി മുട്ടുകുത്തി നിന്ന് അനുഗ്രഹം സ്വീകരിക്കുന്ന പുണ്യ പിതാവിനെയാണ്. വളരെ ഹൃദ്യമായി ഉള്ള ഒരു കാഴ്ചയായി ഫോട്ടോയിലെ ആ ഒരു ചിത്രം എപ്പോഴും എന്റെ മനസ്സിന്റെ ബന്ധത്തെ ശുദ്ധീകരിക്കാറുണ്ട്. തന്റെ പിതാവിനെയും മാതാവിനെയും കത്തോലിക്കാ വിശ്വാസത്തിൽ സ്വീകരിച്ച് വി.കുർബാന അർപ്പിച്ച് അവരുടെ മുൻപിൽ മുട്ടുകുത്തി നിൽക്കുന്ന അവരുടെ അനുഗ്രഹം ചോദിച്ചു വാങ്ങുന്ന മകനായ മഹാപുരോഹിതൻ. കൃപ നിറയുന്ന കുടുംബത്തിന്റെ നേർക്കാഴ്ചയാണ്. അനുഗ്രഹിക്കുവാൻ കരങ്ങൾ പൊക്കുവാൻ കെൽപ്പുള്ള ഒരു മാതാവും പിതാവും മഹാപുരോഹിതനായ തങ്ങളുടെ മകനെ അനുഗ്രഹിക്കുന്ന ഒരു കാഴ്ച നമുക്ക് ഒരു വെല്ലുവിളിയായി, ഒരു നിയോഗമായി സ്വീകരിക്കാം. നമ്മുടെ കുടുംബങ്ങളിൽ യേശു കർത്താവ് ഒന്നാം സ്ഥാനം വഹിക്കട്ടെയെന്ന് പിതാവ് നമ്മോടു പറഞ്ഞിട്ടുള്ളത്. നമുക്ക് ഓർക്കാം. ഈ അനുഗ്രഹീതമായ നവതിയാഘോഷവേളയിൽ ഇപ്രകാരം അമ്മമാരുടെ സംഗമത്തിൽ നിങ്ങളോടു ചേർന്നു നിൽക്കുമ്പോൾ പ്രിയപ്പെട്ട അമ്മമാരെ, പ്രാർത്ഥന കൊണ്ടും, ഉപവാസം കൊണ്ടും നിങ്ങളുടെ സാക്ഷ്യ കൊണ്ടും സഭയെ ബലപ്പെടുത്തുവാൻ നിങ്ങൾ മറക്കരുതേ എന്ന ഒരു അപേക്ഷയാണ് എനിക്കുള്ളത്. ദൈവവിളികൾ വർദ്ധിക്കുന്നതിന് നിങ്ങളുടെ കണ്ണുനീർ നിങ്ങളുടെ പ്രാർത്ഥന, നിങ്ങളുടെയൊരു തലോടൽ സഹായിക്കും. ക്ലേശമുണ്ടാകുമ്പോൾ മടുപ്പ് പറയുന്ന ആത്മാക്കളോട് ധൈര്യം കൊടുക്കുവാൻ നിങ്ങളുടെ ഉറപ്പുള്ള വിശ്വാസമുള്ള സാക്ഷ്യത്തിന് സാധിക്കും. നമ്മുടെ സഭയുടെ ബലമായി നിങ്ങൾ അമ്മമാർ മുന്നേറുക. ദൈവം നിങ്ങളുടെ എല്ലാ നിയോഗങ്ങളെയും അനുഗ്രഹിക്കട്ടെ. ഭർത്താവും, മക്കളും, അതിഥികളും ഭക്ഷണം കഴിച്ചാലും, അടുത്ത ഭക്ഷണത്തിന് ഒരുങ്ങി വന്നാലും അതിന്റെ മുൻപിലത്തെ ഭക്ഷണം മുതൽ വെടിഞ്ഞ് ഇല്ലാത്ത വിവരം ആരോടും പറയാതെ അടുത്ത ഭക്ഷണത്തിനായി ഒരുക്കം നടത്തുന്ന അമ്മമാരുടെ കരുതൽ അല്പമായി നഷ്ടമാകുന്നുവെങ്കിലും ഏറെ നമ്മളെ വഴി നടത്തിയിട്ടുണ്ട്. കൃപ നിറയുന്ന കുടുംബങ്ങളായി നമ്മുടെ സഭയിലെ എല്ലാ കുടുംബങ്ങളെയും ഒരുക്കുന്നതിന് പ്രിയപ്പെട്ട മാതാക്കളെ നിങ്ങളുടെ ക്രിസ്തീയ സാക്ഷ്യം ഉപകരിക്കട്ടെ. എല്ലാ അമ്മമാരോടും നമ്മുടെ സഭയുടെ ആദരവും നന്ദിയും സന്തോഷത്തോടെ ഞാൻ അറിയിക്കുന്നു. നിങ്ങൾ ഞങ്ങൾക്ക് വലിയ ബലമാണ്. നിങ്ങൾ നമ്മുടെ സഭയ്ക്ക് വലിയ കരുത്താണ്. ഇനിയും അങ്ങനെ തന്നെ ആയിരിക്കട്ടെ. ആമ്മേൻ

# അല്മായ സംഗമം

## സെപ്റ്റംബർ 12, 2020



സഭാജീവിതത്തിൽ ഒരു പുതിയ കാലഘട്ടത്തിലേക്ക് പ്രവേശിക്കുന്ന മലങ്കര സുറിയാനി കത്തോലിക്ക സഭ, അതിന്റെ പുനരൈക്യ ശുശ്രൂഷയുടെ നവതിയാഘോഷങ്ങളുടെ നടുവിലാണ്. പുനരൈക്യ പ്രസ്ഥാനത്തിന്റെ 90-ാം വാർഷികം സഭാസംഗമമായി മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മസ്ഥലമായ മാവേലിക്കരയിൽ ആഘോഷിക്കുമ്പോൾ അതിന്റെ ഭാഗമായി മലങ്കര കാത്തലിക്ക് അസോസിയേഷന്റെ സഭാതലസംഗമം നടക്കുമ്പോൾ അതിനു ആശംസയും അനുഗ്രഹങ്ങളും നേരാൻ സഭയുടെ പിതാവ് എന്ന നിലയിൽ എനിക്ക് അതിയായ സന്തോഷമുണ്ട്. 90 വർഷം ഈ അപ്പസ്തോലിക സഭ രണ്ടായിരം വർഷത്തെ ചൈതന്യത്തിന്റെ പിൻബലത്തോടുകൂടി ഒരു പുതിയ സമർപ്പണത്തിലേക്കു പ്രവേശിച്ചപ്പോൾ നാളിതുവരെ നമ്മെ വഴി നടത്തിയ പരമ കാരുണ്യവാനായ ദൈവം തുടർന്നും തന്റെ പരിശുദ്ധാത്മാവ് വഴി നമ്മെ വഴി നടത്തട്ടെ, ബലപ്പെടുത്തട്ടെയെന്ന് പ്രാർത്ഥിക്കുന്നു. ഭാഗ്യസ്മരണാർഹനും പുണ്യചരിതനുമായ ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് തിരുമേനി സഭാശാസ്ത്രത്തിന്റെ വിവിധ സമീപനങ്ങൾ പ്രാർത്ഥിച്ചും പഠിച്ചും മനനം ചെയ്തും സ്വാംശീകരിച്ച് ദൈവസമ്പാദനത്തിന്റെ ഫലങ്ങളായി ഒന്നിപ്പിച്ച സഭാ നേതാവും മഹാപുരോഹിതനുമാണ്. പുണ്യപിതാവ് പുനരൈക്യ പ്രസ്ഥാനത്തിന്റെ പ്രാരംഭ നാളുകളിൽ അനേക കാര്യങ്ങളെ കുറിച്ച് വ്യഗ്രചിത്തനായി എന്നാൽ ദൈവശാസ്ത്രബോധത്തിൽ ഉറച്ച് നിന്ന് മുന്നേറിയപ്പോൾ പിതാവ് ദൈവത്തോടു ചേർത്തുവച്ച ഒരു ഭാഗമാണ്. നമ്മുടെ കുടുംബനാഥന്മാരും കുടുംബനാഥകളും സമൂഹത്തിന്റെ മുഖ്യധാരയിൽ സഭാ പ്രതിനിധികളായി സംബന്ധിക്കണം. അക്കാലത്ത് മലങ്കര കാത്തലിക് കോൺഗ്രസ്സ് എന്നൊരു പ്രസ്ഥാനത്തിന് രൂപം നൽകുന്നതിനു അഭിവന്ദ്യ പിതാവ് നേതൃത്വം നൽകിയെന്നുള്ളത് പിതാവിന്റെ സഭാവീക്ഷണത്തെയും സഭാസമീപനത്തെയും വ്യക്തമാക്കുകയാണ്. അഭ്യസ്തവിദ്യരായ അക്കാലത്ത് നമുക്ക് ലഭ്യമായിരുന്ന അനേകം കുടുംബനാഥന്മാരെ കൊണ്ട് അദ്ദേഹം ആരംഭിച്ച ഈയൊരു പ്രസ്ഥാനം. മാരേട്ട് ഫീലിപ്പോസ് ജഡ്ജി ഉൾപ്പെടെയുള്ള പ്രധാന സഭാംഗങ്ങൾ നേതൃത്വം നൽകിയ മലങ്കരയിലെ കാത്തലിക് കോൺഗ്രസ്സ് എന്ന പ്രസ്ഥാനം. അതിന്റെ പുതിയ ഭാവത്തിലും രൂപത്തിലും നവതിയാഘോഷിക്കുമ്പോൾ ഇന്ന് മലങ്കര കാത്തലിക്ക് അസോസിയേഷനായി വളർന്ന് അത് നിൽക്കുകയാണ്. പിതാവിന്റെ ദർശനം മലങ്കര കാത്തലിക്ക് അസോസിയേഷന്റെ സ്ഥാപനത്തോടു കൂടി ഒരു പുതിയ ഭാവത്തിലേക്ക് പ്രവേശിച്ചുയെന്ന് അർത്ഥം. മലങ്കര കാത്തലിക്ക് അസോസിയേഷൻ നമ്മുടെ സഭയിലെ മുതിർന്ന സഭാമക്കളുടെ കുടുംബങ്ങളിലെ പ്രത്യേകിച്ച് കുടുംബനാഥന്മാരുടെ കൂടി വരവാണ്. നമ്മുടെ സഭയിലെ മാതാക്കൾക്കായി സഭാതലത്തിൽ ദേശീയമായും അന്തർദേശീയമായും മദേഴ്സ് ഫോറം നമ്മൾ ക്രമീകരിച്ചിട്ടുണ്ട്. മലങ്കര കാത്തലിക്ക് മദേഴ്സ് ഫോറം (MCMF) അത് നിലവിൽ വന്നു കഴിഞ്ഞു. സഭയുടെ പ്രാതിനിധ്യം സഭയുടെ സവിശേഷമായ ഉത്തരവാദിത്വം സമൂഹ ജീവിതത്തിൽ പ്രകടമാക്കുന്നതിന് പ്രതീക്ഷാബദ്ധരായ ആളുകളുടെ മുന്നേറ്റമാണ്. നമ്മുടെ എല്ലാ ഭദ്രാസനങ്ങളിലും ഈ പ്രസ്ഥാനം നിലവിൽ വന്നു. ഞാൻ എം.സി.വൈ.എം. നെ സൂചിപ്പിച്ചതുപ്പോലെ ഒരു സംഘടനാതലത്തിൽ പരിമിതമായി ചിന്തിക്കുമ്പോൾ അതിന്റെ അംഗബലത്തിലും അതിന്റെ സാധ്യത

യിലും പ്രത്യക്ഷമായ സാക്ഷ്യത്തിലും വ്യത്യാസമുണ്ട്. എന്നാൽ പ്രായപൂർത്തിയായ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അംഗമെന്ന നിലയിൽ ഈ സുവിശേഷ മുന്നേറ്റത്തെ കാണുമ്പോൾ അതിന്റെ മാനം വ്യത്യസ്തമാവുകയാണ്. 'എന്റെ സഭ' My Church, My Beloved Malankara Syrian Catholic Church അത് ഈ സമൂഹത്തിനു എന്ത് കൊടുക്കാൻ കഴിയും എന്നു ചിന്തിക്കുന്നതിന്റെ ദൃശ്യമായ അടയാളമായി ഈ അസോസിയേഷൻ വളർന്നു കൊണ്ടിരിക്കുകയാണ്. കാലാകാലങ്ങളിൽ സവിശേഷമായ നേതൃത്വം നൽകിയിട്ടുള്ള നമ്മുടെ കുടുംബനാഥന്മാർ ഏറെ പേരും ഇപ്പോൾ മലങ്കര കാത്തലിക്ക് അസോസിയേഷനിൽ സജീവരാണ്. കമ്മീഷൻ ചെയർമാൻ അഭിവന്ദ്യനായ മാവേലിക്കര രൂപത അദ്ധ്യക്ഷൻ ജോഷ്വാ മാർ ഇഗ്നാത്തിയോസ്സ് മെത്രാപ്പോലീത്താ തിരുമേനിയാണ്. അതിന്റെ ദേശീയ പ്രസിഡന്റ് ശ്രീ. വി. പി. മത്തായി സാറിന്റെ നേതൃത്വത്തിൽ വളരെ പ്രത്യേകതയാർന്ന പ്രവർത്തനങ്ങൾ നൽകികൊണ്ട് ഇരിക്കുന്നു. സുവിശേഷ അരൂപി മുറുകെ പിടിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ തനത് സഭാശാസ്ത്രത്തെ ഹൃദയത്തിൽ പേറികൊണ്ട് നമ്മുടെ കൂട്ടായ്മയുടെ ശൈലി അന്യമാകാതെ നിലനിർത്തി കൊണ്ടും സഭയെ സ്നേഹിക്കുന്ന വലിയ ആത്മീയ മുന്നേറ്റമായി നല്ല അനുഭവം എം. സി. എ സഭയ്ക്കു നൽകി. തൊണ്ണൂറാം വാർഷികത്തിൽ എത്തി നിൽക്കുമ്പോൾ ശതാബ്ദിയിലേയ്ക്കുള്ള പത്തു വർഷം സഭയെ സജ്ജമാക്കുന്നതിന് പിതാക്കന്മാരോടും, വൈദികരോടും, സമർപ്പിതരോടും, യുവതി യുവാക്കന്മാരോടും, കുഞ്ഞുങ്ങളോടും ചേർന്ന് മലങ്കര കാത്തലിക് അസോസിയേഷൻ ഒരു പുതിയ സഭാബന്ധം ഊഷ്മളമായ രീതിയിൽ നമ്മുടെ സഭയൊന്നായി നിറച്ച് നൽകി. ഒരു പുതിയ മുന്നേറ്റത്തിനു നേതൃത്വം നൽകട്ടെ. എല്ലാ ഭാരവാഹികളെയും ഞാൻ അഭിനന്ദിക്കുന്നു. എല്ലാ ഭൂഖണ്ഡങ്ങളിലുള്ള നമ്മുടെ സഭാമക്കളെ അഭിവാദനം ചെയ്യുന്നു. നമ്മുടെ ഭദ്രാസനങ്ങളിൽ സജീവമായി പ്രവർത്തിച്ചു കൊണ്ടിരിക്കുന്ന എം. സി. എ. യുടെ ഭാരവാഹികളെയും അംഗങ്ങളെയും ഹൃദയപൂർവ്വം ഞാൻ ദൈവസന്നിധിയിൽ നന്ദിയോടെ ഓർക്കുന്നു. നിങ്ങളുടെ പ്രാർത്ഥനയും സഭാബന്ധവും നമ്മുടെ സഭയെ ഏറെ ബലപ്പെടുത്തട്ടെ. തൊണ്ണൂറാം വാർഷികമായി ബന്ധപ്പെട്ട് ഈ നവതിയാഘോഷ വേളയിൽ സഭാസംഗമായി നിങ്ങൾ ഒരുമിച്ച് കൂടിയിരിക്കുമ്പോൾ സഭയുടെ പ്രാർത്ഥനയും ബന്ധവും അറിയിക്കുന്നതിനോടൊപ്പം സഭയുടെ ശുശ്രൂഷകളെയും ശുശ്രൂഷിയായ എന്നെയും ഓർക്കണമേയെന്ന് സ്നേഹത്തോടു കൂടി ഞാൻ നിർദേശിക്കുന്നു. മലങ്കര കാത്തലിക് അസോസിയേഷന്റെ എല്ലാ പ്രവർത്തനങ്ങൾക്കും പരിശുദ്ധാത്മാവിന്റെ ചൈതന്യം കൂടെയിരിക്കട്ടെയെന്ന് പ്രാർത്ഥിച്ചു കൊണ്ട് എല്ലാ ഭാവുകങ്ങളും നേരുന്നു. ദൈവം അനുഗ്രഹിക്കട്ടെ!



# സന്യാസിനി സംഗമം

## സെപ്റ്റംബർ 12, 2020



ദൈവത്തിന്റെ തിരുനാമത്തിനു മഹത്ത്വമുണ്ടായിരിക്കട്ടെ! അഭിവന്ദ്യ പിതാക്കന്മാരെ, പ്രിയപ്പെട്ട വൈദികരെ വിശിഷ്യ ഈ സംഗമത്തിൽ പങ്കുചേരുന്ന നമ്മുടെ സഭയിലെ സമർപ്പിതരെ, കുടുബാംഗങ്ങളെ, സുഹൃത്തുക്കളെ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത ശുശ്രൂഷ ഐക്യപ്രസ്ഥാനം അത് രൂപം കൊണ്ടിട്ട് 90 വർഷം പൂർത്തിയാക്കുന്നതിന്റെ ആഘോഷത്തിലാണല്ലോ നാം. ഇത്തരുണത്തിൽ നമ്മുടെ സഭയിലെ സമർപ്പിത സമൂഹ അംഗങ്ങളുടെ പ്രതിനിധികൾ ഇപ്രകാരം ഒരുമിച്ച് വന്ന് നമ്മുടെ പുനരൈക്യപ്രസ്ഥാനത്തിന്റെ നവതിയെക്കുറിച്ച് ധ്യാനാത്മകമായി വിലയിരുത്തുകയും പഠിക്കുകയും പഠിപ്പിക്കുകയും വലിയ സന്തോഷത്തോടും ആത്മ നിറവോടും നമ്മുടെ പുനരൈക്യപ്രസ്ഥാനത്തെ ദൈവസമക്ഷം സമർപ്പിക്കുന്നതിലും അതിന്റെ ദൈവീകത നില നിർത്തുന്നതിലും വളർത്തുന്നതിലും നമ്മുടെ സമർപ്പിതർ വലിയ പങ്കു നിർവഹിച്ചു. അത് നമുക്ക് അനുഗ്രഹമായി തുടരുന്നു, തുടരണമേയെന്നാണ് നമ്മുടെ എല്ലാം ആഗ്രഹം. അതിന്റെ ഭാഗമായിട്ടാണ് ഇന്ന് പുനരൈക്യ നവതിയാഘോഷമായി ഇപ്രകാരം ഒരു വലിയ സംഗമം ഒരു Virtual Platform-ൽ നമ്മുടെ ഭദ്രാസനത്തിന്റെ അധ്യക്ഷൻ അഭിവന്ദ്യനായ മാർ ഇഗ്നാത്തിയോസ് പിതാവ് നേതൃത്വം നൽകുന്നത്. രണ്ട് കാര്യങ്ങൾ ഓർമ്മയിലേക്ക് വരുന്നു. നമ്മുടെ വി.കുർബാനയുടെ നാല് വരികൾ, സുവിശേഷത്തിലെ കർത്താവിന്റെ പ്രബോധനത്തിന്റെ ഒരു ഭാഗം, നിലത്തു വീണഴിയുന്ന ഗോതമ്പ്. ഗോതമ്പ് മണി അഴിയുന്നില്ലെങ്കിൽ അതേപടിയിരിക്കും അഴിയുന്നെങ്കിലോ അത് ഫലം പുറപ്പെടുവിക്കും. നിലത്തു വീണഴിയുന്ന ഗോതമ്പ് മണികൾ ലോകത്തിന് സന്യാസത്തിന്റെ പ്രാർത്ഥന നൽകുന്നതാണ്. അഴിയുന്നത് അഴിഞ്ഞ് ഇല്ലാതാവാനല്ല, അഴിഞ്ഞ് ഇല്ലാതാക്കുന്നതിനു മുൻപ് പുതിയ ഉണ്മ പ്രാപിക്കുന്നതിനാണ്. നിലത്ത് വീണ് അഴിയണം അഴിഞ്ഞ് പുതിയ ഭാവം സ്വീകരിക്കണം. ഗോതമ്പ് മണികൾ പഴുത്തു നിൽക്കുമ്പോൾ കണ്ടിട്ടുണ്ടോ, ശ്രദ്ധിച്ചിട്ടുണ്ടോ പവിഴ നിറമാണ്, എന്ത് മനോഹരമാണ് ആ കാഴ്ച. അതേപടി നിന്നാലോ അങ്ങനെ നിൽക്കുകയുള്ളു. എന്നാൽ അത്ഭുതകരമായൊരു കാര്യം അതിമനോഹരമായ സ്വർണ്ണ നിറമുള്ള ഗോതമ്പ് മണി താഴേക്കു വീഴുമ്പോൾ അത് ചെളിയിലേക്കാണ് വീഴുന്നത്. ചെളി എന്നു പറയുമ്പോൾ ഈ ഗോതമ്പ് മണിക്ക് വീഴാനുള്ള സ്ഥലമിതാണോയെന്ന് ഒരു സംശയം തോന്നും. എന്നാൽ അതിൽ നിന്നുള്ള ഫലം കാണുമ്പോൾ ഇവിടെതന്നെയാണ് വീഴേണ്ടത് എന്ന് മനസ്സിലാകും. സന്യാസ ജീവിതമെന്നത് അതിന്റെ ഫലം കൊണ്ടു അറിയപ്പെടുന്നയൊരു ജീവിതരീതിയാണ്. ഫലമെന്നു പറയുന്നത് ഒരു ജോലിയിൽ നിന്ന് ലഭിക്കുന്ന ചില കാഴ്ചകളെക്കുറിച്ചല്ല. ഒരു സമർപ്പണം നടത്തുമ്പോൾ അതിലുണ്ടാകുന്ന നന്മയുടെ സംസ്ക്കാരത്തെക്കുറിച്ചാണ്. ഇന്ന് നിലത്ത് വീഴാൻ ആർക്കാണു താത്പര്യം വീഴാൻ ആരെങ്കിലും സമ്മതിക്കുമോ, തോൽക്കാൻ എനിക്ക് മനസ്സില്ലയെന്നു പറയുന്നതുപ്പോലെ തോൽക്കാൻ എനിക്ക് മനസ്സില്ലയെന്ന് ഗോതമ്പ് മണി കതിരിനോടു പറഞ്ഞാൽ എന്ത് ചെയ്യും. നിലത്തു വീഴാതെയെങ്ങനെയാണ് ഇതൊന്ന് അഴിയുന്നത്. മെഴുകുതിരി കത്തിച്ച് വയ്ക്കുമ്പോൾ, കത്തിച്ചു വയ്ക്കുന്നത് തടയുന്നത് പ്രകാശമാണെങ്കിൽ എന്ത് ചെയ്യും എനിക്ക് പ്രകാശിക്കാൻ മനസ്സില്ല. എനിക്കു ഈ ചൂടു കൊള്ളാൻ മനസ്സില്ല. മറ്റാർക്ക് എങ്കിലും വേണ്ടി ചൂട് ഏൽക്കാൻ എനിക്ക് എന്താണ് ആവശ്യം? Why should I suffer? ഞാൻ എന്തിന് സഹിക്കണം. ഞാൻ ഈ അൾത്താരയിൽ ഉരുകിയുരുകിയില്ലാതെയാകുമ്പോൾ അത് കണ്ട് സന്തോഷിക്കുന്നവരാണ് ഏവരും. Why should I ? ഞാൻ എന്തിന് ഇങ്ങനെ തീ ആയി പോകണം ആവശ്യമുണ്ടോ? പ്രകാശം വേണമെങ്കിൽ എരിഞ്ഞെങ്കിലെ മതിയാകു. തിരി കത്തിയെരിയുമ്പോഴല്ലേ പ്രകാശമുണ്ടാവുക. കത്തിയെരിയാതെ എങ്ങനെ പ്രകാശം വ്യാപരിക്കുക. സന്യാസം നിലത്തു വീഴുന്നതിന്റെയും അഴിയുന്നതിന്റെയും അത്ഭുതകരമായി പുനർജന്മം പ്രാപിക്കുന്നതിന്റെയും വീണ്ടും ഗോതമ്പും ഗോതമ്പു മണിയും നിറഞ്ഞു നിൽക്കുന്നതിന്റെയും എല്ലാം സൂചകമാണ്. അൾത്താരയിൽ കത്തിയെരിയുന്ന മെഴുകുതിരി ക്രൂശിതനായ കർത്താവിന്റെ രൂപമായി കാണുമ്പോൾ ഈ സന്യാസം തുല്യമാണ്. സമമാണ്, സമാനമാണ്. സന്യാസിക്കു ഇതിനെക്കാൾ വ്യാഖ്യാനമുള്ളത്. വി.കുർബാനയിലെ ആ നാലു വരി: 'ലോകം താതസഹോദർ ജാതി

യതും തറവാടും ആകെയുപേക്ഷിച്ച് യേശുവിനായ് മരണം സ്നേഹിച്ച സഹദേന്മാരെ സദാകാലം സ്മരണം ചെയ്‌വതു നന്നേറ്റം.' വി.കുർബാനയിൽ സംബന്ധിക്കുന്ന ആളുകളോടു ദൈവാത്മാവു പറയുന്നു അങ്ങനെയുള്ള ആളുകളെ ഓർത്തിരിക്കുന്നത് നല്ലതാണ്. It is good to remember them, ആരെയാണ്? ലോകം, മാതാപിതാക്കൾ, സഹോദരങ്ങൾ, തറവാട്, ജനിച്ചു വളർന്ന സ്ഥലം ലഭിക്കാമായിരുന്ന സാഹചര്യങ്ങൾ ആകെയും ഉപേക്ഷിച്ച് യേശുവിനായ് മരണം കാംക്ഷിച്ച, സ്വീകരിച്ച സഹദേന്മാരെപ്പോലെ ജീവിച്ച ആളുകളെ ഓർക്കുന്നത് നല്ലതാണ്. മകനെ മകളെയെന്ന് പരി.കുർബാനയിൽ സമർപ്പണം നടത്തുന്ന വേളയിൽ പരിശുദ്ധാത്മാവ് വിശ്വാസസമൂഹത്തോടും സംബന്ധിക്കുന്ന എല്ലാവരോടുമായി പറയുന്നു. Be vigilant, make sure that you remember those who have died, those who have dedicated their life for esus Christ. ഇതാരെക്കുറിച്ച് പറയുന്നുയെന്ന് വിചാരിക്കുമ്പോൾ പരിശുദ്ധാത്മാവ് എന്നെക്കുറിച്ച് പറയുന്നുയെന്ന് വിചാരിക്കുമ്പോൾ പരിശുദ്ധാത്മാവ് എന്നെക്കുറിച്ച് പറയുന്നുയെന്ന് ബോധ്യപ്പെടുന്ന ഒരു സന്യാസി/സന്യാസിനി അതിനെക്കാൾ ഭാഗ്യമുള്ളവർ. മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ സഭയുടെ ഹൃദയത്തോടു ചേർന്നും പിതാവിന്റെ കരം പിടിച്ചും നടന്നിട്ടുള്ള ജീവിതക്രമമാണ് ബഥനി സന്യാസ ആശ്രമവും, ബഥനി മഠവും, മേരി മക്കൾ സന്യാസിനി സമൂഹവും. ഈ മൂന്നിന്റെയും സ്ഥാപകൻ നമ്മുടെ പുണ്യപിതാവാണ്. പിതാവ് അനുഗ്രഹത്തോടെ സ്ഥാപിച്ച് അതിനുപകരണമായി വന്ദ്യ കുഴിഞ്ഞാലിൽ അച്ചനെ പിതാവിനു സഹായിയായി ലഭിച്ച് പിതാവ് മാർത്താണ്ഡത്തെ ശുശ്രൂഷയിലേക്ക് നിയമിച്ചതാണ്. നൈയാമികതയുടെ സൂക്ഷ്മമായ ഒരു സ്ഥാപനത്തെക്കുറിച്ചല്ല, അതിന്റെ ആദ്ധ്യാത്മികമായ സ്ഥാപനത്തെക്കുറിച്ച് പിതാവ് എഴുതി വച്ചത് ഞാൻ വായിച്ചിട്ടുണ്ട് ഇത് മൂന്നിന്റെയും സ്ഥാപകൻ ഞാൻ തന്നെയാണ്. ഞാൻ തന്നെ സ്ഥാപിച്ച ബഥനി ആശ്രമവും, ബഥനി മഠവും മേരിമക്കളുടെ സന്യാസിനി സമൂഹവും. പിന്നീടും അതിനോടു ചേർന്ന് നമ്മുടെ സഭയെ ബലപ്പെടുത്തിയിട്ടുള്ള ധാരാളം സന്യാസ സമൂഹങ്ങൾ നമുക്ക് ഉണ്ട്. അവരുടെ പ്രതിനിധികളൊക്കെ നമുക്കുണ്ട്. വന്ദ്യ പിതാവിനോടു ചേർന്ന് നിങ്ങളെയോർക്കുന്നു. സഭയുടെ ചരിത്രത്തിൽ കാലാകാലങ്ങളിൽ നിങ്ങൾക്ക് ലഭിച്ചിട്ടുള്ള നിയോഗങ്ങൾ നിങ്ങൾ ചേർത്തുവച്ചപ്പോൾ, സന്യാസത്തെ മാനിക്കുന്ന ഒരു സഭയായി നമ്മുടെ സഭ വളർന്നു. എൻ. ജി. ഒ. കൾക്ക് ചെയ്യാനാവാത്ത ഒരു ശുശ്രൂഷ ചെയ്യുന്നതിലാണ് സന്യാസം. സാമൂഹിക പ്രവർത്തകർ മാത്രം ചെയ്യുന്ന പ്രവർത്തികൾ അല്ല സന്യാസികളും സന്യാസിനികളും ചെയ്യുന്നത്. സാമൂഹിക പ്രവർത്തകർക്ക് ബഹുമാനം കൊടുക്കാതെയല്ല ചെയ്യുന്നത്. Sister Mother Theresa is a beautiful blend of this charity initiatives and devotion to the Master യേശുവിനെ ആരാധിക്കുകയും സഹജീവികളെ കരുതുകയും ചെയ്യുന്ന സന്യാസത്തിന്റെ അതിമനോഹരമായ ഒരു സംയോഗം ഈ കാലഘട്ടത്തിൽ നമുക്ക് ആവശ്യമായി ഉണ്ട്. ഒന്ന് ഒന്നിനെ തമസ്ക്കരിക്കുകയല്ല, ഒന്ന് മറ്റൊന്നിനെ പൂർത്തിയാക്കുകയാണ്. കൽക്കട്ടായിലെ തെരുവു വീഥികളിൽ നടന്നത് അനാഥകുട്ടികളുടെ ശേഖരണം അല്ല എന്ന് ഞാൻ വിശ്വസിക്കുന്നു. ബംഗാളിന്റെ മുഖ്യമന്ത്രി ശ്രീ. ജ്യോതി ബാസു മദർ തെരസ്സായെ "My mother" എന്ന് വിളിക്കുന്നതിനു പ്രേരകമായത്. ഇന്ത്യയുടെ ഉരുക്ക് വനിതയായി അറിയപ്പെട്ടിരുന്ന ശ്രീ. ഇന്ദിര ഗാന്ധി ഈ കൃശഗാത്രയായ മദർതെരേസ്സായുടെ മുൻപിൽ ശിരസ്സു നമിച്ച് സാരിത്തലപ്പ് ഒന്നു കൂടി തലയിൽ വലിച്ചിട്ട് നിൽക്കുന്ന കാഴ്ച മദർ തെരസ്സായെന്ന ഒരു അത്ഭുതപ്രതിഭാസത്തിന്റെ മുൻപിൽ നിൽക്കുമ്പോൾ കാണിച്ച വിനയം. It is because of the blend of the two. Devotion to the Lord and service to the society. പുനരൈക്യ പ്രസ്ഥാനം 90 വയസ്സ് പൂർത്തിയാക്കുമ്പോൾ എന്നെ ശ്രവിക്കുന്ന സന്യാസി, സന്യാസിനി, ആശ്രമത്തിന്റെ അകത്തളങ്ങൾ ശൂന്യമാകാൻ പാടില്ല. മഠത്തിന്റെ ആവൃതികൾ നിശ്ശബ്ദമായിരിക്കുമ്പോഴും അത് ശൂന്യമാകാൻ പാടില്ല. മഠത്തിനു ചുറ്റുമുള്ള ജീവിതം നമുക്ക് അന്യമാകാൻ പാടില്ല. ആശ്രമത്തിന്റെ ചുറ്റുപാടുമുള്ള ദൈവത്തിന്റെ സ്വരൂപങ്ങൾക്കു അർത്ഥം കൊടുക്കാൻ മറ്റാരെയുമല്ല നമ്മളെയാണ് ഏൽപ്പിച്ചിരിക്കുന്നത്. സന്യാസി, സന്യാസിനി, നീയിത് ഓർക്കുക നിന്റെ ഹൃദയത്തിന്റെ ഭിത്തിയിൽ ഇത് രേഖപ്പെടുത്തുക. ആനന്ദകരമായ നുകം വഹിക്കുന്നവരാണ് നിങ്ങൾ! ഓർത്തിരിക്കുക മാർ ഈവാനിയോസ് പിതാവിന്റെ സന്യാസവ്രത ശുദ്ധി മലങ്കരയിലെ സന്യാസ പ്രസ്ഥാനത്തിന് വലിയ വെളിച്ചം പകരട്ടെ. നവതിയുടെ ഒരു ആഘോഷത്തിൽ ഒരു അനുസ്മരണയിൽ നിങ്ങളെ ഒന്നിച്ചു ചേർത്തത്. നിങ്ങളും കൂടിയിരിക്കട്ടെ ഈ ആഘോഷ പരിപാടിയിൽ എന്നു കരുതിയല്ല. എന്ന് എനിക്കു ബോധ്യമുണ്ട്. കാരണം, സന്യാസത്തെ മാനിക്കുന്നയൊരു സഭയ്ക്കു ദീർഘക്കാലം യാത്ര ചെയ്യാനുള്ള ശക്തിയുണ്ട്, സമ്പത്തുണ്ട്. ദൈവത്തിനു വേണ്ടി ലോകത്തെ ത്യജിക്കുന്നതിനുള്ള അടയാളമായി സന്യാസം അന്നും ഇന്നും ദൈവം ആഗ്രഹിക്കുന്ന കാലത്തോളം അത് നിലനിൽക്കും. മലങ്കരയിൽ അതിന്റെ സാക്ഷ്യം നിങ്ങളിലൂടെ ശക്തമാകട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുക. സഭയുടെ തലവനും പിതാവും എന്ന നിലയിൽ എന്റെ ഈയൊരു ഉപദേശത്തെ നിങ്ങൾ സമൂഹങ്ങളായി വ്യക്തികളായി ഏറ്റെടുത്ത് ബലപ്പെടുത്തണമെയെന്ന് ഞാൻ അപേക്ഷിക്കുന്നു. നിങ്ങൾ കൈവിരിച്ചു പരി. കുർബാനയുടെ മുൻപിൽ നിന്ന് ഈ സഭയ്ക്കു വേണ്ടി പ്രാർത്ഥിക്കുമ്പോൾ സ്വർഗ്ഗം മൗനം ഭജിക്കുകയില്ല. നിങ്ങളുടെ പ്രാർത്ഥന ഈ സഭയെ കർത്താവിന്റെ പക്കലേക്കും കർത്താവിന്റെ മക്കളുടെ അടുക്കലേക്കും എത്തിക്കും. ഉയർത്തപ്പെട്ട കുരിശിൽ നിന്ന് എല്ലാം പൂർത്തിയായിയെന്ന് ശബ്ദം കേൾക്കുന്നതിന് ഇടയാകട്ടെ. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ. നവതിയുടെ ഈ അനുഗ്രഹീതമായ മുഹൂർത്തത്തിൽ നമ്മുടെ സഭയിലെ എല്ലാ സന്യാസി സന്യാസിനികളെയും ഞാൻ സഭയുടെ നാമത്തിൽ, പരി.സുന്നഹദോസ്സിന്റെ നാമത്തിൽ അഭിവാദ്യം ചെയ്യുന്നു. ദൈവം നിങ്ങളെ ശക്തരാകട്ടെ, പരിശുദ്ധാത്മാവ് നിങ്ങളുടെ ശുശ്രൂഷയെ പൂർത്തിയാകട്ടെ.

## പുനരൈക്യ നവതി ആഘോഷം



# വൈദികസംഗമം

### സെപ്റ്റംബർ 15, 2020

പ്രിയപ്പെട്ട വൈദിക സഹോദരങ്ങളെ,

മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ ചരിത്രത്തിലെ സുപ്രധാനമായ ഒരു ഘട്ടത്തിലേക്കു നമ്മൾ പ്രവേശിക്കുകയാണ്. ഭാഗ്യസ്മരണാർഹനും പുണ്യചരിതനുമായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി തന്റെ സഭയിലെ ചരിത്രവും, തന്റെ സഭയിലെ മുൻകാല അനുഭവങ്ങളും എല്ലാം മുൻനിർത്തി, പ്രാർത്ഥനാപൂർവ്വം എടുത്ത ഒരു തീരുമാനം കാതോലികവും, ശ്ലൈഹീകവും, ഏകവും, വിശുദ്ധവുമായ സഭയോടു കുർബാന കൂട്ടായ്മയോടു കൂടി ബന്ധപ്പെട്ടു ജീവിക്കണം. പത്രോസ്സിന്റെ പിൻഗാമിയായ മാർപ്പാപ്പ തിരുമേനിക്കു തിരുമേനിയുടെ ശ്ലൈഹീക ശുശ്രൂഷയ്ക്ക് വിധേയമായി പൗരോഹിത്യത്തെ സമർപ്പിക്കണം. ഈ അനുഗ്രഹീതമായ ഒരു നിയോഗത്തിൽ പിതാവ് നമുക്ക് നൽകിയ സവിശേഷമായ ഒരു നേതൃത്വത്തെ കൃതജ്ഞതയോടെ അനുസ്മരിക്കുന്ന നാളുകളാണിത്. ഇപ്രകാരമുള്ള പൗരോഹിത്യത്തിന്റെ വലിയ സമർപ്പണം മലങ്കര സഭയ്ക്കും സാർവത്രിക സഭയ്ക്കും നൽകിയ ഈ പുണ്യചരിതൻ. പുണ്യം ചരിത്രത്തിൽ എഴുതി ചേർത്ത് നൽകിയവർ. നമ്മുടെ മുൻപാകെ പ്രചോദനമായി നിൽക്കുമ്പോൾ പ്രിയപ്പെട്ട വൈദിക സഹോദരങ്ങളെ നാം ഭാഗ്യം ഉള്ളവരാണ്. കണ്ട് വിശ്വസിക്കുന്നവരും തൊട്ട് അറിഞ്ഞ് മനസ്സിലാക്കുന്നതിനെ അനുകരിക്കുന്നതിനു അനുകരിക്കുന്നതിനെ അനുഭവമായി ലോകത്തിൽ ചൂണ്ടി കാണിച്ചു കൊടുക്കുന്നതിനു നമുക്ക് നമ്മുടെ പുണ്യപിതാവിനോടു പ്രാർത്ഥിക്കാം. മാർ ഈവാനിയോസ്സ് തിരുമേനിയുടെ അത്ഭുതകരമായ പൗരോഹിത്യ ശുശ്രൂഷ ഒരു സഭയെ രൂപാന്തരപ്പെടുത്തുന്നതിന്റെ ചരിത്രം 90 വർഷത്തെ പാഠമായി നമ്മുടെ മുൻപിൽ നിൽക്കുന്നു. പൗരോഹിത്യ ശുശ്രൂഷ ദൈവത്തിന്റെയും തന്റെ ജനത്തിന്റെയും മധ്യത്തിലുള്ള പ്രതിപുരുഷ സ്ഥാനത്തുള്ള ശുശ്രൂഷയാണ്. Priest is an ambassador between God and his people ദൈവത്തിനും ജനത്തിനുമിടയി

ലുള്ള പ്രതിപുരുഷനായി വക്താവായി ദൈവം നിയോഗിക്കുന്ന പുരോഹിതൻ. മലങ്കര സുറിയാനി കത്തോലിക്ക സഭയെ സംബന്ധിച്ചു ഈ സഭയിൽ നടന്നിട്ടുള്ള വലിയ അത്ഭുതം മനുഷ്യൻ ദൈവ നിയോഗത്തോടു ഹൃദയം ചേർത്തു വയ്ക്കുമ്പോൾ അവിടെയൊഴുകുന്ന കൃപയുടെ വലിയ ദൈവ അനുഭവമാണ്. ലോകത്തിലെ അതിവേഗം വളരുന്ന കത്തോലിക്ക സഭാസമൂഹങ്ങളിൽ ഒന്നാണ് നിങ്ങളുടേത് എന്ന് മലങ്കര കത്തോലിക്ക സഭയോടു 2003 -ൽ ഭാഗ്യസ്മരണാർഹനായ ജോൺപോൾ രണ്ടാമൻ തിരുമേനി പ്രസ്താവിച്ചത് ഇപ്പോഴും കൺമുൻപിലുണ്ട്. കാതുകളിൽ മുഴങ്ങുന്നു. അതിന്റെ അലയടികൾ നമ്മുടെ സഭാജീവിതത്തെ കൂടതൽ ത്വരിതപ്പെടുത്തുന്നു. മാർ ഈവാനിയോസ് തിരുമേനിയോടു ഒപ്പം നിന്ന് നമ്മളുടെ അജപാലക ശുശ്രൂഷയ്ക്ക് നേതൃത്വം നൽകി ആദ്യ നാളുകളിൽ ബഥനിയിലെ ആശ്രമ വൈദികർ. നമ്മുടെ വളരെ ചുരുക്കം പേർ അക്കാലത്ത് പിതാവിനൊപ്പം പ്രവർത്തിച്ചത് ബഥനിയുടെ ഒരു നിയോഗവും നമ്മുടെ ഭാഗ്യവുമാണ്. സെറാഫിയോൻ അച്ചനെ പോലെയുള്ള വലിയ സമർപ്പിതരായ ആളുകൾ നമ്മുടെ പൗരോഹിത്യ കൂട്ടായ്മയ്ക്കു നൽകിയിട്ടുള്ള ബന്ധം. തിരുവനന്തപുരത്തെ നമ്മുടെ സെന്റ് മേരീസ് കത്തീഡ്രലിന്റെ നിർമ്മാണ പ്രവർത്തനത്തിന്റെ പ്രധാന കാര്യനിർവ്വാഹനായി, പിതാവിന്റെ തിരുവനന്തപുരത്തെ താമസത്തിനുള്ള സൗകര്യങ്ങൾ തിട്ടപ്പെടുത്തിയ ഒരു വൈദീകനായി, വിവിധ ദേവാലയങ്ങൾ പണിയിക്കുന്നതിന്റെയും മാർ ഈവാനിയോസ്സ് കോളേജിന്റെ നിർമ്മാണ ചുമതലക്കാരനായും ബഥനി ആശ്രമസ്ഥനായ സെറാഫിയൂർ അച്ചൻ, അനേകരുണ്ട്, അവരെയെല്ലാം നന്ദിയോടു കൂടി ഓർക്കുന്നു. ബഥനി ആശ്രമത്തിലെ വൈദികരുടെ അക്കാലത്തെ അശ്രാന്തപരിശ്രമം പിതാവിന്റെ കരങ്ങൾക്ക് മാർ ഈവാനിയോസ് തിരുമേനിക്കും തിരുവല്ലായിൽ അഭിവന്ദ്യനായ തെയോഫിലോസ് തിരുമേനിക്കും ബലം നൽകിയിട്ടുണ്ട്. ഇതിനുശേഷം പുനരൈക്യപ്പെട്ട കർമമ്മ ധീരരായ വൈദികർ, വിവിധ സഭകളിൽ നിന്ന്, യാക്കോബായ, ഓർത്തഡോക്സ് സഭകളിൽ നിന്ന്, കത്തോലിക്കാ സഭയിൽ നിന്ന്, മാർ ഈവാനിയോസ് തിരുമേനിയുടെ ആഹ്വാനപ്രകാരവും പരിശുദ്ധാത്മാവിന്റെ കൃപയാലും കൂട്ടായ്മയിലും വന്നു ചേർന്ന വൈദികരുടെ നേതൃത്വം ഒരിടവകയിൽ മാത്രമല്ല ഒരു ദേശത്ത് വ്യാപിക്കുന്ന ഒരു ശുശ്രൂഷയായിരുന്നു അവരിൽ ഒട്ടു മിക്കവരും ഗ്രാമവാസികളുടെ വലിയ നേതൃനിരയിൽ ആണ് പ്രവർത്തിച്ചിരുന്നത്. പഞ്ചായത്ത് പ്രസിഡന്റുമായി പ്രവർത്തിച്ചവരുമുണ്ട്. ഈ കൂട്ടത്തിൽ. അപ്രകാരമുള്ള വലിയ പ്രവർത്തന സംഘാടക മികവ് പുലർത്തിയിരുന്ന നമ്മുടെ വൈദികർ നമ്മുടെ പൗരോഹിത്യ കൂട്ടായ്മയയിരുന്നു. രണ്ടാം ഘട്ടത്തിൽ വലിയ ബലം. സീറോ മലബാർ സഭയുടെയും ലത്തീൻ സഭയിലെയും വിവിധ സന്യാസ സമൂഹങ്ങളിൽ നിന്നും രൂപതകളിൽ നിന്നും വന്നു ശുശ്രൂഷിച്ചിട്ടുള്ള വൈദികരുടെ, വലിയ നിര, പ്രഗൽഭരായ വടശ്ശേരിയച്ചനും, പ്രഗല്ഭരായിട്ടുള്ള മറ്റ് അനേകം വൈദികർ തുടങ്ങിയ ആളുകൾ. ഫ്രാൻസിസ്സ് സാലസ്സ് അച്ചനെ പോലെ മാർ ഈവാനിയോസ് പിതാവിന്റെ കരങ്ങൾക്ക് ശക്തി പകർന്ന സന്യാസ സമൂഹങ്ങളിലെ വൈദികർ. ഫ്രാൻസിസ്കൻ ബ്രദേർസ്സ്, പിൽക്കാലത്ത് സി.എം.ഐ സന്യാസ സമൂഹത്തിലെ വൈദികർ, ഈശോ സഭാംഗങ്ങൾ അങ്ങനെ എത്രയോ മഹാത്മാക്കൾ നമ്മുടെ പൗരോഹിത്യ കൂട്ടായ്മയിൽ ഈ സഭയെ ബലപ്പെടുത്തി. പരിശീലനം ലഭിച്ച, ഉന്നത പരിശീലനം ലഭിച്ച അജപാലന ശുശ്രൂഷയിൽ മികവ് കാട്ടുന്ന മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ രൂപതാ വൈദികരുടെ സമർപ്പണം അതിന്റെ പുതിയ ഘട്ടത്തിൽ പിന്നീടു നമുക്ക് ലഭിക്കുന്ന കാഴ്ച! വിവിധ ഭദ്രാസനങ്ങളിലും വിവിധ പ്രദേശങ്ങളിലേക്കും സഭ വ്യാപിക്കുമ്പോൾ അതിന്റെ മുന്നോടിയായി അയ്ക്കപ്പെട്ടിട്ടുള്ള ധാരാളം ധർമ്മ ധീരരായ വൈദികർ ഇവരെ വിസ്മരിക്കുവാനാവില്ല. എല്ലാ പ്രതിസന്ധികളെയും തരണം ചെയ്ത യൂറോപ്പിന്റെയും അമേരിക്കയുടെയും മറ്റ് ഗൾഫ് മേഖലയുടെയും മറ്റ് വിദേശ രാജ്യങ്ങളിലെ വിവിധ ഇടങ്ങൾക്ക് ഒക്കെയും ശുശ്രൂഷകൾക്ക് നേതൃത്വം നൽകുന്നതിന്, അതി സാഹസികതയോടെ നമുക്ക് പ്രാദേശികമായ നേതൃത്വം നൽകി കടന്നുപോയ നമ്മുടെ ബഹുമാനപ്പെട്ട വൈദികർ, അവരുടെ പിൻ തുടർച്ചക്കാരായി ഞാനും നിങ്ങളും നവതിയിൽ എത്തി നിൽക്കുന്ന ഈ സഭാസമൂഹത്തിനു ശുശ്രൂഷ ചെയ്യാൻ വിളിക്കപ്പെട്ടവരാണ്. What makes us different? What keeps us united? ഈ കാര്യങ്ങൾ നമ്മുടെ മനസ്സിൽ ഉണ്ടാകണം. നമ്മളെ ചേർത്തു നിർത്തുന്നതിന്റെ പ്രത്യേകത എന്താണ്? നമ്മളെ വ്യത്യസ്തരായി കാണുന്നതിന്റെ കാരണം എന്താണ്? ദൈവത്തിന്റെയും മനുഷ്യന്റെയും ഇടയിൽ രണ്ടു പേരെയും അറിയാവുന്ന ഒരു പുരോഹിതനു മാത്രമേ ഈ കാലഘട്ടത്തിൽ ജീവിക്കാൻ ആവൂ. Who is your God and who is your people ? ആരാണ് നിന്റെ ദൈവം, ആരാണ് നിന്റെ ജനം? ഇതറിയാത്തൊരു പുരോഹിതന് ഈ കാലഘട്ടിൽ ശുശ്രൂഷ ചെയ്യാൻ സാധിക്കുകയില്ല. മാർ ഈവാനിയോസ് പിതാവ് നമുക്ക് അപകട സൂചന. നൽകിയിട്ടുണ്ട്, മുൻകരുതൽ നൽകിയിട്ടുണ്ട്, വിജിലൻസ് വേണമെന്ന് പറഞ്ഞിട്ടുണ്ട്. ആ യാമമോ, ആ സമയമോ നിങ്ങൾക്ക് അറിഞ്ഞു കൂടാ, ജാഗരൂകരായിരിക്കുവിൻ എന്ന് കർത്താവ് പറഞ്ഞത് ഓർമ്മപ്പെടുത്തിയത് മാത്രമല്ല. നീ നിന്റെ ദൈവത്തെ അറിയണം. ദൈവത്തെയും മാമോനെയും തമ്മിൽ തിരിച്ചറിയണം. ഒരു കാര്യംകൂടി അറിയണം, ദൈവത്തെയും മാമോനെയും ഒരുപോലെ സേവിക്കാൻ നിനക്കു കഴിയുകയില്ല. ഒരുവനെ നീ സ്നേഹിക്കുകയും മറ്റവനെ നീ ഉപേക്ഷിക്കുകയും ചെയ്യും. രണ്ട് കൂടി വച്ച് കൊണ്ട് ദൈവത്തിന്റെ മുൻപിൽ നിൽക്കാൻ ആവില്ല. See, you are the result of a choice, a selection സഹോദരാ നിന്റെ പൗരോഹിത്യം ഒരു തീരുമാനത്തിന്റെ ഫലമാണ്.

ആരെ വേണം? എന്തു വേണം? കഷ്ടപ്പാടു കണ്ടു ഭയപ്പെട്ടു പോകുന്നവനാണോ നീ? നീ വിശുദ്ധ പൗലോസ് ശ്ലീഹാ നിന്നോടു പറയുന്നു. "വരാനിരിക്കുന്ന മഹത്ത്വവുമായി തുലനം ചെയ്യുമ്പോൾ ഇപ്പോഴുള്ള കഷ്ടപ്പാടുകൾ എത്രയോ നിസ്സാരം." റോമാക്കാർക്ക് എഴുതുമ്പോൾ ശ്ലീഹാ പഠിപ്പിക്കുന്നത് നമുക്ക് പാഠമല്ലേ. നാം ശുശ്രൂഷിക്കുന്നത് നമുക്ക് സങ്കല്പിക്കാൻ ആവാത്ത ദൈവത്തെയും അവിടുത്തെ കരുണയുമാണ്. അഖിലാണ്ഡങ്ങളെ സൃഷ്ടിച്ചവനും ആഴങ്ങളെ ഭരിക്കുന്നവനും ബലഹീനരായ ഞങ്ങളുടെ കരങ്ങളിൽ ഇരിക്കുമ്പോൾ അവിടുത്തെ നമ്മുടെ വായിൽ ഉൾക്കൊള്ളുമ്പോൾ നാം ചൊല്ലുന്ന പ്രാർത്ഥന നമ്മെ ഭയപ്പെടുത്തുന്നതാണ്. "അഖിലാണ്ഡങ്ങളെ നിർമ്മിച്ചവനേ ആഴങ്ങളെ ഭരിക്കുന്നവനെ നിന്നെ ഞാനെന്റെ വായിൽ ഉൾക്കൊള്ളുന്നു." How is it possible? ദൈവം തന്റെ കരുണയിൽ അനുവദിക്കുന്നതു കൊണ്ട്. He allows us to take Him in our weak hands. ബലഹീനമായ കരങ്ങളിൽ അവിടുത്തെ എടുക്കാൻ അവിടുന്ന്. അനുവദിക്കുന്നതു കൊണ്ട് മാത്രം. ദൈവത്തെ അറിയുന്ന ഒരു പുരോഹിതൻ. മാർ ഈവാനിയോസ് പിതാവ് നമ്മോടു മുൻകരുതലായി പറഞ്ഞത് ദൈവത്തെ സേവിച്ചതു കൊണ്ട് മാത്രമായില്ല ദൈവത്തെ സമ്പാദിക്കണം. ഭാരതീയ തത്ത്വചിന്തയിൽ ഇതു വളരെ സാംഗത്യമുള്ള പദമാണ്. ദൈവസമ്പാദനം, ഈശ്വര സമ്പാദനം സബർമതിയും മറ്റ് ആശ്രമങ്ങളും അന്യമല്ലാത്ത മാർ ഈവാനിയോസ്സ് തിരുമേനിക്കു ഭാരതീയ ചിന്തയിൽ ഇപ്രകാരം പറയാൻ കഴിയും. ദൈവസ്നേഹം നല്ലതാണ്. പിതാവ് തിരസ്ക്കരിച്ചില്ലല്ലോ, ദൈവസമ്പാദനമാണ് അത്യുത്തമം. ഇത് പഠിപ്പിക്കുന്ന പിതാവ് നമ്മുടെ പൗരോഹിത്യത്തിനു നൽകുന്ന കരുതൽ. നാം നവതിയുടെ ഒരു കൂട്ടായ്മയിൽ ഈ പൗരോഹിത്യ കൂട്ടായ്മയിൽ ആയിരിക്കുമ്പോൾ എന്റെ പ്രിയപ്പെട്ട സഹോദരങ്ങളെ, കുറവുകളെക്കുറിച്ച് ലോകം നമ്മെ കുറ്റപ്പെടുത്തി കൊണ്ടിരിക്കുമ്പോൾ ദൈവത്തിന്റെ കൃപയെക്കുറിച്ചും പറയാൻ നാം എങ്കിലും മുൻപിൽ നിന്ന് പ്രവർത്തിക്കണം. നമ്മിലെ കുറവുകളെക്കുറിച്ച് ലോകം എണ്ണിയെണ്ണി പറയുമ്പോൾ നാമതിനെ തമസ്കരിക്കേണ്ട, നാം ദൈവകൃപയെക്കുറിച്ച് ബോധമുള്ളവരും അതിൽ ശരണപ്പെടുന്നവരുമായി ജീവിക്കുമ്പോൾ കൃപയ്ക്കുമേൽ കൃപ നൽകുന്ന ദൈവം ഈ പൗരോഹിത്യശുശ്രൂഷയിലൂടെ അത്ഭുതങ്ങൾ പ്രവർത്തിക്കും. അഞ്ച് പേരിൽ നിന്ന് അഞ്ച് ലക്ഷം എന്ന് പറയുന്നത് അത്ഭുതമായി ലോകത്തിനു ബോധ്യപ്പെടുന്നു എങ്കിൽ മാർ ഈവാനിയോസ് പിതാവ് നൽകിയ വലിയൊരു കാഴ്ച അനേകർക്ക് കാഴ്ചപ്പാടായി രൂപാന്തരപ്പെടും. എന്നെയും നിങ്ങളെയും നവതിയിൽ ചേർത്തു നിർത്തുവാൻ മനസ്സായ ദൈവം! അവിടുത്തെ കരുണയ്ക്കു നന്ദി പറയാം. നമ്മെ ഏൽപ്പിച്ചിരിക്കുന്ന പൗരോഹിത്യം ചില പൂജാവിധികൾ അനുസരിച്ച് കർമ്മങ്ങൾ ചെയ്യുന്ന സംതൃപ്തിയിലായി മങ്ങിപ്പോകല്ലേ. പരിശുദ്ധാത്മാവ് നയിക്കട്ടെ, ഇനിയും മലങ്കര സഭയ്ക്കു പൗരോഹിത്യത്തിന്റെ അത്ഭുതങ്ങൾ ലോകത്തോടു പറയാനുണ്ടല്ലോ. 90 കഴിഞ്ഞു. നമുക്ക് ഈ പൗരോഹിത്യത്തിന്റെ അത്ഭുതത്തെക്കുറിച്ചു ലോകത്തോടു പറയാൻ ഇനി ഒന്നുമില്ലേ. ഉണ്ടാകണമല്ലോ? എങ്കിൽ നമുക്ക് എഴുതി തുടങ്ങാം. 91 എന്ന് അല്ല, തൊണ്ണൂറിന്റെ ബലത്തിൽ ഒരു പുതിയ തലമുറ എഴുതി ചേർക്കുന്നു. പൗരോഹിത്യത്തിന്റെ അത്ഭുത കാഴ്ചകൾ ഒന്ന് രണ്ട് ആ പട്ടിക നീളട്ടെ. മുകളിൽ ഇരുന്ന് നമ്മെ കാണുന്ന മാർ ഈവാനിയോസ് തിരുമേനിയെന്ന വിശുദ്ധൻ നമുക്ക് മാധ്യസ്ഥം വഹിക്കും. നമ്മെ അറിയാവുന്ന, നമ്മുടെ കൃപയെ അറിയാവുന്ന നമ്മുടെ കുറവുകളെ മനസ്സിലാക്കുന്ന നമ്മുടെ പിതാവ് ദൈവപിതാവിന്റെ, അടുത്തിരുന്ന് നമുക്ക് വേണ്ടി മാധ്യസ്ഥം വഹിക്കുമ്പോൾ നമ്മുടെ പൗരോഹിത്യ ബലപ്പെടുകയല്ലേ, ആ ദൈവത്തിനു സ്തുതി. വന്ദ്യ പിതാവിന്റെ മാധ്യസ്ഥം നമുക്ക് കോട്ടയായി ഇരിക്കട്ടെ.



## ഉപകാരസ്മരണ

ഒരു വിശ്വാസി

# മതസൗഹാർദ്ദ സമ്മേളനം

## സെപ്റ്റംബർ 19, 2020



ദൈവത്തിന്റെ തിരുനാമത്തിനു സ്തുതിയുണ്ടായിരിക്കട്ടെ! നമ്മുടെ ഈ സമ്മേളനം ഔപചാരികമായി ഉദ്ഘാടനം ചെയ്യുന്ന ആദരണീയനായ ഇന്ത്യയുടെ വൈസ് പ്രസിഡന്റ് Your Excellency Shri. Venkaiah Naidu, honourable dignitaries, much revered leaders of various religious communities, my dear bishops, fathers, sisters and friends, it gives me great joy in presiding over this function, which commemorates the 90th anniversary of much reputed reunion movement led by Archbishop Servant of God Mar Ivanios. I am extremely happy and feel privileged to be part of this august assembly. And above all, to be part of this celebration which is being held at Mavelikara, the birth place of the revered prelate who is known for his sanctity and social commitment. At the very outset, I thank the honourable Vice President of India Shri. Venkaiah Naidu, who has found time to be with us. In this auspicious occasion to inaugurate this inter-religious meeting. This has been designed in such a way that the dialogue between people of different faith is a reality and which is to be recognized as a living reality which will have its fruits and positive effects on society. On behalf of the Malankara Syrian Catholic Church, വിവിധ തലങ്ങളിൽ, ശ്രേണികളിൽ, മണ്ഡലങ്ങളിൽ പ്രവർത്തിക്കുന്നവർ സംഭാഷണത്തിൽ ഏർപ്പെടണമെന്നത് മനുഷ്യ സമൂഹത്തിന്റെ, രാഷ്ട്രത്തിന്റെ, സമൂഹങ്ങളുടെ അനിവാര്യതയാണ്. വ്യത്യസ്തങ്ങളായ വിശ്വാസ പ്രബോധനത്തിനു അനുസരിച്ച് ജീവിക്കുമ്പോൾ ഈ സംഭാഷണവും സംവാദവും നിലനിർത്തുകയെന്നത് ആരോഗ്യമുള്ള ഒരു രാഷ്ട്രത്തിന്റെ അടിസ്ഥാന സവിശേഷതയാണ്. ഇന്ത്യയിലെ വിവിധ മത സമൂഹങ്ങളിൽ വിശ്വാസ സമൂഹങ്ങളായി ജീവിക്കുമ്പോഴും ഈ സംഭാഷണം ഇന്നും തുടരുന്നു എന്നത് ഒരു സവിശേഷതയാണ്. ഏതെങ്കിലും ഒരു സംഭവമോ ഒരപകടമോ ദുരന്തമോ വരുമ്പോൾ നാം ഒരുമിച്ച് വന്ന് ആലോചിക്കുന്നുയെന്നതിനെക്കാൾ ഉപരിയായി, it is a dialogue of life ജീവിതത്തിലെ സംഭാഷണം ഒരു സമീപനമാണ്. നമ്മുടെ മഹത്തായ രാജ്യം, അത് നാം മഹത്തായത് എന്ന് വിശേഷിപ്പിക്കുന്നതിന്റെ പിറകിൽ അനേകഘടകങ്ങൾ ഉണ്ട്. അതിൽ പ്രധാനമായ ഒരു ഘടകം നമ്മുടെ ഈ രാജ്യത്തിൽ എല്ലാറ്റിനും എല്ലാവർക്കും സ്ഥാനമുണ്ട് എന്നുള്ളതാണ്. നമ്മുടെ ആധുനിക ഇന്ത്യയും പുരാതന ഇന്ത്യയും എല്ലാം പ്രതിനിധാനം ചെയ്യുന്ന നമ്മുടെ ഭാരതീയ സംസ്കൃതിയിൽ എല്ലാ

വർക്കും ഏല്ലാറ്റിനും ഒരിടമുണ്ട് ഒരു നിലയുണ്ട്, ഭാരതം ലോകത്തിനു നൽകിയൊരു വിപ്ലവ സൂക്തം "Global Village' എന്ന പദത്തിനു മുൻപ് ആവിർഭവിച്ചതും പ്രചാരത്തിൽ ആയതുമാണ്. "Global Village' എന്ന സംജ്ഞ നമുക്ക് നൽകിയത് ഒരു പക്ഷേ കംപ്യൂട്ടർ ആയിരിക്കാം. എന്നാൽ 'വസുധൈവക കുടുംബകം' ലോകത്തിനു നൽകിയത് ഭാരതീയ സംസ്കൃതിയാണ്. നാം ഇത് എങ്ങനെ തിരിച്ചറിയുന്നു? സംഭാഷണവും സംവാദവും വഴിയല്ലാതെ ഇത് തിരിച്ചറിയാൻ നമുക്കാവില്ല. ആധുനിക ഭാരതം വിവിധ മണ്ഡലങ്ങളിൽ മുന്നേറുമ്പോഴും നമ്മെ അടിത്തറയിൽ പിടിച്ചു നിർത്തുന്ന ഇപ്രകാരമുള്ള സമീപനങ്ങൾ. രാജ്യത്തിന്റെയും ലോകത്തിന്റെയും നിലനില്പിന് ആവശ്യമാണ്. വ്യക്തികളായി മുന്നേറി വലിയവരാകാം എന്ന് പഠിപ്പിച്ച ആധുനിക യൂറോപ്പിന്റെ ചരിത്രത്തിന്റെ ഗതിവിഗതികൾ നമുക്ക് പരിചിതമാണ്. ഒറ്റയ്ക്ക്, അത് മാതാപിതാക്കളെയും മുതിർന്ന മാതാപിതാക്കളെയും വിട്ടിട്ട് നമുക്ക് ഓരോരുത്തരായി വളരാം, സാമ്പത്തിക അടിത്തറയങ്ങനെയുണ്ടാക്കാം. അവിടെയാണ് 'വസുധൈവക കുടുംബകം' 'ലോകാ സമസ്താ സുഖിനോ ഭവന്തുഃ' let there be joy to the whole world. സുവിശേഷത്തിൽ സദ്വാർത്ത ഓർമ്മപ്പെടുത്തുന്നതുപോലെ, എല്ലാ ജനവിഭാഗങ്ങൾക്കും സന്തോഷത്തിന്റെ ആനന്ദത്തിന്റെ ഐശ്വര്യത്തിന്റെ വരം നൽകാൻ ഈ സംസ്കാരത്തിനു കഴിയുന്നത് ലോകത്തെ ഒന്നായി കാണുന്നത് കൊണ്ടാണ്. മാർ ഈവാനിയോസ് തിരുമേനിയെന്ന മലയാള കരയുടെയും മാവേലിക്കരയുടെയും അഭിമാന പുത്രൻ ലോകത്തിനു നൽകുന്ന സമ്മാനം നമ്മുടെ സംസ്കാരത്തെ അത് എവിടെയായി ഇരുന്നാലും മാനിക്കുന്ന ഒരു സമീപനം നാം കാത്തു സൂക്ഷിക്കണം എന്നതാണ്. ഇപ്രകാരമുള്ള കൂടി വരവ് മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ നവതിയുമായി ബന്ധപ്പെട്ട് നാം സംഘടിപ്പിക്കുമ്പോൾ നാം ഓർക്കുക. നാം ഈ ചരിത്രത്തോടു കൂറു പുലർത്തി നമ്മുടെ സംവാദങ്ങളും സംഭാഷണങ്ങളും, സമ്പർക്കങ്ങളും സംസ്ക്കാരത്തിന്റെ ഭാഗമായി കണ്ട് മുന്നേറുവാൻ നിയോഗിക്കപ്പെട്ടവർ തന്നെയാണ്. മാർ ഈവാനിയോസ് തിരുമേനി ഭാരതീയ സന്യാസ ജീവിതത്തിന്റെ ആഭിമുഖ്യം ക്രിസ്തീയതയിലും, കത്തോലിക്കാ വിശ്വാസത്തിലും ഉറപ്പിച്ചിട്ടുള്ള ഒരു പ്രധാനാചാര്യനാണ്. പിതാവിന്റെ ദർശനം, പിതാവിന്റെ ദർശന പ്രഭ അനേകരെ ഈ മണ്ഡലത്തിൽ പ്രകാശിതരാക്കിയിട്ടുണ്ട്. ഈ മതാന്തര സംഭാഷണ സമ്പർക്ക വേദിയിൽ ഉപവിഷ്ടരായിരിക്കുന്ന എല്ലാ മാന്യരായ വിശ്വാസ സമൂഹപ്രതിനിധികളോടും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദരവ് ഞാൻ അറിയിക്കുന്നു. വളരെ സന്തോഷത്തോടെ നിങ്ങളോടു ഞാൻ പങ്കുവയ്ക്കട്ടെ നമ്മുടെ സഹോദരി മതങ്ങളിലെ ഇടങ്ങളിൽ നാനാജാതി മതസ്ഥരായ സഹോദരങ്ങളോടു ഒരുമിച്ച് അല്പ സമയം പങ്കിടുന്നതിന് എനിക്ക് സാധിച്ചിട്ടുണ്ട്. പെരുന്നയിലും, ചെമ്പഴന്തിയിലും, ശിവഗിരിയിലും വൈക്കം സത്യാഗ്രഹം നടന്നയിടത്തും പാണയ്ക്കാടു കുടുംബത്തും മറ്റ് അനേക സ്ഥലങ്ങളിലും എല്ലാം ഈയൊരു ബന്ധം കാണുന്നതിനു ഇടയായിട്ടുണ്ട്. അധിനിവേശവും ആധിപത്യവുമല്ല മനസ്സ് തുറക്കുന്ന സംഭാഷണവും മനസ്സ് നിറഞ്ഞ് ആശ്ലേഷിക്കുന്ന ബന്ധവും നമ്മുടെ സംസ്ക്കാരത്തെ കൂടുതൽ ജീവിതഗന്ധിയാക്കും. നമ്മുടെ ആളുകളുടെ സംസ്ക്കാരത്തെ ഉയർത്തുവാൻ കഴിയും. മാർ ഈവാനിയോസ് തിരുമേനിയെന്ന സംഭാഷണങ്ങളുടെയും സംവാദങ്ങളുടെയും പ്രധാനാചാര്യന്റെ ഒരു വലിയ ഓർമ്മയെ നാം മാനിക്കുമ്പോൾ ഈ മതാന്തര സംവാദ സംഭാഷണ വേളയിൽ പുതിയൊരു വെളിച്ചം നമുക്ക് ലഭിക്കട്ടെ. ഈ 90 വർഷക്കാലത്തെ, രണ്ടായിരം വർഷകാലത്തെ ഈ സമൂഹത്തിന്റെ ഇവിടുത്തെ ജീവിത അനുഭവത്തിൽ ഞങ്ങളുടെ ഹൈന്ദവ കുടുംബങ്ങളും ഇസ്ലാമത വിശ്വാസികളുടെ കുടുംബങ്ങളും മറ്റ് മതസ്ഥരുടെ കുടുംബങ്ങളും ഞങ്ങളുടെ സഭയ്ക്കു നൽകിയിട്ടുള്ള വലിയ പിന്തുണയ്ക്കും കരുതലിനും ഞങ്ങളുടെ കുടുംബങ്ങളെ ഗ്രാമങ്ങളിലും നഗരങ്ങളിലും സ്വന്തമായി കരുതിയ ഹൃദയവിശാലതയ്ക്കും സഭയുടെ നാമത്തിലുള്ള നന്ദി അറിയിക്കുന്നു. ജഗദീശ്വരൻ, നമ്മുടെ കർത്താവ്, പരമ കാരുണ്യവാനായ ദൈവം എല്ലാവരെയും സമൃദ്ധമായി അനുഗ്രഹിക്കട്ടെ!



# ഉപകാരസ്മരണ

ഒരു വിശ്വാസി

# സഭൈക്യ സമ്മേളനം

## സെപ്റ്റംബർ 20, 2020

അഭിവന്ദ്യ പിതാക്കന്മാരെ, ബഹുമാനപ്പെട്ട വൈദികരെ, സമർപ്പിതരെ, വിശിഷ്ടാതിഥികളെ, സഹോദരി സഭകളുടെ പ്രതിനിധികളെ, പ്രിയപ്പെട്ട സഭാമക്കളെ ഭാഗ്യസ്മരണാർഹനും പുണ്യപിതാവുമായ ദൈവദാസൻ ആർച്ചുബിഷപ്പ് മാർ ഈവാനിയോസ് തിരുമേനിയുടെ ജന്മനാട്ടിൽ വച്ച് തിരുമേനിയുടെ ശ്ലൈഹിക ശുശ്രൂഷയിൽ സമാരംഭിക്കപ്പെട്ട് 90 വർഷം പൂർത്തിയാക്കുന്ന മലങ്കര പുനരൈക്യ പ്രസ്ഥാനത്തിന്റെ നവതിയാഘോഷത്തിലാണ് നാം. നമ്മെ സംബന്ധിച്ച് ഈ പുണ്യ പിതാവിന്റെ ജീവചരിത്രം, ജീവിത സന്ദേശം, ക്രിസ്തീയ സാക്ഷ്യം, അസാധാരണമായ ക്രൈസ്തവ നേതൃത്വം ആഗോള സഭയിൽ ഓർമ്മിക്കാൻ തക്കവിധം മലങ്കര അപ്പസ്തോലിക സഭയെ ഹൃദയത്തിൽ ചേർത്തുവച്ച ബന്ധം ഇതെല്ലാം പ്രത്യേകം അനുസ്മരിക്കുന്ന കാലയളവിലാണ് നാം ഈ ആഘോഷങ്ങൾക്ക് ഒരുമിച്ച് വന്നിരിക്കുക. മാർ ഈവാനിയോസ് തിരുമേനിയെന്ന മഹാ പുരോഹിതൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയിൽ മാത്രമല്ല ക്രൈസ്തവ സഭകൾക്കും എന്നും അഭിമാനിക്കാനും ഓർത്തിരിക്കുവാനും സാധിക്കുന്ന ഒരു മഹനീയമായ ഒരു വ്യക്തിത്വമായി നാം പതാവിനെ കാണേണ്ടതുണ്ട്. രണ്ട് മാനങ്ങളിൽ തിരുമേനിയെ മനസ്സിലാക്കാൻ ഈ പശ്ചാത്തലത്തിൽ നമ്മുടെ കൂട്ടായ്മയ്ക്കു കഴിയണം. ഒന്ന് ദൈവത്തിന്റെ കൃപയോട് ഈശ്വര നിയോഗത്തോടു സമർപ്പിച്ച് നടക്കുമ്പോൾ ദൈവം ആ വ്യക്തിയിലേക്ക് ഒഴുകുന്ന കൃപ! രണ്ടാമത്, തന്റെ ജീവിത നിയോഗം കാലഘട്ടത്തിന്റെ പ്രത്യേകതകൾക്ക് അനുസരിച്ച് തിരിച്ചറിഞ്ഞ് അതിനെ തന്റെ ജീവിതനിയോഗ ശുദ്ധിയായ് സ്വീകരിച്ച് പ്രതിസന്ധികളെയൊക്കെ നേരിടുന്നതിനുള്ള ആത്മത്രാണി നേടി മുൻപിലേക്കു വരുന്ന ചരിത്ര നായകന്മാർ മലയാള കരയിലെയും മാവേലിക്കരയിലെയും ഈ മഹിതാചാര്യൻ നിർവ്വഹിച്ചത് സമാനമായൊരു ജീവിത സമർപ്പണമാണ്. ക്രൈസ്തവ സഭകൾക്ക് സുവിശേഷത്തിന്റെ പ്രഘോഷണം നിർബന്ധമാക്കിയെ മതിയാകൂ. മറ്റെല്ലാത്തിനും ഉപരിയായി സുവിശേഷത്തെ ഗൗരവമായി കരുതണമെന്ന് പഠനകാലത്തും, പ്രബോധനകാലത്തും, ആചാര്യശുശ്രൂഷയിലും പ്രധാനാചാര്യ ശുശ്രൂഷയിലും ഈ വത്സല പിതാവ് നമ്മെ എല്ലാവരെയും പഠിപ്പിച്ചില്ലേ? അത് മറച്ച് വയ്ക്കാൻ ആകുമോ? അതിപുരാതനമായ പണിക്കർ വീട്ടിൽ തറവാട്ടിൽ ജനിച്ച പുണ്യപി



താവ് അക്കാലത്ത് താൻ പുരോഹിതനായിരുന്നപ്പോഴും പ്രധാനാചാര്യന്റെ ശുശ്രൂഷ ചെയ്തപ്പോഴും ദുർബലർ എന്നും അധഃകൃതരെന്നും, അതിർത്തിക്ക് പുറത്തുള്ളവർ എന്നും കരുതിയിരുന്ന അനേകം ഭവനങ്ങളിൽ കയറിയിറങ്ങി അവരുടെ കുടുംബങ്ങളിൽ പ്രാർത്ഥിച്ച്, ഭക്ഷണം കഴിച്ച് അവരെ ദൈവമക്കളായി കൂട്ടി ചേർത്തുവച്ച് വിശാലമാക്കിയ ക്രൈസ്തവ സാക്ഷ്യം വിസ്മരിക്കാൻ ആകുമോ? മാർ ഈവാനിയോസ് തിരുമേനി അഞ്ച് പേരിൽ തുടങ്ങി ഒരു വലിയ പ്രസ്ഥാനത്തിന്റെ തുടക്കക്കാരനായി അദ്ദേഹത്തിന്റെ ജീവിതകാലത്ത് നയിച്ചുവെന്നുള്ള ഒരു മഹാത്ഭുതം മാത്രമല്ല. ധീരോദാത്തമായ ഒരു തീരുമാനം ദൈവനിയോഗത്തിൽ ഒളിഞ്ഞു കിടക്കുന്നത് കണ്ട് സംതൃപ്തി നേടിയ ഒരു മഹാപുരോഹിതനാണ്. പാവപ്പെട്ട മനുഷ്യരുടെ ഇടയിൽ 'അവർ എന്റെ ജനം', തിരുസഭയുടെ ജനം, ഏകവും വിശുദ്ധവും ശ്ലൈഹികവും സാർവത്രികവുമായ സഭയുടെ മകൻ എന്നും മകളെന്നും അവർ വിളിക്കപ്പെടുന്നതിലുള്ള സ്വാതന്ത്ര്യം അവർക്ക് മനസ്സിലും, ഹൃദയത്തിലും, സമൂഹത്തിലും വച്ചു നൽകിയ ഈ മഹിതാചാര്യൻ. അദ്ദേഹത്തെ മറക്കാൻ നമുക്ക് ആവുമോ? നാം ഒരു എക്യുമിനിക്കൽ സമ്മേളനത്തിന്റെ ഊഷ്മളതയിലും അടിസ്ഥാനത്തിലുമാണ് ഇവിടെയൊരുമിച്ച് കൂടി ഈ പുണ്യപിതാവിനെ ഓർക്കുക. ചില കാരണങ്ങളാൽ നമുക്ക് കാണിക്കേണ്ടുന്ന അത്രയും ബഹുമാനം കാണിക്കാൻ സാധിക്കാത്തതു പോലെയുള്ള വികാരപരമായ ചിലയോർമ്മകൾ സമൂഹങ്ങൾക്കുണ്ടാകും. എന്നാൽ മാർ ഈവാനിയോസ് തിരുമേനിയെ നിഷേധിക്കുവാനോ മറക്കുവാനോ ക്രൈസ്തവ സഭകൾക്കു കഴിയുമോ? അദ്ദേഹം ചെയ്ത മഹത്തായൊരു കാര്യം സുവിശേഷത്തെ തുറന്നു പിടിച്ചപ്പോൾ ആരെയും മാറ്റി നിർത്തിയില്ലെന്നുള്ളതാണ്. സവർണ്ണർ എന്നും അവർണ്ണർ എന്നും വിശേഷിപ്പിക്കുന്ന മലയാള ചരിത്രത്തിന്റെ താളുകളിൽ അതു രണ്ടും വെട്ടി സ്വന്തജനം, ദൈവജനം എന്ന് എഴുതിച്ചേർത്ത മാവേലിക്കരയുടെ ഈ പുത്രനെ, ഈ സഭാശ്രേഷ്ഠനെ വിസ്മരിക്കുവാൻ എക്യുമെനിക്കൽ പ്രസ്ഥാനത്തിനു എങ്ങനെ കഴിയും? കഴിയില്ല! കാരണം അദ്ദേഹം തന്റെ ജീവനും ജീവിതവുമായ ദൈവത്തോടു ചേർന്നു സുവിശേഷത്തെ സ്നേഹിച്ച സഭാസ്നേഹിതനാണ്. മാർ ഈവാനിയോസ്സ് തിരുമേനിയുടെ മലയാളകരയുടെയും മാവേലിക്കരയുടെയും മലങ്കരയുടെയും സൂര്യതേജസ്സ് നമുക്ക് എല്ലാവർക്കും സാക്ഷ്യമായി മാതൃകയായി പ്രചോദനമായി ഏറെ നാളുകളിലേക്ക് മുൻപിൽ നിൽക്കുമാറാകട്ടെ. പുത്തൻ ഉണർവോടുകൂടി ഈ നവതിയുടെ കാലയളവിൽ പിതാവിനെക്കുറിച്ചു ഒന്നു പഠിച്ചാലോ അദ്ദേഹത്തെ കേട്ടറിഞ്ഞ് അദ്ദേഹത്തെ മനസ്സിലാക്കുവാൻ ശ്രമം നടത്തിയ ലത്തീൻ സഭയിലെ ഒരു വൈദീകൻ എന്നോടു പറഞ്ഞു: "പിതാവേ, നിങ്ങൾ ഒരു ചരിത്ര പശ്ചാത്തലത്തിന്റെ പിൻബലത്തിലാണ് മാർ ഈവാനിയോസ്സ് തിരുമേനിയെ കാണുന്നത്. ഞാൻ ആഗ്രഹിക്കുന്നത് ആവിലായിലെ അമ്മ ത്രേസ്യായും, കുരിശിന്റെ വി. യോഹന്നാനും പ്രത്യേകമാംവിധം ദൈവാനുഭവത്തിന്റെ വഴിയിലേക്ക് നീങ്ങിയ അതേ വഴിയിലെ ബഥനിയുടെ മാർ ഈവാനിയോസ് തിരുമേനിയെ കാണുവാനാണ്." തുടർന്നും ഈ വെളിച്ചം, കുരിശിലെ വെളിച്ചം ലോകത്തിനു മുഴുവൻ നാട്ടുവെളിച്ചമായി, പ്രകാശമായി ഭവിക്കട്ടെ. എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ, എക്യുമിനിക്കൽ സംരഭങ്ങളിൽ ഹൃദയപൂർവ്വം പങ്കുചേർന്നു പ്രവർത്തിക്കുന്ന നിങ്ങൾ ഏവരെയും ഞാൻ പ്രത്യേകം അഭിനന്ദിക്കുന്നു. ഒരുമയോടുള്ള നിങ്ങൾ ദേശത്തിനു നൽകുന്ന ക്രൈസ്തവ സാക്ഷ്യത്തിനു ഹൃദയം കൊണ്ട് ഞാൻ നിങ്ങളെ നമിക്കുന്നു. തുടർന്നും പുതിയ കാഴ്ചപ്പാടു കൂടി. തുറന്ന ഹൃദയത്തോടും മനസ്സോടും ചേർത്ത് നമ്മുടെ സഭാപിതാക്കന്മാരെ വിഭാഗിയതയില്ലാതെ കാണാൻ ശ്രമിക്കാം. നമ്മുടെ അകതാരിൽ അനേകം നല്ല ചിന്തകൾ നിറയും. മാർ ഈവാനിയോസ് തിരുമേനിയുടെ മാധ്യസ്ഥം അതിനു നമ്മെ സഹായിക്കട്ടെ.



## പുനരൈക്യ നവതി ആഘോഷം



# മലങ്കര കാത്തലിക്ക് ചിൽഡ്രൻസ് ലീഗ് (MCCL)

**ഓഗസ്റ്റ് 29, 2020**

ദൈവത്തിന്റെ തിരുനാമത്തിനു സ്തുതിയുണ്ടായിരിക്കട്ടെ. അഭിവന്ദ്യരായ പിതാക്കന്മാർ, ബഹു. വൈദികർ, ബഹു. സിസ്റ്റേഴ്സ്, ബഹു. മതാധ്യാപകർ, എനിക്ക് ഏറ്റവും പ്രിയപ്പെട്ട സഭയിലെ കുഞ്ഞു മക്കളെ അനല്പമായ സന്തോഷവും അഭിമാനവും ആവേശവും നമ്മുടെ ഹൃദയങ്ങളെ കീഴ്പ്പെടുത്തിയ നിമിഷങ്ങളിലൂടിയാണ് നാം കടന്നുപോകുന്നത്. കുഞ്ഞുങ്ങൾ എന്റെ അടുക്കൽ വരട്ടെയെന്ന് കർത്താവ് പറഞ്ഞത്, അവരെയാരും തടയരുത്, don't block them let them come to me അവർ എന്റെ അടുക്കൽ വരട്ടെ എന്നിൽ നിന്ന് മാറ്റി നിർത്തുന്ന ഒന്നും പാടില്ലായെന്ന് കർത്താവ് പറയുന്നു. എനിക്ക് വലിയ സന്തോഷമുണ്ട് Malankara Catholic Childrens''League ന്റെ സഭാസംഗമത്തിൽ അതും പുനരൈക്യ പ്രസ്ഥാനത്തിന്റെ തൊണ്ണൂറാം വാർഷികത്തിൽ മാവേലിക്കരയിൽവെച്ച് കൂടുന്ന ഈ സമ്മേളനത്തിൽ ആശംസ അറിയിക്കുമ്പോൾ. Malankara Catholic Childrens' League എന്ന സഭാസം വിധാനം ഉദ്ഘാടനം ചെയ്യുന്നതിനും അത് സഭയിൽ  പ്രഖ്യാപിക്കുന്നതിനും ഉള്ള വലിയ ഭാഗ്യം വലിയവനായ ദൈവം എനിക്ക് കരുതി വച്ചിരുന്നത്. സണ്ടേസ്കൂൾ കുഞ്ഞുങ്ങളുടെ ഒരു വലിയ മുന്നേറ്റമായി MCCL മാറിയിരിക്കുമ്പോൾ സഭയുടെ ദൈവശാസ്ത്രം, സഭയുടെ ആരാധന, സഭയുടെ കുടുംബ പ്രബോധനങ്ങൾ, സഭയുടെ സന്മാർഗ്ഗ ശാസ്ത്രം സഭ സമൂഹത്തോടു സംവേദിക്കുന്നതിന്റെ മേഖലകൾ സഭയുടെ കാരുണ്യ പ്രതിബദ്ധത ഇതെല്ലാം ക്രമാതീതമായി വിശ്വാസ ജീവിതത്തിൽ പ്രാർത്ഥിച്ച് പഠിക്കുമ്പോൾ സവിശേഷമായ ഒരു വ്യക്തിത്വം കരുപിടിപ്പിക്കുന്നതിനു ആവശ്യ

മായ ഒരു Personality development leadership skill യേശുവിനെ സാക്ഷ്യപ്പെടുത്തുന്നതിനുള്ള ധൈര്യം സമ്പാദിക്കുക. സുവിശേഷത്തിന്റെ സന്തോഷം പങ്കുവയ്ക്കുന്ന ഇവരുടെ ആനന്ദം ഇവരെ പ്രേത്സാഹിപ്പിക്കുന്ന സംവിധാനം. ഇതാണ് MCCL. ഈ MCCL ന്റെ സംഗമത്തിൽ എല്ലാവരും ഒരുമിച്ച് നിൽക്കുമ്പോൾ സഭയുടെ പിതാവ് എന്ന നിലയിലും ഇത്ര ആയിരങ്ങളെ കാണുമ്പോൾ എനിക്ക് ഏറെ അഭിമാനമുണ്ട്. നിങ്ങൾ സഭയുടെ നാളത്തെ വാഗ്ദാനങ്ങളാണെന്ന് പറഞ്ഞാൽ അതൊരു ഗ്രാമർ മിസ്റ്റേക്കാണ്. നിങ്ങൾ സഭയുടെ അടിസ്ഥാനത്തെ ഓർമ്മിപ്പിക്കുന്ന ദൈവപൈതങ്ങളാണ്. ദൈവബന്ധം ഉറപ്പിക്കുന്ന ദൈവം പ്രത്യേകം യേശു കർത്താവിലൂടെ വിളിച്ചു എന്റെ അടുത്തേക്കു വരട്ടെയെന്ന് കൽപ്പിച്ചിരിക്കുന്ന വിഭാഗമാണ് നിങ്ങൾ. ഒരു പക്ഷേ സഭയിലെ മറ്റൊരു പ്രേഷിത വിഭാഗത്തിനും ലഭിക്കാത്തയൊരു തത്ത്വം ആഹ്വാനം ലഭിച്ച കുഞ്ഞുങ്ങളാണ് നിങ്ങൾ. കുഞ്ഞുങ്ങൾ എന്റെ അടുക്കൽ വരട്ടെ MCCL മക്കൾ എന്റെ അടുക്കൽ വരട്ടെ എന്ന് കർത്താവ് പറഞ്ഞുവെന്ന് പറയുന്നു.അന്ന് MCCL ഇല്ലാതെയിരുന്നതു കൊണ്ടാണ് കുഞ്ഞുങ്ങൾ എന്ന് പറഞ്ഞത് അല്ലെങ്കിൽ കർത്താവ് പറഞ്ഞേനെ MCCL മക്കൾ എന്റെയടുക്കൽ വരട്ടെ. ഈ സഭാസംഗമത്തിൽ നിങ്ങളെ സഭയുടെ നെടുംതൂണുകളായി ഞാൻ കാണുന്നു. നിങ്ങൾ ഈ സഭയെ ഉറപ്പിക്കാൻ വിളിക്കപ്പെട്ടവരാണ്. അതിശക്തമായ ഒരു വിശ്വാസപരിശീലനം നൽകുന്നവരാണ്. സ്വീകരിക്കുന്നവരാണ് നിങ്ങൾ. അതിൽ ആനന്ദം കണ്ടെത്തുന്നവരാണ് നിങ്ങൾ. നമ്മുടെ കോവിഡ് - 19 എന്ന മഹാമാരി ബാധിച്ചിരിക്കുന്ന ഈ കാലയളവിൽ ഈ കാലയളവിൽ ഒരു കാര്യം പ്രത്യേകം ശ്രദ്ധിക്കണം നമ്മുടെ സഭയിൽ വിശ്വാസ പരിശീലനത്തിന്റെ നേരിട്ടുള്ള സൺഡേ സ്കൂൾ ക്ലാസ്സുകൾ തടസ്സപ്പെട്ടപ്പോൾ ഓൺലൈൻ സംവിധാനത്തിൽ കുഞ്ഞുങ്ങൾക്ക് എങ്ങനെ പ്രബോധനം നൽകാമെന്ന് ആലോചിക്കുമ്പോൾ ഓരോ ഭദ്രാസനങ്ങളും നടത്തികൊള്ളട്ടെയെന്ന് തീരുമാനിച്ചപ്പോൾ മറ്റ് എല്ലാ രൂപതകളോടും അതിരൂപതകളോടും ഞാനൊരു സത്യം പറയാം. ഏറ്റവും ശ്രദ്ധേയമായ രീതിയിൽ ഓൺലൈൻ ക്ലാസ് സംഘടിപ്പിച്ചത് മാവേലിക്കര ഭദ്രാസനത്തിലെ വിശ്വാസപരിശീലന വിഭാഗമാണ്. പ്രത്യേകം ഇതിനു നേതൃത്വം നൽകിയ എല്ലാവരെയും അഭിനന്ദിക്കുന്നു. വിശ്വാസപരിശീലനത്തിന്റെ ഭാഗം തന്നെയാണല്ലോ MCCL ന്റെ മുഖ്യചർച്ചാവിഷയവും, നിങ്ങളെ സമൃദ്ധമായി ദൈവം അനുഗ്രഹിക്കട്ടെ. കുഞ്ഞുങ്ങളെ കരുതുന്ന സ്വർഗ്ഗത്തിന്റെ പദ്ധതിയിൽ സുരക്ഷിതരായിരിക്കട്ടെയെന്ന് ഞാൻ പ്രാർത്ഥിക്കുന്നു. കുഞ്ഞുങ്ങൾക്കു വേണ്ടി ആദ്യമായിയൊരു ഇടയലേഖനം എഴുതിയത് മാർ ഈവാനിയോസ് പിതാവാണ്. പിതാവിന്റെ സമർപ്പണത്തിന്റെ അടയാളമായ പുനരൈക്യ പ്രസ്ഥാനം അതിന്റെ നവതിയിലേക്ക് പ്രവേശിക്കുമ്പോൾ പിതാവിന്റെ മാധ്യസ്ഥം നിങ്ങളെയെല്ലാവരെയും കൂടുതൽ അനുഗ്രഹിക്കട്ടെ. നിങ്ങളെ ദൈവസ്നേഹത്തിൽ ഉറപ്പിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. ഈ MCCL ന്റെ സഭാസംഗമം ക്രമീകരിക്കുന്നതിനു നേതൃത്വം നൽകിയ മാവേലിക്കര ഭദ്രാസനത്തെയും ആതിഥ്യം വഹിക്കുന്ന ഭദ്രാസനത്തെയും ആതിഥ്യം വഹിക്കുന്ന ഭദ്രാസനത്തിലെ ചുമതലകാരെയും നേതൃത്വം നൽകുന്ന അഭിവന്ദ്യ ജോഷ്വ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്തായെയും പ്രത്യേകമായി ഞാൻ അഭിനന്ദിക്കുകയും നന്ദി പറയുകയും ചെയ്യുന്നു. കുഞ്ഞുങ്ങളെ, നിങ്ങൾ കർത്താവിന്റെ അടുക്കൽ ചെല്ലുന്നതിൽ സന്തോഷം കണ്ട് എത്തുവിൻ. God bless you all! Jai MCCL!



ആദരാഞ്ജലികൾ

റവ. ഫാ. ജോൺ താഴയിൽ

തിരവനന്തപുരം മേജർ
അതിരൂപത

ദൈവത്തിന്റെ തിരുനാമത്തിന് മഹത്വമുണ്ടായിരിക്കട്ടെ! കർത്താവിനാൽ സ്നേഹിക്കപ്പെടുന്നവരെ, ഒരു ചരിത്രനിമിഷത്തിൽ നാം എല്ലാവരും, സ്വർഗ്ഗത്തിന്റെ വാൽസല്യം കൊണ്ട് പങ്കാളികളാകുന്ന വലിയ നിമിഷമാണിത്. സ്വർഗ്ഗത്തിന്റെ കാരുണ്യമോ നമ്മുടെ മേൽ തീവ്രപ്പെട്ടതുകൊണ്ട് ചരിത്രപരമായ ഈയൊരു നിമിഷത്തിൽ നമുക്ക് ദൈവത്തോടു നന്ദി പറയുന്നതിന്. അവിടുത്തോടു ചേർന്ന് നിൽക്കുന്നതിന് ഇടയായി. കാരുണ്യവാനായ ദൈവം, പരമകാരുണ്യവാനായ നമ്മുടെ ദൈവം, നാം ഓരോരുത്തരോടും സഭയോടും കാട്ടുന്ന വലിയ വാത്സല്യത്തെയും കരുതലിനെയും ഏറെ കൃതജ്ഞതയോടെ ഓർക്കാം. 90 വർഷം നമ്മുടെ സഭയുടെ പ്രായമല്ല. 2000 വർഷത്തെ അപ്പസ്തോലിക ചൈതന്യം! മാർതോമ്മാ ശ്ലീഹായാൽ ഭാരത ഭൂമിയിൽ സന്നിഹിതമാക്കപ്പെട്ട മലങ്കര സഭയുടെ ഭാഗമായി വളരുന്നതിനും സുവിശേഷത്തെ സ്വീകരിക്കുന്നതിനും അനുഗ്രഹവും ഭാഗ്യവും ലഭിച്ച നാം നമുക്ക് നഷ്ടമായി പോയ കത്തോലിക്ക തിരുസഭയുടെ ഐക്യം 90 വർഷം മുൻപ് വീണ്ടെടുക്കുകയും സ്വന്തമാക്കുകയും ചെയ്തതിന്റെ നവതിയാഘോഷത്തിലാണ് സംബന്ധിക്കുന്നത്. അനുഗ്രഹീതമായ ഈയൊരു സന്ദർഭം ദൈവം തന്റെ തെരഞ്ഞെടുക്കപ്പെട്ടവർക്ക് നൽകിയിരിക്കുന്നതാണ്. ഈ വലിയ കൃപയോടുചേർന്ന് നിന്ന് ഇന്നലെ സുവിശേഷ സന്ധ്യയിൽ ബഹു. ജോഷ്വാ കൊച്ചുവിളയിൽ അച്ചൻ പരിശുദ്ധാത്മ പ്രേരിതനായി, നമ്മെ, സഭയെ ഓർമ്മപ്പെടുത്തിയതുപോലെ അരക്കെട്ടോടു ചേർത്തു വച്ചിരിക്കുന്ന അരക്കച്ചപ്പോലെ ദൈവബന്ധത്തിൽ നമുക്ക് ചേർന്ന് നിൽക്കാം. സന്തോഷകരമായ ഈ സന്ദർഭം ദൈവത്തിന്റെ വലിയ കാരുണ്യത്തിൽ ലഭ്യമായിരിക്കുമ്പോൾ അതിനു സഹായകകരമായി നമുക്കുവേണ്ടി പ്രാർത്ഥിക്കുകയും ശ്ലൈഹിക ശുശ്രൂഷ ചെയ്യുകയും മാർ ഈവാനിയോസ് പിതാവിനെയും മാർ തെയോഫിലോസ് പിതാവിനെയും സഹകാരികളെയും ബലപ്പെടുത്തുകയും ചെയ്ത പിതാക്കന്മാരുടെ പിൻഗാമികളോടുകൂടിയാണ് നാമിന് വി. കുർബാന അർപ്പിച്ചത്. വചനം നമുക്കായി പങ്കുവച്ച് നൽകിയത് കൊല്ലം ഭദ്രാസനത്തിന്റെ, നമുക്ക് കൃത്യമായി ഓർത്തിരിക്കുവാൻ പറഞ്ഞാൽ അലോഷ്യസ് മരിയ ബെൻസിഗർ തിരുമേനിയുടെ പിൻഗാമിയായ, ഇപ്പോൾ കൊല്ലം രൂപതയെ നയിക്കുന്ന അഭിവന്ദ്യനായ പോൾ ആന്റണി മുല്ലശ്ശേരി പിതാവാണ്. യാദൃശ്ചികമല്ല, വന്ദ്യ പിതാവിന്റെ കുർബാനയിലെ സാന്നിധ്യവും വചനപ്രഘോഷണവും! ദൈവപരിപാലനയിൽ ഞങ്ങൾ സ്വീകരിക്കുന്നു. ചങ്ങനാശ്ശേരി അതിരൂപതയുടെ അഭിവന്ദ്യനായ ജയിംസ് കാളാശ്ശേരി പിതാവ്, കോട്ടയം രൂപതയുടെ അക്കാലത്തെ മെത്രാൻ ചൂളപറമ്പിൽ പിതാവ് അവരുടെ പിൻഗാമികളായി യഥാക്രമം അഭിവന്ദ്യനായ മാർ ജോസഫ് പെരുന്തോട്ടം പിതാവും, മാർ മാത്യു മൂലക്കാട്ട് പിതാവും ഈ വി. കുർബാനയിൽ അന്ന് മാർ ഈവാനിയോസ് തിരുമേനിയോടു അവരുടെ അനുഗ്രഹീതരായ മുൻഗാമികൾ ചേർന്ന് നിന്നതുപോലെ ഇന്ന് ഈ സഭയോടും വി. കുർബാനയോടും ചേർന്ന് നിൽക്കുന്നത് സന്തോഷകരമായ കൂട്ടായ്മയുടെ കത്തോലിക്ക തിരുസഭ നൽകുന്ന ബന്ധത്തിന്റെ അനുഭവമായി! കൃതജ്ഞതയുടെ ഈ ബലി അർപ്പിച്ച് നാം 91-ാം വർഷത്തിലേക്ക് പ്രവേശിക്കുന്നു. കൃതജ്ഞതയുടെ ഈ വിശുദ്ധ ബലി നമ്മെ അടുത്ത ഒൻപതു വർഷക്കാലത്തെ തീവ്രമായ ആത്മീയ ഒരുക്കത്തിലേക്ക് നയിക്കുകയാണ്. ഒൻപത് വർഷം കഴിയുമ്പോൾ പുനരൈക്യത്തിന്റെ ശതാബ്ദിയിൽ ഈ സഭ എത്തിച്ചേരും. അതിനു ആത്മീയമായ ഒരുക്കം ഇവിടെ ആരംഭിച്ചിരിക്കുകയാണ്. മാർ ഈവാനിയോസ് തിരുമേനിക്കു ജന്മം നൽകിയ മാവേലിക്കരയെന്ന അതിപുരാതനമായ ക്രൈസ്തവ കേന്ദ്രത്തിൽ സ്ഥാപിതമായിരിക്കുന്ന ഈ മാവേലിക്കര ഭദ്രാസനത്തിന്റെ ആസ്ഥാന ദൈവാലയത്തിൽ - പരിശുദ്ധ അമ്മയുടെ നാമധേയത്തിൽ കൂദാശ ചെയ്യപ്പെട്ടിരിക്കുന്ന ഈ ഭവനത്തിൽ അതിന്റെ ഒരുക്കങ്ങൾ ഇതാ ആരംഭിക്കുകയാണ്. തിരുസഭയുടെ ചരിത്രത്തിൽ, ചരിത്രത്തിന്റെ ഗതിവിഗതികൾ നമ്മൾ സൂക്ഷ്മമായി പഠിച്ചിട്ടുണ്ട്, നിരീക്ഷിച്ചിട്ടുണ്ട്, വിലയിരുത്തിയിട്ടുണ്ട്, പാഠങ്ങൾ ഉൾക്കൊണ്ടിട്ടുണ്ട്. സംഘർഷങ്ങളുടെ നടുവിൽ ദൈവം പ്രവാചകതുല്യമായ വിശുദ്ധ ആത്മാക്കളെ സഭയിൽഉയർത്തി നൽകിയിട്ടുണ്ട്. സഭയുടെ ഉൾചൈതന്യവും ഒരു കാലത്തു നഷ്ടപ്പെട്ടു പോകാതെയിരിക്കാനുള്ള സ്വതന്ത്ര പദ്ധതിയും നരകത്തിന്റെ കവാടങ്ങൾ അതിനെതിരെ പ്രബലപ്പെടാതെയിരിക്കുന്നതിനും ലോകം കർത്താവിന്റെ ശിഷ്യന്മാർക്കു കർത്താവ് കൊടുത്ത മഹത്ത്വം തിരിച്ചറിയുന്നതിനു വേണ്ടി സ്വർഗ്ഗം ക്രമീകരിക്കുന്നതാണ്. സംഘർഷഭരിതമായ സഭാചരിത്രത്തിന്റെ ഓരോ ഘട്ടത്തിലും യേശു ക്രിസ്തുവിൽ നിന്ന് അവിടുത്തെ സുവിശേഷത്തിൽ നിന്ന് അകലം പാലിച്ചപ്പോൾ സഭ ഭൗതീകതയിൽ വഴുതി വീണതും ക്രൂശിലേക്കു നോക്കി മനുഷ്യനിൽ ആശ്രയിക്കുന്നതിനേക്കാൾ ദൈവത്തിൽ ആശ്രയിക്കുന്നത് നന്ന് എന്ന് തിരിച്ചറിഞ്ഞ് ക്രൂശിനോടു ചേർന്ന് നിന്നപ്പോഴൊക്കെ സ്വർഗ്ഗത്തിന്റെ അനുഗ്രഹം സ്വീകരിച്ച ഒരു സഭ, രണ്ടായിരം വർഷങ്ങളുടെ ചരിത്രവുമായി മുന്നോട്ട് പോകുമ്പോൾ. ഇത് അവിസ്മരണീയമായ പാഠമാണ്. യേശു ക്രിസ്തുവിൽ അല്ലാതെ മറ്റൊന്നിലും മഹത്ത്വം കണ്ടെത്താൻ കഴിയാത്ത ഒരു ആത്മീയ സമൂഹമായി സ്വർഗ്ഗം നമ്മെ വേർതിരിച്ച് നിർത്തിയിരിക്കുകയാണ്. പുരോഗതി പ്രാപിച്ച രാജ്യങ്ങളിലെ സഭയും ഇനിയും വികസിതമായി തീരേണ്ട രാജ്യങ്ങളിലെ സഭയൊക്കെയും എല്ലാ കാലത്തേക്കും അനുവർത്തിക്കേണ്ട ജീവിത ക്രൈസ്തവ ശൈലിയായി ക്രൂശിൻചാരെ നിൽക്കുന്ന സഭ, ക്രൂശിനെ പുൽകി നിൽക്കുന്ന സഭ, ക്രൂശിൽ അഭിമാനം കൊള്ളുന്ന സഭ, അവിടുത്തെ മഹത്ത്വത്തിൽ സ്വീകരിക്കപ്പെട്ട സഭയെന്ന നിലയിൽ നാം ഈ അടുപ്പം കാത്ത് സൂക്ഷിക്കാൻ കടപ്പെട്ടിരിക്കുന്നു. ഈ അടുപ്പം കാത്ത് സൂക്ഷിച്ചപ്പോൾ അൽബേനിയകാരി ഇന്ത്യക്കാരിയായി മാറി ലോകത്തോടു പറഞ്ഞു. എന്നെ പാവങ്ങളെ സഹായിക്കാൻ നിർബന്ധിക്കുന്നത് പണമല്ല, ആരുടെയും പ്രോൽസാഹനമല്ല, യേശു

ക്രിസ്തുവിന്റെ സ്നേഹമാകുന്നു. 'Caritas Christi Urget Nos', the love of Christ compels me, എന്നെ ബലപ്പെടുത്തുന്നു, എന്നെ നിർബന്ധിക്കുന്നു. എന്നെ പ്രോത്സാഹിപ്പിക്കുന്നു. ആകയാൽ, തിരുസഭയുടെ ചരിത്രത്തിൽ നാം ഭൗതീകതയും ആത്മീയമായ മുന്നേറ്റവും കണ്ട് പഠിച്ചിട്ടുള്ള, നിരീക്ഷിച്ചിട്ടുള്ള സമൂഹമെന്ന നിലയിൽ നവതിയിൽ നിന്ന് ശതാബ്ദിയിലേക്ക് ഈ പരി. കുർബാനയോടു ചേർന്ന് നമ്മുടെ ഒരുക്കം ആരംഭിക്കുമ്പോൾ നമ്മോടും ലോകത്തോടും പറയാൻ ഒരേയൊരു കാര്യമേ ഉള്ളൂ. 'സീയോൻ സഞ്ചാരി ഞാൻ യേശുവിൽ ചാരി ഞാൻ പോകുന്നു, കുരിശിന്റെ പാതയിൽ', കുരിശ് ദുഃഖവെള്ളിയിലെ കുരിശ് മാത്രമല്ല ഉയിർപ്പിന്റെ പ്രഭാതത്തെയും അത് ഓർമ്മപ്പെടുത്തുന്നു. നമുക്ക് കർത്താവ് തന്ന കുരിശിനെ അതിന്റെ മുഴുവൻ അനുഭവങ്ങളോടും ചേർത്ത് സ്വന്തമാക്കാം.

മിശിഹായ്ക്കു ചേർന്ന് സമൂഹമായി മാർ ഈവാനിയോസ് പിതാവ് പുനരൈക്യപ്പെട്ട സഭയെ സ്വപ്നം കണ്ടു. മിശിഹാനുകരണ സമൂഹമായി അതിന്റെ മുന്നോടിയായി ഒരുക്കത്തിന്റെ കൂടാരമായോ മിശിഹാനുകരണ സന്യാസ സമൂഹവും മിശിഹാനുകരണ സന്യാസിനി സമൂഹവും മാർ ഈവാനിയോസ് പിതാവ് സ്ഥാപിച്ചു. പ്രേഷിത ശുശ്രൂഷ ചെയ്ത സഭയ്ക്കു മുന്നേറ്റം ഉണ്ടാകുന്നതിന് മേരി മക്കൾ സന്യാസിനി സമൂഹത്തെ ദിവംഗതനായ ജോസഫ് കുഴിഞ്ഞാലിൽ അച്ചനെ ഉപകരണമാക്കി നമ്മുടെ പുണ്യ പിതാവ് തന്നെ അതിന്റെ എല്ലാ അർത്ഥത്തിലും സ്ഥാപകനായി നിന്ന് സഭയിൽ ശുശ്രൂഷയ്ക്കായി ഉപയോഗിച്ചു. നാം മിശിഹാനുകരണ സമൂഹമായി വളരണം. അതു കാണിച്ചുതരാൻ മുണ്ടൻ മലയിൽ ഒരു പർണ്ണശാലയിൽ, അതു കാണിച്ചു തരാൻ സന്യാസികളുടെ ഒരു സമൂഹവും, അതു കാണിച്ചുതരുവാൻ പകലന്തിയോളം പ്രേഷിതരുടെയിടയിൽ രാത്രി യാമങ്ങളിൽ പരിശുദ്ധ കുർബാനയുടെ മുന്നെ ആരാധനയും നടത്തുന്ന സന്യാസികളുടെ സമർപ്പണ ബോധവും പിതാവ് നമുക്ക് നൽകിയത് ഒരുക്കത്തിന്റെ കണ്ടെത്തേണ്ട പാഠങ്ങൾ നോക്കി വളരുന്നതിനാണ്. നാം ശതാബ്ദിയിലേക്ക് ഉള്ള ഒരുക്കത്തിലാണ്. നാം പുതിയ മുന്നേറ്റത്തിലാണ്. നമുക്ക് കർത്താവിനെ സ്വന്തമാക്കി ക്രിസ്തീയ ജീവിതത്തിന്റെ സാക്ഷ്യം നൽകി ഈ മണ്ണിലും നമ്മെ അനുവദിക്കുന്ന എല്ലാ പ്രദേശങ്ങളിലും വേഗത്തിൽ പോകേണ്ടതുണ്ട്. പ്രിയപ്പെട്ട സഭാമക്കൾ, സഭയുടെ പ്രതിനിധികളായി ഈ ദൈവാലയത്തിലും ലോകത്തിന്റെ പല ഭാഗങ്ങളിലുമായിരുന്ന് ഈ സന്ദേശം സ്വീകരിക്കുന്ന എല്ലാവരും ഒരുമിച്ച്, യേശുവിനെ മുന്നിൽ നിർത്തിയുള്ള ഈ ശുശ്രൂഷയിൽ പങ്കുചേരാം. തൊണ്ണൂറ് വർഷം കൊണ്ട് നമുക്ക് ചരിത്രപരമായ നിമിഷം നമ്മുടെ സഭാ ചരിത്രത്തിലുണ്ട് എന്നത് സത്യമാണ്. നഷ്ടപ്പെട്ടതിനെ വീണ്ടെടുത്ത ഒരു ചരിത്രത്തെ കുറിച്ചാണ് 90 വർഷം പറയുക. മാർതോമ്മാ ശ്ലീഹായാൽ സന്നിഹിതമാക്കപ്പെട്ട മലങ്കരയിലെ സഭ. മാർതോമ്മാ ക്രിസ്ത്യാനികളുടെ സഭയുടെ ആദിമ നാമം മലങ്കര സഭയെന്നുള്ളതാണ്. ഈ സഭയിൽ ഭാഗമായി ഇപ്പോൾ വളരുന്നതിനു നമുക്ക് സാധിച്ചു. സാർവ്വത്രിക സഭയുടെ കൂട്ടായ്മയിൽ നിന്ന് പലരും പലകാരണങ്ങളാൽ വിച്ഛേദിക്കപ്പെടുന്നതിന് ഇടയായി. അതിൽ മനം നൊന്ത് പഴയകൂറും പുത്തൻകൂറും ഒരുമിച്ച് നിന്ന് വേദനയോടു പരസ്പരം പങ്കിട്ടതാണ്. വീണ്ടും നമുക്ക് രമ്യതപ്പെടണം. അതിന് ഏവരെയും പരിശുദ്ധാത്മാവ് തുണച്ചു. നമ്മുടെ പുണ്യപിതാവിലൂടെ അത് സാധ്യമായി. ആലപ്പുഴ, തത്തം പള്ളിയിൽ പുനരൈക്യം നടന്ന് ആറ് മാസക്കാലത്തോളം അത് ജീവിച്ചുയെന്നുള്ളത് ചരിത്രം പഠിക്കുന്നവർക്ക് അറിയാം. എന്നാൽ മാർ ഈവാനിയോസ് പിതാവ് മലങ്കര സഭയ്ക്കുവേണ്ടി നിയോഗിക്കപ്പെട്ട പുണ്യ താതൻ പരിശുദ്ധാത്മ കരം പിടിച്ചു മുന്നോട്ടു പോയത് പൂർത്തീകരിക്കപ്പെട്ടതിന്റെ 90-ാം വർഷത്തിലാണ് നാം ഇവിടെയായിരിക്കുക. ശതാബ്ദിയെ കുറിച്ച് നാം എന്ത് കരുതുന്നു? കൃപ നിറയുന്ന കുടുംബങ്ങൾ സഭ മുഴുവൻ വ്യാപിക്കണം, കൃപ നിറയുന്ന പൗരോഹിത്യം സഭ മുഴുവൻ വിശ്വാസ സമൂഹത്തിനു അനുഭവിക്കാൻ കഴിയണം. ആടുകളെ അവരുടെ വേദനകളിൽ അറിയുന്ന, അവരുടെ വേദനകളിൽ പങ്കുചേരുന്ന പുരോഹിതന്മാരെയും സമർപ്പിതരെയും കുടുംബങ്ങളെയും ഒരുമിച്ച് നിർത്തി മുമ്പോട്ടു പോകുന്ന മേൽപ്പട്ടക്കാരുടെ ശുശ്രൂഷ കൊണ്ട് സഭ അനുഗ്രഹീതമാകുന്നു. സന്യാസത്തിന്റെ നൈർമല്യം മലങ്കരയുടെ നവീകരിക്കപ്പെട്ട സഭാസമൂഹത്തിന് അനുഭവിക്കുന്നതിന് ഇടയാകണം. നമ്മുടെ യുവതീയുവാക്കന്മാർ, കുഞ്ഞുങ്ങൾ നമ്മുടെ മുതിർന്ന മാതാപിതാക്കൾ വിദേശങ്ങളിൽ താമസിക്കുന്നവർ, പഠിക്കുന്നവർ, രോഗികളായി കിടക്കയിൽ അഭയം പ്രാപിച്ചിരിക്കുന്നവർ. ഇവരെല്ലാം ചേർന്ന് നമ്മൾ നവീകരിക്കപ്പെടുന്ന അനുഭവത്തിൽ പങ്കുകാരാകണം. അതിനു പ്രിയപ്പെട്ട സഭാമക്കളെ നിങ്ങൾ ഇന്ന് മുതൽ പരിശുദ്ധ കുർബാനയിൽ സംബന്ധിക്കുമ്പോൾ ദിവ്യകാരുണ്യത്തിന്റെ മുൻപിൽ ആയിരിക്കുമ്പോൾ പരിശുദ്ധ അമ്മയുടെ ജപമാലയിൽ നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ നിങ്ങൾ ഓർക്കണം, നിങ്ങൾ സഭയുടെ ഈ നിയോഗത്തിനുവേണ്ടി പ്രാർത്ഥിക്കണം. വ്യത്യസ്തമായൊരു സഭയായി പരി. കത്തോലിക്ക സഭയിൽ ജീവിക്കുവാനാണ് സ്വർഗ്ഗം നമ്മെ കുറിച്ച് പദ്ധതിയിട്ടിരിക്കുന്നത്. ആ വ്യത്യാസം അധീശത്വത്തിന്റെയോ ഒരു വലിയ ജനസംഖ്യയുടെ മഹത്ത്വത്തിന്റെയോ അല്ല. പുളിമാവിനെ കുറിച്ച് സുവിശേഷത്തിൽ സ്ഥലം കണ്ടെത്തിയെങ്കിൽ ആ ചെറിയ പുളിമാവ് നിസ്സാരമല്ല. നാം ചേർന്ന് നിൽക്കുമ്പോൾ കർത്താവിന്റെ കൃപാവരം സ്വീകരിക്കാൻ കഴിയും.

ഇന്ന് മാവേലിക്കരയിൽ നാം ഒരുമിച്ച് കൂടിയിരിക്കുമ്പോൾ ചരിത്രപരമായ ഒരു വലിയ നിമിഷത്തിൽ നിങ്ങളോട് ഒപ്പം ഞാനും പങ്കാളിയാവുകയാണ്. ഇവിടെ അർപ്പിക്കുന്ന ഓരോ വി. കുർബാനയും ഇവിടെ ക്രമീകരിക്കപ്പെട്ട ഓരോ ആത്മീയ ശുശ്രൂഷയും സഭയുടെ വിവിധ ശ്രേണികളിൽ ഉള്ളവരോടു അഭിവന്ദ്യനായ ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്താ പ്രത്യേകം മുൻകൈയെടുത്ത് ക്രമീകരിച്ച സംവാദങ്ങൾ. ഇന്ത്യയുടെ ഉപരാഷ്ട്രപതി മുതൽ താഴോട്ട് വിവിധ ശ്രേണിയി

ലുള്ളവർ നമ്മുടെ സഭാജീവിതത്തെ കുറിച്ച് നമ്മോടു പ്രബോധനം നൽകിയിട്ടുണ്ട്. ഇതെല്ലാം ക്ഷമയോടെ അവധാനതയിൽ സ്വീകരിക്കുന്നതിന് നമുക്ക് ഇടയായത്. ഈ സന്ദർഭത്തിൽ നമുക്ക് ആത്മീയമായ ഒരുക്കത്തെ കുറിച്ച് ഞാൻ പറഞ്ഞത് അതിന്റെ വിവിധ തലങ്ങളിൽ, ഒരു വർഷം മുൻപ് കാതോലിക്കേറ്റ് സെന്ററിൽ നമ്മുടെ എല്ലാ ഭദ്രാസനങ്ങളിലും അജപാല സെക്രട്ടറിമാരും, വികാരി ജനറാളുമാരും നമ്മുടെ സഭയിലെ അഭിവന്ദ്യരായ പിതാക്കന്മാരും സന്യാസ പ്രതിനിധികളും ഒരുമിച്ചുകൂടി പത്ത് വർഷത്തേക്കുള്ള ഒരുക്കത്തെ കുറിച്ച് ആലോചിച്ചു അതിന്റെ ആത്മീയ ഒരുക്കം ഈ നവതിയാഘോഷത്തോടൊപ്പം തുടങ്ങുകയാണ്. ആത്മീയ സമ്പത്തിന്റെ ആ വലിയ കരുതലും കരുത്തും മുൻ നിർത്തികൊണ്ട് നമുക്ക് ആരംഭിക്കാം. മറ്റൊന്നും നമുക്ക് ആത്യന്തിക വിജയം നൽകില്ല. ലോകത്തിന്റെ പദവിയോ, ലോകത്തിന്റെ മഹത്ത്വമോ, ലോകത്തിന്റെ പ്രശംസയോ ഒന്നും ക്രിസ്തുവിന്റെ അടുത്ത് നിൽക്കുമ്പോൾ ലഭിക്കുന്ന ആനന്ദത്തിനു പകരം വയ്ക്കാൻ ഇല്ലായെന്നത് ലോകത്തോടു പറയേണ്ടത് ഉണ്ട്. പൗലോസ് അപ്പസ്തോലൻ വിജ്ഞാനികളുടെയിടയിൽ നിൽക്കുമ്പോൾ ഒരു സത്യം വിളിച്ച് പറഞ്ഞു. "ക്രൂശിതനായ യേശു ക്രിസ്തുവിൽ ഞാൻ അഭിമാനം കൊള്ളുന്നു". നമ്മുടെ പ്രിയങ്കരനായ ജേക്കബ് പുന്നൂസ് ഐ.പി.എസ്., പി.ഒ.സി.-യിൽ കൂടിയ ഒരു സഭാ സമ്മേളനത്തിൽ പങ്കെടുക്കുന്ന അവസരത്തിൽ അദ്ദേഹം പറഞ്ഞ് ഞാൻ ഓർക്കുന്നു. യേശു ക്രിസ്തുവിലാണ് ഈ സഭയുടെ ശക്തി. യേശു ക്രിസ്തുവിനെ മുന്നിൽ നിർത്തുന്നതാണ് ഈ സഭയുടെ ബലം. ഈ അനുഗ്രഹീതമായ, കലുഷിതമായ ഒരു സാഹചര്യത്തിൽ ഏതുവാക്ക് ഉപയോഗിച്ചാലും എന്ത് പറഞ്ഞാലും തെറ്റിദ്ധരിക്കപ്പെടുന്ന ഒരു കാലഘട്ടത്തിൽ നാം ജീവിക്കുകയാണ്. പക്ഷേ യേശു ക്രിസ്തുവിന്റെ മുൻപിൽ നിൽക്കുമ്പോൾ നമ്മുടെ ധർമ്മം നിർവ്വഹിക്കുവാൻ നമുക്ക് കടമയുണ്ട്. സഭകൾ സമാധാനത്തിന്റെ പാതയിലേക്ക് തിരിച്ചു വരുകയും നമ്മുടെ കർത്താവിനെപ്രതി വിട്ടുവീഴ്ച ചെയ്യണമെന്നും ബഹു. ജിജി തോംസൺ ഐ.എ.എസ്. മാതൃഭൂമിയിൽ എഴുതിയത് വി. കുർബാനയിൽ നിയോഗം പറഞ്ഞപ്പോൾ ഓർമ്മപ്പെടുത്തിയത് നിങ്ങൾ ഓർക്കുന്നുവല്ലോ. മലങ്കര ഓർത്തഡോക്സ്-യാക്കോബായ സഭകൾ തമ്മിലുള്ള ഐക്യം, സമാധാനമാണ് വിഷയം. സമാധാനത്തിന്റെ പാതയിൽ നമ്മൾ ഇതു പറയുമ്പോൾ ഏതെങ്കിലും ഒരു സഭയെ ചെറുതാക്കി പറയുകയോ, നിസ്സാരവത്കരിക്കുകയോ ആണ് എന്ന് ധരിക്കരുത്. നമ്മുടെ ക്രൈസ്തവ മനസാക്ഷി എവിടെ പോകുന്നു? ഈ ഭിന്നതയിൽ പരിഹാരം ചെയ്യാൻ, ഈ ഭിന്നതയിൽ കർത്താവിന്റെ മുൻപിൽ മാപ്പ് ചോദിക്കാൻ ആരുടെയും അനുവാദം ആവശ്യമില്ലല്ലോ. നാം പ്രായശ്ചിത്തം ചെയ്തു പ്രാർത്ഥിക്കണം. ആരും അറിയേണ്ട, ഒരു വാർത്താ മാധ്യമങ്ങളിലും കൊടുക്കേണ്ട. കുടുംബമായി ഉപവസിച്ചും ത്യാഗമെടുത്തും നമുക്ക് പ്രാർത്ഥിക്കാം. പ്രിയപ്പെട്ടവരെ, നമുക്ക് കടമയുണ്ട്. വാഗ്വാദമോ, ന്യായം പറഞ്ഞ് ഉന്നയിച്ചതു കൊണ്ടോ ഒന്നും സംഭവിക്കാൻ പോകുന്നില്ല എന്ന് എത്രയോ നാളുകൾക്കു മുൻപ് നാം തിരിച്ചറിഞ്ഞതാണ്. എന്നാൽ കർത്താവിന്റെ കരുണയുടെ കരം പിടിക്കുമ്പോൾ അത്ഭുതം സംഭവിക്കും. നമുക്ക് ത്യാഗം ചെയ്ത് ഈ വിഷയത്തിനുവേണ്ടി പ്രാർത്ഥിക്കാം. മലങ്കര സഭയുടെ സമാധാനം നമ്മുടെ പ്രാർത്ഥനയിൽ നിയോഗമാകട്ടെ! നമുക്ക് ഇക്കാര്യത്തിൽ പരിശുദ്ധ അമ്മയെ മുറുകെ പിടിക്കാം, പരിശുദ്ധ അമ്മയെ കൂട്ടുപിടിക്കാം. അമ്മ, മാർ ഈവാനിയോസ് പിതാവിനെ എത്രയോ ആഴത്തിൽ സഹായിച്ചു. ഈ പുണ്യപിതാവിന്റെ മാതാവിനോടുള്ള അടുപ്പം സഭയായി നമുക്ക് ഏറ്റെടുക്കാം. അമ്മ നമുക്ക് മാധ്യസ്ഥം വഹിക്കട്ടെ.

നമ്മുടെ അനുദിന ജീവിത വിഷയങ്ങളിൽ നമുക്ക് മുൻപോട്ട് ഒരുമിച്ച് പോകേണ്ടതുണ്ട്. സത്യമായി, ധാർമ്മികമായ നിലപാടുകൾ നാം വ്യക്തമാക്കേണ്ടത് ഉണ്ട്. നമ്മുടെ രാജ്യത്ത് എല്ലാവരോടും സംവേദിക്കുവാൻ ആത്മത്രാണിയുള്ള സഭയായി നമുക്ക് മുന്നോട്ട് പോകേണ്ടതുണ്ട്. സഭയുടെ വലിപ്പം, അതിന്റെ നിലപാടുകളും, അതിന്റെ കൃത്യമായ ജീവിത സമർപ്പണത്തിലുള്ള ഉറപ്പുമാണ്. The nation building process എന്ന് സാമൂഹിക ശാസ്ത്രജ്ഞന്മാരും രാഷ്ട്രതന്ത്രജ്ഞന്മാരും പറയുന്നത് പുണ്യ പിതാവ് മാർ ഈവാനിയോസ് തിരുമേനിയുടെ കാലത്ത് ആരംഭിച്ചതാണ്. ചെറുതും വലുതുമായ അനേക സംരംഭങ്ങളിലൂടെ ഈ രാജ്യത്തിന്റെ കെട്ടുപണിയിൽ നാം തുടർന്നും ഉൾച്ചേരണം. നമ്മുടെ പ്രധാനമന്ത്രി ശ്രീ. നരേന്ദ്ര മോദി അദ്ദേഹത്തിന്റെ എഴുപത് വയസ്സ് പൂർത്തിയാക്കുമ്പോൾ ഈ സഭയുടെ ഒരുമിച്ച് കൂടിയ അവസരത്തിൽ എല്ലാവിധ ആശംസകളും എല്ലാവിധ ഐശ്വര്യങ്ങളും അദ്ദേഹത്തിനു നേരുന്നു. മഹത്തായ നമ്മുടെ രാജ്യത്തിന്റെ സംസ്കൃതിയും, മതേതരത്വവും, ദരിദ്രരോടുള്ള പക്ഷം ചേരുന്ന സമീപനവും (a preferential option for the poor) നിലനിൽക്കേണ്ടതുണ്ട്. അദ്ധ്വാനിക്കുന്നവരെ കരം പിടിച്ച് ഉയർത്താൻ കഴിയുന്ന പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കാൻ, അദ്ദേഹത്തിനു കഴിയുമാറാകട്ടെ. നമ്മുടെ കേരള സംസ്ഥാനം ഇപ്പോൾ കോവിഡിന്റെ വലിയൊരു പിടിയിലാണ്. തലസ്ഥാന നഗരിയിൽ ഓരോ ദിവസവും അതിന്റെ എണ്ണം കൂടി വരുന്നതായി റിപ്പോർട്ട് ചെയ്യുന്നുണ്ട്. തലസ്ഥാന നഗരിയിൽ താമസിക്കുന്ന ഒരു പൗരൻ കൂടിയാണ് ഞാൻ. വളരെ ഏറെ അസ്വസ്ഥതകൾ അവിടെ ഓരോ സ്ഥലത്തും ഇതുവഴിയായി വ്യാപിക്കുന്നുണ്ട്. ഇതിന്റെ പരിഹാരം ഉണ്ടാകുന്നതിന് സംസ്ഥാന സർക്കാർ കൂടുതൽ ക്രിയാത്മകമായ നേതൃത്വം നൽകുന്നതിന് ഈ സംസ്ഥാനത്തിന്റെ മുഖ്യമന്ത്രി ശ്രീ. പിണറായി വിജയൻ നൽകുന്ന നേതൃത്വം കൂടുതൽ സൽഫലങ്ങൾ ഉളവാക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. കൂടുതൽ ഐശ്വര്യത്തിലേക്ക് നമ്മുടെ നാടിനെ നയിക്കട്ടെയെന്ന് ഞാൻ ആശംസിക്കുന്നു. ബഹു. ശ്രീ. ഉമ്മൻചാണ്ടി അദ്ദേഹത്തിന്റെ നിയമസഭാ പ്രവേശനത്തിന്റെ 50-ാം വാർഷികത്തിലാണ്. നാടും നാട്ടുകാരും ഒന്നു

പോലെ അദ്ദേഹത്തിനു ആശംസകൾ നേരുകയും അദ്ദേഹത്തിന്റെ ആരോഗ്യത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തു. അദ്ദേഹത്തെ വ്യക്തിപരമായി കണ്ട് ഞാൻ സഭയുടെ സ്നേഹം അറിയിച്ചു. ഈ സഭ പ്രാതിനിധ്യ സ്വഭാവത്തിൽ ഇവിടെ കൂടിയിരിക്കുമ്പോൾ ബഹുമാന്യനായ ശ്രീ. ഉമ്മൻചാണ്ടി മുൻ മുഖ്യമന്ത്രിയെന്ന നിലയിൽ, പ്രതിപക്ഷ നേതാവ് എന്ന നിലയിൽ, മന്ത്രിയെന്ന നിലയിലും പുതുപള്ളിയുടെ എം.എൽ.എ. എന്ന നിലയിലും നമ്മുടെ ഒരു ക്രൈസ്തവ സഹോദരൻ എന്ന നിലയിലും അദ്ദേഹത്തിനു എല്ലാ ആശംസകളും ആയുരാരോഗ്യവും നമ്മുടെ സഭയുടെ നാമത്തിൽ നേരുകയാണ്.

അഭിവന്ദ്യ മൂലക്കാട്ട് പിതാവ് കോട്ടയം അതിരൂപതയുടെ ചുമതല ഏറ്റെടുത്തതിനുശേഷം പല സന്ദർഭങ്ങളിലായി പിതാവ് എന്നോടു പങ്കുവച്ചിട്ടുള്ള കാര്യം കോട്ടയം അതിരൂപതയിലെ ക്നാനായ മലങ്കര കത്തോലിക്കരുടെ കാര്യം മറന്നു പോകരുതേ എന്നാണ്. അഭിവന്ദ്യ പിതാവിന് നമ്മുടെ ഇടപെടലിന്റെ ആ ചരിത്രവഴികൾ മുഴുവൻ വ്യക്തമായി അറിയാം. ഇന്ന് കോട്ടയം അതിരൂപതയിലെ മലങ്കര ക്നാനായ സമൂഹം സന്തോഷത്തിലാണ്. അവർക്ക് ആ കൂട്ടായ്മയിൽ മുന്നേറുന്നതിന് ഒരു ശ്ലൈഹിക നേതൃത്വം ലഭിക്കുകയാണ്. കോട്ടയം അതിരൂപതയുടെ സഹായ മെത്രാനായി, മലങ്കര ക്നാനായ കത്തോലിക്കരുടെ പ്രത്യേക ചുമതലയുള്ള സഹായ മെത്രാനായി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ തിരുമേനി, മലങ്കര സഭയോടും സീറോ മലബാർ സഭയോടും ആലോചന നടത്തി, ഈ നിയമനം നടത്തി, ഈ ശുശ്രൂഷയെ അനുഗ്രഹിച്ചിരിക്കുകയാണ്. ഏറ്റവും ബഹുമാന്യനായ മോൺ. ജോർജ്ജ് കുരിശുമൂട്ടിൽ അച്ചൻ കോട്ടയം അതിരൂപതയുടെ വികാരി ജനറാളായി സേവനം അനുഷ്ഠിച്ചു വരികെയാണ് ഈ നിയമനം നടന്നിരിക്കുന്നത്. കുരിശുമൂട്ടിൽ കുടുംബത്തെ ഇവിടെയിരിക്കുന്ന എല്ലാവർക്കും പരിചയമുണ്ട്. ദിവംഗതനായ തോമസ് കുരിശുമൂട്ടിൽ മുൻ വികാരി ജനറാൾ അച്ചൻ നമുക്ക് എല്ലാവർക്കും സുപരിചിതനാണ്. അദ്ദേഹത്തിന്റെ കുടുംബത്തോടു നമുക്ക് അടുപ്പമുണ്ട്. വന്ദ്യനായ ജോർജ്ജ് കുരിശുമൂട്ടിൽ അച്ചൻ ഈ മലങ്കര ക്നാനായ കത്തോലിക്കരുടെ പ്രത്യേക ചുമതലയുള്ള ശ്ലൈഹിക ശുശ്രൂഷകനായി നിയോഗിക്കപ്പെടുമ്പോൾ കോട്ടയം അതിരൂപതയിലെ പുനരൈക്യ ശുശ്രൂഷ കൂടുതൽ ശക്തമാവുകയും സജീവമാകുകയും ചെയ്യുമെന്ന് നാം എല്ലാവരും കർത്താവിൽ പ്രത്യാശിക്കുകയാണ്. അഭിവന്ദ്യ പിതാവിനോട്, ഇന്ന് മാവേലിക്കരയിൽ വരണമെന്ന് ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം ആർച്ച്ബിഷപ്പ് മൂലക്കാട്ട് തിരുമേനിയോടൊപ്പം ഇവിടെ വരികയുണ്ടായി. ഈ സന്ദർഭത്തിൽ നിയുക്ത പിതാവിനു നമ്മുടെ മലങ്കര സുറിയാനി കത്തോലിക്ക സഭയുടെ എല്ലാവിധമായ അഭിനന്ദനങ്ങളും ആശംസകളും പ്രാർത്ഥനയും പ്രത്യേകമായി ഈ സന്ദർഭത്തിൽ ആർച്ച് ബിഷപ്പ് തോമസ്സ് മാർ കൂറിലോസ് തിരുമേനി ബൊക്കേ നൽകി അറിയിക്കുന്നു. മെത്രാഭിഷേകം കഴിഞ്ഞ് ഓരോ സ്ഥലത്തും പിതാവിനെ കാണുന്നതിനു നമുക്ക് അവസരം ഉണ്ടാകും. എല്ലാം ദൈവം ക്രമീകരിച്ച് അനുഗ്രഹപ്രദമായി നടത്തട്ടെയെന്ന് പ്രത്യേകം പ്രാർത്ഥിക്കുന്നു. ഈ നവതി ആഘോഷത്തിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ തിരുമേനിയും പൗരസ്ത്യ തിരുസംഘത്തിന്റെ അധ്യക്ഷനും ഭാരതത്തിന്റെ കത്തോലിക്ക മെത്രാൻ സമിതിയുടെ അധ്യക്ഷനും സീറോ മലബാർ സഭയുടെ പ്രതിനിധികളും ലത്തീൻ സഭയുടെ പ്രതിനിധികളും നമ്മുടെ രാജ്യത്തിന്റെ ഉപരാഷ്ട്രപതിയും പിന്നെ നിങ്ങൾ എല്ലാവരും പ്രാതിനിധ്യ സ്വഭാവത്തിൽ സംബന്ധിക്കുകയാണ്. പരിശുദ്ധ പിതാവ് മുതൽ എല്ലാവരും ഇതിൽ ചേരുകയാണ്. ഇതിനെക്കാൾ വലിയ പ്രാധിനിധ്യം നമുക്ക് ലഭിക്കാനില്ല. ദൈവത്തോടു നന്ദി പറയുന്നു. നമ്മുടെ സഭയുടെ ആത്മീയമായ മുന്നേറ്റം ലക്ഷ്യം വച്ച് കൊണ്ട് നിങ്ങൾ ഏവരും ജാഗരൂകതയോടെ പ്രാർത്ഥിക്കണമേ. നമ്മുടെ സഹോദരി സഭകൾ തമ്മിലുള്ള പ്രതിസന്ധിയുടെ കാലഘട്ടത്തിൽ ത്യാഗമെടുത്ത് ഉപവസിച്ച് പ്രാർത്ഥിച്ച് അതിനു പരിഹാരം ഉണ്ടാകുന്നതിന് നിങ്ങൾ ഏവരും മുട്ടിപ്പായി അപേക്ഷിക്കണമേ. ഇവിടുത്തെ ഔദ്യോഗികമായ കർമ്മ പരിപാടികളിൽ പ്രവേശിക്കുന്നതിനു മുൻപ് നമ്മുടെ സഭ ഒരു പുതിയ യൂട്യൂബ് ചാനൽ ഇവിടെ വച്ച് ആരംഭിക്കുന്നു. ഇത് മാധ്യമങ്ങൾക്ക് പുതിയ മാനങ്ങൾ കൊടുക്കും. നമ്മുടെ സഭയ്ക്ക് ഔദ്യോഗികമായ ഒരു മാധ്യമം എന്ന നിലയിലാണ് ഇതിനെ കാണുക. മലങ്കര കാത്തലിക്ക് യൂട്യൂബ് ചാനൽ അതിന്റെ പ്രവർത്തനം ആരംഭിച്ചു. രണ്ട് ദിവസം കൊണ്ട് മൂവായിരത്തി അഞ്ഞൂറിൽപരം ആളുകൾ Subscribe ചെയ്തു കഴിഞ്ഞു. നമ്മുടെ സഭയുടെ ഔദ്യോഗികമായ ഒരു മാധ്യമമായി ഇതിനെ സ്വീകരിച്ച് അഭിവന്ദ്യ പിതാക്കന്മാരും എല്ലാവരും ചേർന്ന് ഇതു മുൻപോട്ട് പോകണം. സഭയെ സംബന്ധിച്ചുള്ള ഔദ്യോഗികമായ പ്രബോധനങ്ങൾ, അറിയിപ്പുകൾ, ആരാധനപരമായ വിഷയങ്ങളുടെ പഠനം , അഭിവന്ദ്യ പിതാക്കന്മാരുടെ സഭാപരമായ പ്രബോധനം, നമ്മുടെ വൈദികരുടെയും സമർപ്പിതരുടെയും പ്രേഷിതരുടെയും അനുഭവങ്ങൾ മുതലായവ പങ്കുവയ്ക്കുതിനുമുള്ള ഇടമായി ഇതിനെ വിഭാവനം ചെയ്തിട്ടുണ്ട്. അതിനു മുൻകൈയെടുത്ത അഭിവന്ദ്യനായ മാർ തെയഡോഷ്യസ് തിരുമേനിയാണ് അതിന്റെ ചെയർമാൻ. ബഹു. ആന്റണി കാക്കനാട്ട് അച്ചൻ, ബഹു. ഷീൻ തങ്കാലയം അച്ചൻ ഇവരാണ് ഇതിനായി പ്രത്യേകം അദ്ധ്വാനിച്ചിട്ടുള്ളത്. അവരുടെ സേവനങ്ങൾക്ക് നിങ്ങളുടെ എല്ലാവരുടെയും പേരിൽ അഭിനന്ദനവും നന്ദിയും അറിയിച്ചുകൊള്ളുന്നു. മലങ്കര കാത്തലിക് ടി.വി. യൂട്യൂബ് ചാനൽ സഭയിൽ ഇന്ന് നിലവിൽ വന്നതായി പ്രഖ്യാപിക്കുന്നു.

എല്ലാവരെയും ദൈവം അനുഗ്രഹിക്കട്ടെ!



# പുനരൈക്യം
## രക്ഷയുടെ കവാടം



**റവ. ഫാ. ജേക്കബ് ജോർജ്ജ് ചിറയത്ത്**

ദൈവിക പദ്ധതിയുടെ വിശാല പശ്ചാത്തലത്തിലും, കാതോലികവും ശ്ലൈഹീകവും, ഏകവും വിശുദ്ധവുമായ സഭയുടെ സവിശേഷതലത്തിലും പദമൂന്നിയാണു തൊണ്ണൂറിന്റെ നിറവിൽ എത്തിച്ചേരുന്ന പുനരൈക്യ പ്രസ്ഥാനത്തെ ഈ ലേഖനം നോക്കിക്കാണുന്നത്. ദൈവം താൻ സ്നേഹിക്കുന്നവർക്കായി സകലതും നന്മക്കായി പരിണമിപ്പിക്കുന്നു. ഇല്ല വല്ലായ്മകളുടെ നടുവിൽ നിന്നും ആരംഭിച്ച ഈ പ്രസ്ഥാനം “ലോകത്തിൽ അതിദ്രുതം വളരുന്ന” സഭയായി മാറിയത് എല്ലാം നല്ലതിനായി, പരിണമയിപ്പിക്കുന്ന ദൈവിക പദ്ധതിയുടെ തരളിത പരിപാവനയിലാണ്. ഇല്ലായ്മയെ ഉണ്മയിലേക്കാനയിച്ച സർവ്വശക്തനായ ദൈവത്തിന്റെ കരങ്ങളിൽ മുറുകെപ്പിടിച്ച്, തന്റെ ഏകജാതന്റെ മൗതിക ശരീരത്തെ അവൾ പ്രതിനിധാനം ചെയ്യുന്ന ഭൂമികകളിൽ സന്നിഹിതയാക്കുവാൻ ആത്മാവിൽ പൂരിതയായി മുന്നേറുന്ന മലങ്കര സഭ നന്ദിയോടെ പുനരൈക്യപ്രസ്ഥാനത്തിന്റെ തൊണ്ണൂറാം വാർഷികം ആഘോഷിക്കുമ്പോൾ, അതിന്റെ ദൈവശാസ്ത്ര മാനങ്ങളിലേക്കിറങ്ങിച്ചെല്ലുന്നതാണീ ലേഖനം.

### ചരിത്ര പശ്ചാത്തലം

പെസഹാ രഹസ്യങ്ങൾ നിറവേറിയ അതേ നൂറ്റാണ്ടിൽ തന്നെ സുവിശേഷത്തിന്റെ ദീപ്തി ഏറ്റുവാങ്ങിയതാണു മലങ്കര സഭ. മാർത്തോമാശ്ലീഹായുടെ അപ്പസ്തോലികത്വത്തിൽ എഡി 52-ൽ സ്ഥാപിതമായ ഈ സഭ, ക്രിസ്തുവിന്റെ പെസഹാ രഹസ്യങ്ങളിൽ അതിന്റെ വിശ്വാസത്തിന്റെ അടിത്തറ കണ്ടെത്തി. അവയുടെ ആവിഷ്കാരം ആഴമായ ഹൈന്ദവ സംസ്കൃതിയുടെ സങ്കേതങ്ങൾ സന്നിവേശിപ്പിച്ച ആരാധനാക്രമങ്ങളിലൂടെ അവൾ സാധിതമാക്കി. 1599-ൽ നടത്തപ്പെട്ട ഉദയംപേരൂർ സുന്നഹദോസിനു മുമ്പുവരെയും പെസഹാ രഹസ്യങ്ങൾ ഈ സഭയുടെ വിശ്വാസത്തിന്റെ അനന്യതയായും പരമ്പരാഗതമായി കരഗതമായ

ഹൈന്ദവ സംസ്കാരം അതിന്റെ പ്രത്യേകതയായും തുടർന്നു, ഒരുപക്ഷേ ദാനമായി ലഭിച്ച വിശ്വാസത്തിന്റെ ദീപ്തി പറയുടെ അടിയിലും കട്ടിലിനു കീഴിലും സൂക്ഷിക്കുമ്പോൾ പോലും. കത്തോലിക്കാ സഭയുടെ സാർവത്രികമായ വിശ്വാസ രഹസ്യങ്ങൾ പ്രദേശികമായി ആവിഷ്കരിക്കപ്പെട്ടതിനെ കൃത്യമായി മനസ്സിലാക്കാനോ, വിശകലന വിധേയമാക്കാനോ കൂട്ടാക്കാതെ, ഐക്യരൂപ്യമെന്ന ലക്ഷ്യത്തിലേക്കുള്ള നീക്കമാണ് ഉദയംപേരൂർ സുന്നഹദോസിൽ നടന്നത്. അപ്പസ്തോലിക അടിസ്ഥാനം പേറുന്ന ഈ സഭ പത്രോസിന്റെ സിംഹാസനത്തോട് വിധേയത്വവും കൂറും നൂറ്റാണ്ടുകളോളം പുലർത്തിയത് പേർഷ്യൻ സഭയിലൂടെയായിരുന്നുവെന്നും, സെലൂഷിയസ് സിഫോൺ പാത്രിയാർക്കീസിന്റെ അധികാരസീമയിലുൾപ്പെട്ട മേൽപട്ടക്കാർ ഈ സഭയുടെ ആത്മീയ കാര്യങ്ങൾ നിർവഹിച്ചുവെന്നും ചരിത്രം സാക്ഷിക്കുന്നു. അർക്കദിയാകോൻ ഈ സഭയുടെ നൈയ്യാമികവും, നൈതികവും, ഭൗതികവുമായ ആവശ്യങ്ങൾ നിറവേറ്റിയെന്നും നാമറിയുന്നു. ഈ കാനോനിക സംവിധാനവും ഉദയംപേരൂർ സുനഹദോസിൽ തകിടം മറിക്കപ്പെട്ടു. വിശ്വാസ തീർത്ഥാടനത്തിലേക്കുള്ള പാശ്ചാത്യ അധിനിവേശവും, സ്വയം ശീർഷക കാനോനിക സംവിധാനത്തിന്റെ തച്ചുടക്കലും മലങ്കരയെ നയിക്കുക കൂനൻകുരിശു സത്യത്തിലേക്കാണെന്നു ചരിത്രം സാക്ഷിക്കുന്നു. വിശ്വാസത്തിന്റെ അനന്യതയാണവിടെ സത്യം ചെയ്യപ്പെട്ടത്. സ്വയം ശീർഷകത്വം ഈ സഭയുടെ നിലനിൽപ്പിനും സുസ്ഥിര വികസനത്തിനും അവശ്യമാണെന്നുമാണ് അവിടെ പ്രഘോഷിക്കപ്പെട്ടത്. നിർഭാഗ്യവശാൽ അതൊരു ശീശ്മയായും, ഉതപ്പായും, വിഭജനമായും വ്യാഖ്യാനിക്കപ്പെട്ടു. തിരുസിംഹാസനത്തിന്റെ അടിയന്തര ഇടപെടൽ ഉണ്ടായി. മലങ്കര പഴയകൂറായും, പുതിയകൂറായും തിരിഞ്ഞു. ശ്ലൈഹീക പിന്തുടർച്ചയുടെ അഭാവം പുതിയകൂറിനെ വിഭജനത്തിൽ നിന്നും വിഭജനത്തിലേക്ക് നയിച്ചു. വിഭജനത്തിന്റെ ചൂടും, ചൂരും അതിന്റെ ദൂഷ്യഫലങ്ങളും വിശാല മലങ്കര ഇന്നും അറിയുമ്പോൾ പോലും 1653-ൽ ഉണ്ടായ കൂനൻകുരിശുസത്യമെന്ന യാഥാർഥ്യവും, അത് മലങ്കര സഭാഗാത്രത്തിലുണ്ടാക്കിയ മുറിവും രക്ഷാകരവും, സൗഖ്യദായകവുമായിരുന്നു എന്നുള്ളത് പുനരൈക്യപ്രസ്ഥാനം അടിവരയിടുന്നു. മുറിവ് ഒരിക്കലും ആശാവഹമല്ല. സുഖദായകമായ ഒരനുഭവവുമല്ല. പക്ഷേ പലപ്പോഴും അത് ഒരു അനിവാര്യതയാണ്. ലക്ഷണങ്ങളുളവാക്കുന്ന കാരണങ്ങളെ കണ്ടെത്തുവാൻ, തുരത്തുവാൻ, നശിപ്പിക്കുവാൻ ഭിഷഗ്വരന്മാർ അവലംബിക്കുന്ന ശസ്ത്രക്രിയകൾ അവയിലൊരു ഉദാഹരണം. ആത്മീയമുറിവുകൾ അവികല സൗഖ്യത്തിലേക്കുള്ള വാതായനമാണെന്ന് ആധുനിക മനശാസ്ത്രവും, സൗഖ്യദായക സുവിശേഷ പ്രഘോഷണങ്ങളും സാക്ഷിക്കുന്നു. നാൽപ്പതു ചാട്ടവാറടികളും കുരിശിന്റെ വഴിയിലെ വീഴ്ചകളും ആണിപഴുതുകളും പ്രായോഗികമായി യേശുവിന്റെ ശരീരത്തിൽ അധികം മാംസം ബാക്കിവെച്ചിരുന്നില്ല. വ്രണിതമായ, അതിലുപരി ചിന്നഭിന്നമായ തന്റെ ശരീരമാണ് അവിടുന്ന് ഒരു സുരഭില ബലിയായി അർപ്പിക്കുക. അവന്റെ മുറിവുകളുടെ വിടവിലൂടെ അതുവരെയും പരിശുദ്ധിയുടെ പരിശുദ്ധിയിൽ നിന്നും അകന്നു കഴിഞ്ഞിരുന്ന ഒരു ജനതയെ പരമപിതാവിന്റെ ഹൃദയത്തിലേക്കാനയിക്കുകയായിരുന്നു ആ ഏകജാതൻ. അവൻ തന്റെ പ്രാണനെ സമർപ്പിക്കുമ്പോൾ ദേവാലയത്തിലെ തിരശീല മുകളിൽ നിന്നും താഴേക്ക് കീറിയത് അതിന്റെ സ്ഥിരീകരണമായിരുന്നു. ഇനിയും ഹൃദയത്തിൽ അവശേഷിച്ച കുറെ രക്തവും ജലവും അവന്റെ മരണശേഷം കുന്തത്താൽ ഭേദിക്കപ്പെട്ടപ്പോൾ, പുതുതായി രൂപം കൊള്ളുന്ന സഭാഗാത്രത്തിലേക്ക് അവ ഒഴുകി ഇറങ്ങി. ആ ജീവദായക രക്തം സഭയിലെ കൂദാശകൾക്കു പ്രസക്തിയും സാംഗത്യവുമേകി. ആ ജീവജലം സഭയ്ക്ക് നല്കപ്പെടുന്ന പരിശുദ്ധാത്മാവിന്റെ സൂചനയുമായി. കൂനൻകുരിശുസത്യം അവശേഷിപ്പിച്ച മുറിവുണക്കാൻ, സൗഖ്യം പ്രാപിക്കാൻ ദൈവിക പദ്ധതിയിൽ ഉളവാക്കുപ്പെട്ടതാണ് പുനരൈക്യം. മിശിഹാനുകരണത്തിലൂടെ ദൈവസമ്പാദനം ജീവിത താളമാക്കിയ മാർ ഈവാനിയോസെന്ന ആ നല്ല സമറായൻ ഗോകുൽത്തായിൽ രക്ഷയുടെ, ഐക്യത്തിന്റെ, ക്ഷമയുടെ സംഭരണശാലയായി മാറിയ മഹാപുരോഹിതന്റെ കയ്യിലെ ഉപകരണമായി മാറിയപ്പോൾ, കുരിശിൽ സാധിതമായ അനുരഞ്ജനം ഒരു ദിവ്യ ഔഷധിയായി വ്രണിതയായ മലങ്കരയുടെ ചുണ്ടിലേക്കിറ്റിയൊഴുകിയപ്പോൾ, കൂനൻകുരിശെന്ന മുറിവ് സൗഖ്യദായകവും, പുനരൈക്യ പ്രസ്ഥാനം ഐക്യത്തിന്റെ വാതായനവും ആവുകയായിരുന്നു. പൂർവ്വികരുടെ കണ്ണുനീരോടുള്ള പ്രാർത്ഥനയും, പ്രത്യാശയോടുള്ള കാത്തിരിപ്പും, മൂന്നു നൂറ്റാണ്ടുകൾ നീണ്ട പ്രയത്നങ്ങളും പൂവണിഞ്ഞുവെന്നുള്ളതു മാത്രമല്ല 1930, സെപ്റ്റംബർ 20-ാം തീയതിയിൽ നടന്നത്. പിന്നെയോ അപ്പസ്തോലിക പൈതൃകം പേറിയ ഒരു സഭയുടെ ചിതറിയലഞ്ഞ ഒരു സമൂഹം യഥാർത്ഥ ആലയിലേക്ക്, അജഗേഹത്തിലേക്ക്, ദൈവത്തിന്റെ വയലും വീട്ടിലേക്ക്, ദൈവഭവനത്തിലേക്ക് തിരികെയെത്തുകയായിരുന്നു. സ്വർഗ്ഗം സന്തോഷിച്ചനുഗ്രഹിച്ച, ഭൂമിയെ ആനന്ദത്തിൽ ആറാടിച്ച പുനരൈക്യമെന്ന ദൈവീക ദാനത്തെ കാലികമാക്കുന്നതും പ്രസക്തമാക്കുന്നതും മലങ്കര സഭ പ്രാർത്ഥിക്കുന്നതുപോലെ വഴിതെറ്റിപ്പോയ ആടിനെ തിരികെകൊണ്ടുവരുവാൻ മഹത്തായ മനുഷ്യ സ്നേഹത്താൽ സ്വപുത്രനെ ലോകത്തിലേക്കയച്ച പിതാവായ ദൈവത്തിന്റെയും, മനുഷ്യവർഗ്ഗത്തിന്റെ രക്ഷക്കു വേണ്ടി സ്വർഗ്ഗം ചായിച്ചിറങ്ങിവന്ന പുത്രന്റെയും, ഉണ്ടായതും ഉണ്ടാകാനിരിക്കുന്നതുമായ സകലത്തെയും പൂർണ്ണമാക്കി തികയ്ക്കുന്ന പരിശുദ്ധാത്മാവിന്റെയും ഐക്യവും സഹവർത്തിത്വവും, പങ്കുവെയ്ക്കലും തന്നെയാണ്.

**പരിശുദ്ധ ത്രിത്വാധിഷ്ഠിത മാനങ്ങൾ**

"പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി. ആദി മുതൽ തന്നെ എന്നേക്കും ആമ്മിൻ". മലങ്കരയുടെ കൂദാശകളും, കൂദാശാനുകരണങ്ങളും, പ്രാർത്ഥനകളും ആരംഭിക്കുക ആഘോഷമായ ഈ പ്രഘോഷണത്തോടും അതിനുള്ള പ്രത്യുത്തരത്തോടും കൂടിയാണ്. ഇത് തികച്ചും ഒരു യാദൃശ്ചികത അല്ല, പിന്നെയോ പരിശുദ്ധ ത്രിത്വത്തിൽ ഈ സഭ എത്ര ആഴത്തിൽ ഉറപ്പിക്കപെട്ടിരിക്കുന്നു എന്നുള്ളതിന്റെയും, നിലനിർത്തപ്പെടുന്നു എന്നുള്ളതിന്റെയും, നയിക്കപ്പെടുന്നു എന്നുള്ളതിന്റെയും നേർസാക്ഷ്യമാണ്. സകല നന്മകളും മനുഷ്യരിലേക്കാഴ്ന്നിറങ്ങുന്നത് ദൈവപിതാവിന്റെ ഹൃദയത്തിൽ നിന്നുമാണ്. അയക്കുമ്പോൾ, അയച്ചവൻ കൂടെയുണ്ടെന്ന വിശ്വാസവും, ശരണവും മോശയിൽ പ്രകടമായിരുന്നു. പുറപ്പാടിന്റെ അനുഭവത്തിൽ ദൈവം തന്റെ ജനതയ്ക്ക് മുമ്പേ നടന്നുവെന്നും, പകൽ സൂര്യതാപത്തിൽ നിന്നും അതിന്റെ ആഘാതത്തിൽ നിന്നും അവരെ രക്ഷിക്കാൻ മേഘമായും, രാത്രിയിൽ പ്രകാശം ചൊരിയാനും, തണുപ്പിൽ നിന്നും സംരക്ഷിക്കുവാനുമായി ദീപസ്തംഭമായും താനവരുടെമേൽ വിരിക്കപ്പെട്ടുവെന്നും നാമറിയുന്നു. പുറപ്പാടിന്റെ ഒരു നിർണ്ണായകതയിൽ സീനായ് മലയിലേക്കിറങ്ങിവന്ന സർവ്വശക്തനായ ദൈവം മോശയുടെ കൗദാശികയിലൂടെ അവരുമായി ഉടമ്പടിയിൽ ഏർപ്പെടുന്നു. ജീവിതശൈലിയേയും, അതിന്റെ ചര്യകളെയും രൂപീകരിക്കുവാൻ



കരകവിയുന്ന ദൈവികസ്നേഹത്തിന്റെ മറ്റൊരു തൂവൽസ്പർശം തന്നെയാണ് പുനരൈക്യ പ്രസ്ഥാനം. ശേഖരണവും രൂപീകരണവുമാണ് സർവ്വശക്തനായ ദൈവം നിരന്തരം നടത്തുക. അബ്രഹാമിന്റെ വിളിയും ദൗത്യം ഭരമേൽപ്പിക്കലും ഉദാഹരണമായി ഇവിടെ സ്വീകരിക്കാം. തന്റെ ഏകജാതനെ സമ്മാനിക്കുവാൻ ഒരു ജനതയെ ശേഖരിക്കുന്നതിന്റെയും രൂപീകരിക്കുന്നതിന്റെയും ആരംഭമായിരുന്നു, അത്. അബ്രഹാമിന്റെ വിശ്വാസദൃഢതയിൽ രൂപീകരിക്കപ്പെട്ട തന്റെ ജനതയെ ഈജിപ്തിലെ അടിമത്വത്തിൽ നിന്നും തേനും പാലും ഒഴുകുന്ന കാനാനിലേക്ക് നയിക്കുവാൻ മോശയെ ദൈവം സജ്ജമാക്കുന്നു. പരിശീലനത്തിന്റെ വിവിധ ഘട്ടങ്ങൾ താണ്ടിയ മോശയുടെ ഇടയദണ്ഡിൽ തന്റെ ശക്തി നിവേശിപ്പിച്ച്, അവനെ ശാക്തീകരിച്ച്, കൂട്ടായി അഹറോനെയും നൽകി അവർക്കു നിയമങ്ങൾ നൽകുന്നു. അങ്ങനെ താൻ അവരുടെ ദൈവവും, അവർ അവന്റെ പ്രിയപ്പെട്ട ജനവുമാകുന്നു. തതാനുസൃതമായ ഒരു ക്രമം മലങ്കരയിലെ പുനരൈക്യത്തിലും നാം കാണുന്നുവെന്നുള്ളത് ഒരു യാദൃശ്ചികതയേയല്ല.

ശ്ലൈഹിക പിന്തുടർച്ച മുറിഞ്ഞ്, സ്വത്വബോധം നഷ്ടപ്പെട്ട്, സാംഗത്യം തേടി ഇരുട്ടിലഞ്ഞ വിഘടിത മലങ്കര സമൂഹം ഈജിപ്തിലെ അടിമത്വത്തിനു സമാനമായി ശാന്തിതീരം തേടി ഉഴലുകയായിരുന്നു. മോശയെ രൂപീകരിച്ചതിനു സമമായി മാർ ഈവാനിയോസ് തിരുമേനിയെ ദൈവം ഒരുക്കി. മോശയിലൂടെ പുറപ്പാടിന്റെ അനുഭവത്തിലൂടെ തന്റെ ജനതയെ നടത്തിയതുപോലെ ദൈവം മാർ ഈവാനിയോസിലൂടെ മലങ്കരയെ ഐക്യത്തിന്റെ കേദാരമായ കത്തോലിക്കാ സഭയിലേക്കാനയിക്കുന്നു. പരിചയിച്ചു ശീലിച്ച ആരാധനാലയങ്ങളോ,

സംരക്ഷിത കവചമണിയിച്ചിരുന്ന പാരമ്പര്യ വാദങ്ങളോ, ചുരുങ്ങിയപക്ഷം വളരുവാൻ ആവശ്യമായ ഒരു ഭൂപ്രദേശമോ മുമ്പിലില്ലാതെയാണ് തിരുമേനിയുടെ നേതൃത്വത്തിൽ മലങ്കരയുടെ ഒരു പരിശ്രേദം പുനരൈക്യത്തിനായി കൊല്ലം ലത്തീൻ അരമന ചാപ്പലിൽ ഭാഗ്യസ്മരണാർഹനായ ബെൻസിഗർ തിരുമേനിയുടെ സവിധമണയുക. "ദൈവം നോക്കിക്കൊള്ളും" എന്ന വിശ്വാസവും "ദൈവം മതിയായവൻ" എന്ന ശരണവും ഉൾക്കൊണ്ട് അനന്തപുരിയിൽ പരിശുദ്ധ കത്തോലിക്കാസഭയിൽ ഉരുവാക്കപ്പെട്ട പുതിയ റീത്തിന്റെ, വ്യക്തിഗത പ്രാദേശിക സഭയുടെ ആസ്ഥാനം സ്ഥാപിക്കപ്പെടുമ്പോൾ മാർത്തോമാശ്ലീഹായുടെ മാർഗം സ്വീകരിച്ച അധികംപേർ ഇവിടെ ഉണ്ടായിരുന്നില്ല. ഒന്നുമില്ലായ്മയെ ഉണ്മയുടെ നിറവാക്കി മാറ്റിയവൻ ഒരു സമൂഹത്തെ രൂപീകരിക്കുന്നതാണ് നാം തുടർന്നു കാണുക. അബ്രഹാമിനെ വിളിക്കുമ്പോൾ ലോത്തിനെ ദൈവം തഴയുകയായിരുന്നില്ല. ഇസ്രയേലിനെ ചേർത്തണയ്ക്കുമ്പോൾ, തന്റെ ചിറകിനടിയിൽ സംരക്ഷിക്കുമ്പോൾ മറ്റു ജനപഥങ്ങളെ കൊത്തി അകറ്റുകയായിരുന്നില്ല പിതാവായ ദൈവം. പിന്നെയോ അവരിലൂടെ സമസ്തരുടേയും രക്ഷക്കായുള്ള ഒരു പദ്ധതി അവിടുന്ന് ആവിഷ്കരിക്കുകയായിരുന്നു. അപ്പോൾ, പുനരൈക്യ പ്രസ്ഥാനത്തിന്റെ കൗദാശികതയിലൂടെ, ഒരുപക്ഷേ വടക്കു ചാലിയാറിനും, തെക്ക് പമ്പയാറിനും ഇടയിൽ ഒതുങ്ങിനിന്ന ഒരു പുരാതന അപ്പസ്തോലിക സഭയെ "ജനതകളുടെ പ്രകാശമായ" ക്രിസ്തുവിനെ കേരളത്തിലുടനീളം, ഭാരതത്തിന്റെ മുക്കിലും മൂലയിലും, ലോകത്തിലെ എല്ലാ ഭാഗങ്ങളിലും സാക്ഷിക്കുവാൻ ദൈവം തിരഞ്ഞെടുക്കുകയായിരുന്നു.

പുനരൈക്യ പ്രസ്ഥാനത്തിനു സാംഗത്യം ഏകുന്ന ക്രിസ്തു വിജ്ഞാനീയം വളരെ പ്രസക്തമാണിവിടെ. "വചനം മാംസമായി നമ്മുടെ ഇടയിൽ കൂടാരമടിച്ചു വസിച്ചു" (യോഹന്നാൻ 1 :14). ഈ തിരുവവതാരരഹസ്യം പുനരൈക്യ പ്രസ്ഥാനത്തെ സ്ഥിരീകരിക്കുന്നു. ഇസ്രായേലിലെ ഇടയ സങ്കൽപ്പത്തോട് ചേർന്നു നിൽക്കുന്ന വീക്ഷണമാണ് യോഹന്നാൻ ഇവിടെ ഉപയോഗിക്കുക. ഇടയൻ എവിടെയാകുന്നുവോ, അവിടെയായിരുന്നു ആടുകളുടെ ആല. പച്ചയായ മേച്ചിൽ സ്ഥലം കണ്ടെത്താൻ, പ്രശാന്തമായ ജലാശയത്തിൽ നിന്നും ദാഹജലം സ്വീകരിക്കുവാൻ, സ്വച്ഛമായ വിശ്രമം കണ്ടെത്താൻ ഇടയന്റെ സാന്നിധ്യം ആടുകൾക്ക് അനിവാര്യമായിരുന്നു. നിരന്തരമായ ആത്മഗതങ്ങളിലൂടെ, ഉറക്കെയുള്ള സ്വയം പ്രേരിത പ്രാർത്ഥനകളിലൂടെ, അതുമല്ലെങ്കിൽ വാദ്യ ഉപകരണങ്ങളുടെ വാദനത്തിലൂടെ തന്റെ സാന്നിധ്യത്തിന്റെ ഉറപ്പ് ഇടയൻ ആടുകൾക്കു പകർന്നുനൽകി. അതുല്യമായ ആ സാന്നിധ്യം അറിയാത്തപ്പോൾ മാത്രമാണ് അവ ചിതറിക്കപ്പെട്ടത്. കൂട്ടംതെറ്റപ്പെട്ടത്. കൂട്ടംതെറ്റി അലഞ്ഞവയെ മാത്രമാണ് ചെന്നായ്ക്കൾ ആക്രമിച്ചത്. അങ്ങനെയെങ്കിൽ പുനരൈക്യ പ്രസ്ഥാനം തിരുവവതാരഹസ്യം അടിവരയിടുന്ന ദൈവിക സംവിധാനമായിരുന്നു. ഇരുളിൽ കഴിഞ്ഞ ഒരു ജനപദം വലിയ പ്രകാശം മനുഷ്യാവതാര രഹസ്യത്തിൽ കണ്ടെത്തി. ബത്‌ലഹേമിന്റെ പ്രാന്തപ്രദേശങ്ങളിൽ ആടുമേയിച്ചിരുന്ന ആട്ടിടയരും, പൗരസ്ത്യദേശത്തു നിന്നെത്തിയ രാജാക്കന്മാരും ദൈവം തങ്ങൾക്കായി ഒരുക്കിയ സ്വർഗ്ഗീയ സമ്മാനത്തെ സ്വീകരിച്ച് സംതൃപ്തരായി. ഇനിയും മറ്റൊരു രക്ഷക്കായി, ജീവിത സാക്ഷാത്കാരത്തിനായി അലയേണ്ടതില്ല എന്ന ബോധ്യവുമായി അവർ തങ്ങളുടെ ജീവിതാന്തസുകളിലേക്ക് മടങ്ങി. അസമാധാനത്തിന്റെ, അനൈക്യത്തിന്റെ, വ്യവഹാരങ്ങളുടെ നീരാളിപ്പിടുത്തത്തിൽ അമർന്ന പുത്തൻകൂർ സമുദായത്തെ, സത്യസഭയുടെ മടിത്തട്ടിലേക്ക് വിളിച്ചടുപ്പിക്കുക മാത്രമല്ല പുനരൈക്യ പ്രസ്ഥാനം ചെയ്തത്. പിന്നെയോ, സമൂഹത്തിൽ പാർശ്വവൽക്കരിക്കപ്പെട്ട ജനവിഭാഗങ്ങളിലേക്ക് സുവിശേഷത്തിന്റെ വെളിച്ചം, സഭയുടെ കരുതൽ എത്തിക്കുക കൂടിയായിരുന്നു. തങ്ങൾക്ക് ലഭിക്കേണ്ട സ്വാഭാവിക നീതി പോലും സർക്കാർ തലങ്ങളിൽ, ഭരണനിർവ്വഹണങ്ങളിൽ നിഷേധിക്കപ്പെടുമ്പോൾ പോലും ഒരു മലങ്കര കത്തോലിക്കനാണെന്നതിൽ അഭിമാനിക്കുന്നുവെന്ന് സുവിശേഷ വെളിച്ചം സ്വീകരിച്ച അനേകായിരങ്ങൾ പ്രഘോഷിക്കുന്നതിന്റെ പ്രധാന കാരണം ഈ പ്രസ്ഥാനത്തിലൂടെ അവർ അനുഭവിക്കുന്ന തിരുവവതാര രഹസ്യത്തിന്റെ മാധുര്യം തന്നെയാണ്. മത്തായിയുടേയും ലൂക്കായുടേയും സുവിശേഷങ്ങളിൽ അവതരിപ്പിക്കുന്ന വംശാവലി യേശുക്രിസ്തു എന്ന അതുല്യ സമ്മാനത്തിന്റെ സാർവ്വത്രികത അടിവരയിടുന്നു. തങ്ങൾക്കു ലഭിച്ച യേശുവെന്ന നിധി തങ്ങളുടെ കുത്തകയല്ലെന്നും, അവന്റെ സുവിശേഷത്തിന്റെ ദീപ്തി ലോകത്തിന്റെ അതിർത്തികളോളം പകരേണ്ടതാണെന്നും മലങ്കര മക്കൾ വിശ്വസിച്ചു. "സഭ സ്വഭാവത്താൽ തന്നെ പ്രേഷിതയാണെന്ന്" രണ്ടാം വത്തിക്കാൻ സുനഹദോസിന്റെ പ്രബോധനത്തിന് മുമ്പുതന്നെ തന്റെ പ്രേക്ഷിതത്വം അവൾ മനസ്സിലാക്കുകയും അതിലേക്കായി സ്വയം സമർപ്പിതയാവുകയും ചെയ്തിന്റെ കാരണം തിരുപ്പിറവിയുടെ രഹസ്യത്തിലുള്ള ആഴത്തിലുള്ള ഈ ഉറപ്പിക്കലിലൂടെയാണ്.

ഇസ്രായേലിലെ ചിതറിക്കപ്പെട്ട ആടുകൾക്കായിട്ടാണ് താൻ അയക്കപ്പെട്ടതെന്ന് പരസ്യ ജീവിതത്തിൽ അവിടുന്ന് പലകുറി ആവർത്തിക്കുന്നു. നഷ്ടപ്പെട്ടതിനെ കണ്ടെത്തുമ്പോൾ ആഹ്ലാദിക്കുന്ന സ്വർഗ്ഗത്തെ വരച്ചുകാട്ടുന്നതാണ് ലൂക്കായുടെ സുവിശേഷം പതിനഞ്ചാം അധ്യായത്തിലെ വിശൈക ഉപമകൾ. ഐക്യത്തിനായുള്ള പ്രാർത്ഥന കർത്താവിന്റെ പുരോഹിതനടുത്ത പ്രാർത്ഥനയുടെ കാതലും ആണ്. തിരുപ്പിറവിയുടെ ആദ്യ നിമിഷം തന്നെ ആ കുഞ്ഞിക്കൈകൾ ഉയർത്തി പരമ പിതാവിനോട് അപേക്ഷിക്കുകയും സകലരെയും തന്നിലേക്കു മാടി വിളിക്കുകയും ചെയ്തു, ആ അത്ഭുത ശിശു. താൻ കുരിശിലുയർത്തപ്പെടു

മ്പോഴും അതുതന്നെയാണാവർത്തിക്കപ്പെടുക. അനുരഞ്ജനത്തിനായി പ്രാർത്ഥിച്ച് തന്റെ പ്രാണനെ പരമപിതാവിനു സമർപ്പിച്ച ഏകജാതന്റെ ജീവിത ശൈലി തന്നെയാണ് മലങ്കര സഭയെ ഐക്യത്തിന്റെ പ്രവാചികയാക്കുക. പുനരൈക്യം കാലികമാകുന്നതും യേശുവിന്റെ ഈ പൗരോഹിത്യധർമ്മാനുഷ്ടാനത്തിൽ തന്നെയാണ്. "ഒരുതൊഴുത്തും, ഒരിടയനും" എന്ന പുനരൈക്യ പ്രസ്ഥാനത്തിന്റെ ആത്യന്തിക ലക്ഷ്യത്തെ സാധൂകരിക്കുന്നതും കുരിശിൽ സാധിതമായ അനുരഞ്ജനം തന്നെയാണ്. വിശുദ്ധ കുർബാനാധിഷ്ടിതമായ ക്രിസ്തീയായോധനത്തിലൂടെ ഒരു പുതിയ ജീവിതശൈലി പുനരൈക്യ പ്രസ്ഥാനം അനേകർക്കു പകർന്നു നൽകി. "ഇതെന്റെ ശരീരമാകുന്നു" എന്ന് യേശു അരുൾചെയ്യുമ്പോൾ ഇത് ഞാൻ തന്നെയാകുന്നുവെന്നാണ് അവിടുന്നു സാക്ഷിച്ചത്. "ഇതെന്റെ രക്തമാകുന്നു" എന്നവിടുന്ന് അരുൾചെയ്യുമ്പോൾ ഇതെന്റെ ജീവനാകുന്നുവെന്നാണ് അവിടുന്ന് വിവക്ഷിക്കുക. ഇക്കഴിഞ്ഞ കാലയളവിൽ മലങ്കര കത്തോലിക്കാ സഭാ അതിന്റെ വ്യക്തിത്വവും, ജീവനും അനേകായിരങ്ങൾക്കായി പങ്കുവെച്ച് കർത്താവ് തന്റെ ഓർമ്മയ്ക്കായി ചെയ്യുവാനാവശ്യപ്പെട്ടതു മുഴുവൻ അനുവർത്തിക്കുവാൻ സമർപ്പിതയായിരുന്നു. ബലിയേകിയതിന്റെയും ബലിയായതിന്റെയും ഫലങ്ങൾ നാമിന്നു നന്ദിയോട് പങ്കുവയ്ക്കുന്നു, വിശിഷ്യാ ഈ നവതിയിൽ.

പെന്തക്കൊസ്തായിൽ കർത്താവിന്റെ സഭ ഈ ഭൂമിയിൽ ആവിഷ്കൃതയായി എന്നു നാം വിശ്വസിക്കുന്നു. ദൈവത്തിന്റെ സ്നേഹവും ജീവനുമായ പരിശുദ്ധാത്മാവിന്റെ നിറവിലാണ് പുനരൈക്യപ്രസ്ഥാനവും മുന്നോട്ട് നീങ്ങിയത്. സകല നന്മകളും പൂർണ്ണമായി തികയ്ക്കുന്നത് ഈ ആത്മാവാണെന്ന് ഈ സഭ അടിസ്ഥാനപരമായി വിശ്വസിച്ചേറ്റുപറയുന്നു. ആദിയിലെ ശൂന്യതയിൽ ചലനങ്ങളുണ്ടാക്കിയതിൽ, പ്രവാചകരെ വഴിനടത്തിയതിൽ അവതീർണ്ണ വചനത്തിന്റെ മനുഷ്യാവതാരത്തിൽ തുടങ്ങിയവയിലെല്ലാം ഈ പൂർണ്ണമാക്കി തികയ്ക്കൽ സഭ ദർശിക്കുന്നു. പൂർവ്വ പിതാക്കൾ കണ്ണുനീരോടെ കാണുവാൻ കാത്തിരുന്നിട്ടും കാണാനാവാതിരുന്ന പുനരൈക്യമെന്ന യാഥാർത്ഥ്യം പൂവണിഞ്ഞതും, ആവിഷ്കൃതമായതും, വളർന്നു പന്തലിച്ചതും, സർവ്വാലങ്കാര വിഭൂഷിതയായതും സ്വയം ശീർഷക കാനോനിക സംവിധാനത്തിൽ ക്രമീകരിക്കപ്പെട്ടതും, ലോകത്തിന്റെ അതിർത്തികളോളം എത്തപ്പെടുന്നതും ഈ ആത്മാവിന്റെ നിറവിലാണ്. തിരുസഭയുടെ ആവിർഭാവത്തെക്കുറിച്ച് ചർച്ചചെയ്യുമ്പോൾ റോമാ സാമ്രാജ്യത്തിൽ നില നിന്നിരുന്ന സമാധാനത്തേയും, അതിലുടനീളം വ്യാപിച്ച ഗതാഗത സംവിധാനങ്ങളെയും, വിശാലമായ യഹൂദപ്രവാസങ്ങളെയും ചരിത്രകാരന്മാർ പ്രദിപാദിക്കാറുണ്ട്. ഇതൊരു ചരിത്ര നിരീക്ഷണത്തേക്കാൾ, ദൈവിക പദ്ധതിയായി സഭ അംഗീകരിക്കുന്നു. ആർഷഭാരതത്തിൽ നിന്നും നിത്യജീവനായി, ദിവ്യജ്ഞാനത്തിനായി, വെളിച്ചത്തിനായി പ്രാർത്ഥനകൾ ഉയർന്നതിന്റെ പ്രത്യക്ഷ ഉത്തരമാണ് മാർത്തോമശ്ലീഹായുടെ ഇവിടുത്തെ ശ്ലൈഹിക ശുശ്രൂഷ. പരിശുദ്ധാത്മാവിന്റെ നടത്തിപ്പിൽ ക്രിസ്തു വർഷത്തിനു മുമ്പ് തന്നെ ഈ കൊച്ചു കേരളത്തിൽ ജൂത പ്രവാസികൾ ഉണ്ടായിരുന്നു എന്നുള്ളത് ഒരുപക്ഷേ തോമാ ശ്ലീഹായുടെ ശ്ലൈഹിക യാത്രയെ പ്രോത്സാഹിപ്പിച്ചിരിക്കാം. ഈ പശ്ചാത്തലത്തിൽ നിന്നുമാണ് മലങ്കര സഭാമക്കളുടെ വിവിധ ഇടങ്ങളിലേക്കുള്ള പ്രവാസത്തെ നാം നോക്കി കാണുക. ജീവിത സന്ധാരണത്തിനായിട്ടാണ് അവർ അന്യ ദേശത്തേക്ക് ചേക്കേറിയതെങ്കിലും ദൈവാത്മാവ് അവരിൽ മാതൃസഭയോടുള്ള സ്നേഹം ആളികത്തിച്ചിരുന്നു. അനിതര സാധാരണമായ അത്മായ പ്രേക്ഷിതത്വം തന്നെയാണ് മലങ്കരസഭയുടെ പടർന്നുപന്തലിക്കലിന്റെ മൂല കാരണങ്ങളിലൊന്ന്. അപ്പസ്തോല നടപടികൾ പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങളെയാണ് പ്രതിപാദിക്കുക. ദൈവാത്മപൂരിതരായ അപ്പസ്തോലരുടെ പ്രബോധനങ്ങളിലൂടെ, നടപടികളിലൂടെ ഉരുവാക്കപ്പെട്ട സമൂഹങ്ങളിലെ ജീവിത വ്യവസ്ഥയ്ക്ക് സമാനമായ ജീവിതശൈലി തന്നെയാണ് പുനരൈക്യ പ്രസ്ഥാനത്തെ ഇക്കാലയളവിൽ നിലനിർത്തിയത്. മേൽപ്പട്ടക്കാരോടുള്ള വിധേയത്വത്തിൽ, ഇടവക വൈദികന്റെ പൗരോഹിത്യ ധർമ്മാനുഷ്ഠാനത്തിൽ, ഇടവക കൂട്ടായ്മയുടെ തണലിൽ ഈ മക്കൾ ഓരോരുത്തരും സ്നേഹം കരുതൽ ആണെന്നും, കരുതൽ പങ്കുവയ്ക്കലാണെന്നും അനുദിനം അറിഞ്ഞതിന്റെയും അതനുസരിച്ചു ജീവിച്ചതിന്റെയും ആകെത്തുകയാണ് ഇന്നത്തെ മലങ്കരസഭ. ചുരുക്കത്തിൽ പരിശുദ്ധ ത്രിത്വത്തിൽ നാം വിശ്വസിച്ചേറ്റുപറയുന്ന ജീവന്റെ സംക്രമണം, പങ്കുവയ്ക്കൽ, സഹവർത്തിത്വം, ഐക്യം, കൂട്ടായ്മ, സ്നേഹം, ഇവയെല്ലാമാണ് പുനരൈക്യ പ്രസ്ഥാനത്തെ ഈ 90 ന്റെ നിറവിൽ തരളിതമായ ദൈവാനുഗ്രഹത്തിൽ ഊട്ടിയുറപ്പിക്കുക.

**സഭാത്മക മാനങ്ങൾ**

തിരുസഭയിൽ വിശുദ്ധകുർബാന അർപ്പിക്കപ്പെടുന്നു. അർപ്പിക്കപ്പെടുന്ന വിശുദ്ധ കുർബാന തിരുസഭയെ രൂപീകരിക്കുന്നു എന്നുള്ളതാണ് ദിവ്യകാരുണ്യാധിഷ്ഠിത സഭാ ദൈവശാസ്ത്രത്തിന്റെ അടിസ്ഥാന ചിന്ത. ദൈവ ശാസ്ത്രജ്ഞനായ കൊംഗാർ ഇപ്രകാരമുള്ള ഒരു ചിന്ത അവതരിപ്പിക്കുന്നതിനു വളരെ മുമ്പെ പുനരൈക്യ പ്രസ്ഥാനം സഭയുടെ രൂപീകരണത്തിനും, സുസ്ഥിരതയ്ക്കും, നിലനിൽപ്പിനും വിശുദ്ധ കുർബാനയുടെ അനിവാര്യത മനസ്സിലാക്കിയിരുന്നു. വിശിഷ്യ അതിന്റെ പ്രാരംഭ നാളുകളിൽ രൂപപ്പെട്ട സമൂഹങ്ങൾക്കായി വിശുദ്ധകുർബാനകളർപ്പിക്കപ്പെട്ടത് പരമ്പരാഗതമായി ശീലിച്ചു പരിചയിച്ച ദൈവാലയങ്ങളിൽ ആയിരുന്നില്ല. വൃക്ഷത്തണലുകളിലും, ഓലപ്പുരകളിലും മറ്റുള്ളവർ കനിഞ്ഞരുളിയ സ്ഥലങ്ങളിലും കുർബ്ബാനകൾ അർപ്പിച്ചപ്പോൾ അത് അവർക്കു രക്ഷയുടെ രഹസ്യങ്ങളുടെ

ആഘോഷത്തോടൊപ്പം ജീവിതഗന്ധിയുമായതാണ് ഇന്നു നാം കാണുന്ന മലങ്കരയിലെ മനോഹരമായ ദൈവാലയങ്ങൾക്കും അവയിൽ ആരാധന നടത്തുന്ന ഇടവക കൂട്ടായ്മകൾക്കും അടിത്തറ പാകിയത്. ദൈവാലയം സാധനസാമഗ്രികളാൽ നിർമ്മിതമാകുന്ന ഒരു സൗധം മാത്രമായിരുന്നില്ല മലങ്കര സഭക്ക്. പിന്നെയോ വിശുദ്ധ കുർബ്ബാനയാൽ പരിപോഷിക്കപ്പെടുന്ന, കൂദാശകളാൽ നിലനിർത്തപ്പെടുന്ന, വചനത്താൽ നിർമ്മലമാക്കപ്പെടുന്ന ദൈവിക ജനമായി, ക്രിസ്തുവിന്റെ മൗതിക ശരീരമായി, പരിശുദ്ധാത്മാവിന്റെ ആലയമായി സഭയെ അവൾ മനസ്സിലാക്കിയിരുന്നു.

തന്റെ മണവാട്ടിയായ തിരുസഭയെ മണവാളനായ ക്രിസ്തുവാണ് പരിശുദ്ധാത്മാവിലൂടെ ഏകവും, വിശുദ്ധവും, കാതോലികവും, ശ്ലൈഹികവും ആക്കുന്നത്. അനന്യമായ ഈ സവിശേഷതകൾ തന്റെ ദൈവിക സ്രോതസ്സിൽ നിന്നും, അതായത് ത്രീത്വത്തിൽ നിന്നുമാണ് തിരുസഭ സ്വായത്തമാക്കുക. തിരുസഭയുടെ ഐക്യത്തിന്റെ വിശുദ്ധരഹസ്യത്തെ വിശദീകരിക്കുന്നത് പരിശുദ്ധത്രീത്വത്തിലുള്ള ഐക്യം തന്നെയാണ്. ഒന്നായിരിക്കുക എന്ന സഭയുടെ സത്താപരമായ ആവശ്യകത അലക്സാണ്ട്രിയായിലെ ക്ലെമന്റിന്റെ വാക്കുകളിലൂടെ നമുക്ക് മനസ്സിലാക്കാം. "എത്ര വിശ്വസനീയമായ ഒരു രഹസ്യം. എല്ലാവർക്കും പിതാവായി ഒരുവൻ. എല്ലാവർക്കുമായി ഒരു വചനം. എല്ലായിടത്തും ആയിരിക്കുന്ന പരിശുദ്ധാത്മാവ് ഒന്ന്. കന്യകയായ അമ്മ, ഒരുവൾ മാത്രം. അവളെ സഭയെന്നു വിളിക്കുവാൻ ഞാൻ ഇഷ്ടപ്പെടുന്നു." അങ്ങനെയെങ്കിൽ സഭ ഗാത്രത്തിലെ അനൈക്യം, പാഷണ്ഡതകൾ, മതത്യാഗം, ശീശ്മ ഇവയൊക്കെ പരിശുദ്ധ ത്രീത്വം എന്ന കൂട്ടായ്മയെ നിഷേധിക്കുന്ന മനുഷ്യ നിർമ്മിത സങ്കേതങ്ങളാണ്. അവ നൽകുന്ന നൈമിഷിക സംതൃപ്തികൾ ഉപേക്ഷിച്ച് ദൈവം സ്ഥാപിച്ച തിരുസഭയിലേക്ക്, ഐക്യത്തിന്റെ കൂദാശയിലേക്കുള്ള ക്ഷണമാണ് പുനരൈക്യ പ്രസ്ഥാനം മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിലെ സഭാസമൂഹങ്ങൾക്ക് നൽകുക. അതും പിളർപ്പിന്റെ ശാപം ഇന്നിന്റെ തലമുറയിൽ ഒരിക്കൽപോലും ആരോപിക്കാതെ, "അവരും നമ്മിലൊന്നാകുവാൻ" എന്നുള്ള മിശിഹായുടെ പ്രാർത്ഥനയോടെ. ക്രിസ്തുവിനോടു ഐക്യപ്പെട്ടിരിക്കുന്നതിനാൽ സഭ അവിടുന്ന് വഴിയായി വിശുദ്ധീകരിക്കപ്പെടുന്നു കുരിശിൽ താൻ വരണം ചെയ്ത തന്റെ മണവാട്ടിയിലാണ് രക്ഷയ്ക്കുള്ള മാർഗങ്ങളുടെ പൂർണത അവിടുന്നു നിക്ഷേപിച്ചത്. അവളിലൂടെയാണ്, അവളിലാണ് രണ്ടാം വത്തിക്കാൻ സുനഹദോസ് ഏറ്റു പറയുന്നതു പോലെ "ദൈവത്തിന്റെ കൃപയാൽ നാം വിശുദ്ധി നേടുന്നത്" (LG 48). വിശുദ്ധിയിലേക്കുള്ള വിളി സാർവത്രികമാണ്. ഇതിനെ വ്യക്തിപരമായി സ്വാംശീകരിച്ച് ഫലദായകമാക്കുവാൻ മലങ്കര സഭ തന്റെ സുതരെ നിരന്തരം ശാക്തീകരിക്കുന്നു. ക്രിസ്തുവിന്റെ മൗതികശരീരം സ്വഭാവത്താൽ തന്നെ വിശുദ്ധമാണ്. പക്ഷേ അതിലെ അംഗങ്ങൾ നിരന്തരം വിശുദ്ധീകരിക്കപ്പെടേണ്ടതിന്റെ ആവശ്യകത ഈ സഭ നിരന്തരമായി മനസ്സിലാക്കുന്നു. വിശുദ്ധനായി, വിശുദ്ധയായി പ്രഖ്യാപിക്കപ്പെടുക മരണശേഷം വിവിധ ഘട്ടങ്ങൾ താണ്ടിയാണെങ്കിലും അതായിത്തീരുക ഈ ലോകത്തിലെ വിശ്വാസ തീർത്ഥാടനത്തിലാണെന്ന് ഈ സഭ വിശ്വസിക്കുന്നു. ആ വിശ്വാസ അടിത്തറയിൽ കൂദാശകളെയും, പ്രാർത്ഥനകളെയും, കൂട്ടായ്മകളെയും ക്രമീകരിക്കുന്നു. സർവ്വോപരി അവളുടെ കുടുംബങ്ങളെ സ്നേഹത്തിന്റെ ആലയങ്ങളായും ജീവന്റെ ശ്രീകോവിലുകളായും വിശ്വാസത്തിന്റെ പഠന ശാലകളായും ഈ സഭ നിലനിർത്തുന്നു. ക്രിസ്തുവിന്റെ സാന്നിധ്യം സാർവ്വത്രികമായാലും അവൻ സഭയിൽ സന്നിഹിതനായിരിക്കുന്നതിനാലുമാണ് പരിശുദ്ധ സഭ കാതോലികമാകുന്നത്. ലോകമെങ്ങും പോയി സുവിശേഷം അറിയിക്കുവാൻ ഉള്ള പ്രേഷിത ദൗത്യവും സഭയുടെ ഈ സവിശേഷതയെ കൂടുതൽ ദീപ്തമാക്കുന്നു. പരിശുദ്ധ സഭയിലെ ഓരോ വ്യക്തിഗത സഭയും കാതോലികമാണെന്ന അടിസ്ഥാനപ്രമാണം. മലങ്കര സഭയെ കൂടുതൽ പ്രസക്തമാകുന്നു, പുനരൈക്യ പ്രസ്ഥാനത്തിന്റെ ഈ നവതിയിൽ സഹോദരി സഭകളിൽ നിന്നും ക്രൈസ്തവ ജീവിതാന്തസിനെ തെരുവുകളിൽ വികൃതമാക്കുന്ന കോലാഹലങ്ങൾ അരങ്ങേറുന്നത് അവളെ വേദനിപ്പിക്കുന്നു. അവയെ ന്യായീകരിക്കുവാൻ കോടതി വിധികളുടെ ഇഴനാരുകൾ കീറി ബദ്ധപ്പെടുന്നതു തികച്ചും ആശ്ചര്യപ്പെടുത്തുന്നു. അവർക്കുമുന്നിൽ പുനരൈക്യ പ്രസ്ഥാനം ഒരു പന്ഥാവായി, ക്രിസ്തുവിന്റെ സാർവത്രിക സാന്നിധ്യത്തിന്റെ സക്രാരിയായ പരിശുദ്ധ കത്തോലിക്കാ സഭയിലേക്കുള്ള പൂമുഖപടിയായി ഇന്നു നില കൊള്ളുന്നു.

രക്ഷാകര ചരിത്രത്തിലുടനീളം വ്യക്തികളുടെ കൗദാശികത ദൈവം സ്വീകരിച്ചിട്ടുണ്ട്. അതിന്റെ തുടർച്ച തന്നെയായിരുന്നു അപ്പസ്തോലന്മാരുടെ തിരഞ്ഞെടുപ്പും സ്ഥിരീകരണവും. അവർ പുതിയ ഉടമ്പടിയുടെ ശുശ്രൂഷകരും, ദൈവത്തിന്റെ സേവകരും, ക്രിസ്തുവിന്റെ സ്ഥാനപതികളും, ദൈവിക രഹസ്യങ്ങളുടെ കാര്യസ്ഥന്മാരുമായി ദൈവത്താൽ നിയോഗിതരായിരുന്നു. കൂനൻ കുരിശു സത്യത്തിനു ശേഷം പുത്തൻകൂർ സമുദായത്തെ ഉലച്ചത് ശ്ലൈഹീക പിന്തുടർച്ചയുടെ അഭാവമായിരുന്നു. വാക്കിൽ ശക്തമായ സംജ്ഞകൾ ഉണ്ടായിട്ടും നോക്കിൽ അധികാര പ്രൗഢിയെ ദ്യോതിപ്പിക്കുന്ന ആടയാഭരണങ്ങൾ ഉണ്ടായിട്ടും കാതലായ എന്തോ വഴിയിൽ നഷ്ടപ്പെട്ടു എന്ന തോന്നൽ പുത്തൻകൂർ സഭാ നേതൃത്വത്തെ അലട്ടി. മാർത്തോമാ ആറാമൻ മാർ ദിവന്നാസിയോസ് എന്നപേരിൽ വാഴിക്കപ്പെടുമ്പോൾ പോലും ഒരു ശൂന്യത എവിടെയോ അനുഭവപ്പെട്ടു. സാർവത്രികതയെ നിഷേധിക്കുന്ന പ്രാദേശിക വാദവും, പ്രാദേശികതയെ വിഴുങ്ങി കളയുന്ന സാർവത്രിക ചിന്തയും പുത്തൻകൂറിൽ ഉടലെടുക്കുകയായി. സഭയെന്ന രക്ഷയുടെ കൂദാശയുടെ സമഗ്രത




അനുഭവവേദ്യമാക്കാൻ താൻ നേതൃത്വം കൊടുത്തു പുത്തൻകൂറിൽ സ്ഥാപിച്ച കാതോലിക്കാ സിംഹാസനത്തിനു പോലും സാധ്യമല്ലെന്നും അതിനുള്ള ഒരേയൊരു മാർഗ്ഗം പുനരൈക്യം ആണെന്നും ഭാഗ്യസ്മരണാർഹനായ മാർ ഇവാനിയോസ് തിരുമേനി തിരിച്ചറിഞ്ഞു. ലാഭമാകാൻ സാധിക്കുന്ന സകല സാധ്യതകളെയും ഉപേക്ഷിച്ച് സത്യ സഭയെ, ശ്ലൈഹീക പിന്തുടർച്ചയുടെ പൂർണതയെ, പുൽകുമ്പോൾ മാർത്തോമാശ്ലീഹായെ, പത്രോസ് ശ്ലീഹ ആശ്ലേഷിച്ചു സ്വീകരിക്കുന്നതുപോലെ പീയൂസ് 11-ാമൻ മാർപാപ്പ ഇവാനിയോസ് പിതാവിനെ സ്വീകരിച്ചു. “സ്വാഗതം, വലിയ സ്വാഗതം” എന്നോതി. തിരുമേനിയുടെ പിൻഗാമിയായ മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ രണ്ടു ഘട്ടങ്ങളായി നടന്ന രണ്ടാം വത്തിക്കാൻ സൂനഹദോസിലെ സജീവ സാന്നിധ്യം തന്നെ മതിയാകും ഈ സഭ നില നിർത്തപ്പെടുന്ന ശ്ലൈഹീക അടിത്തറയുടെ ആഴമറിയാൻ. ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവയുടെ അക്ഷീണ പരിശ്രമത്തിന്റെ പൂർണ്ണതയിൽ കാതോലിക്കാ സ്ഥാപനം മലങ്കരയിൽ തിരുസിംഹാസനം നടത്തുമ്പോൾ പുത്തൻ കൂർ സമുദായം സ്വപ്നം കണ്ട സാർവ്വത്രികതയിൽ ഉൾച്ചേരുന്ന സ്വയം ശീർഷകത്വം പൂവണിയുക ആയിരുന്നു. സാർവത്രികതയെ, പത്രോസിന്റെ പരമാധികാരത്തെ ഉയർത്തിപ്പിടിച്ച് മാർത്തോമായുടെ ശ്ലൈഹീകതത്വത്തെ അടിവരയിട്ടുറപ്പിച്ച് ഇപ്പോൾ ഭാഗ്യമോടെ സഭയെ നയിക്കുന്ന, അവളുടെ തലവനും പിതാവുമായ ബസേലിയോസ് ക്ലിമിസ് കാതോലിക്കാ ബാവ കർദിനാൾ സംഘത്തിലേക്ക് ഉയർത്തപ്പെട്ടപ്പോൾ സഭയുടെ രാജകുമാരനായി അദ്ദേഹം അംഗീകരിക്കപ്പെടുക മാത്രമല്ല, പിന്നെയോ ശ്ലൈഹീക അടിത്തറ സ്വന്തമാക്കിയ ഒരു മാതൃസഭ പത്രോസിന്റെ പിൻഗാമിയെ കണ്ടെത്തുന്ന സംവിധാനത്തിന്റെ ഭാഗഭാക്കാകുക കൂടിയായിരുന്നു. പുനരൈകൃത്തിന്റെ വാതായനം കടന്നെത്തുന്ന ആരും അന്യരോ, പരദേശികളോ ആയി തുടരില്ലെന്നും അവർ ദൈവഭവനത്തിലെ അംഗങ്ങളും വിശുദ്ധരുടെ സഹപൗരരും ആയി മാറും എന്നുള്ള വലിയ സന്ദേശം തന്നെയാണ് ഈ നവതി പുത്തൻകൂറിലെ സഹോദരി സഭകൾക്കും, അവയിലെ അംഗങ്ങൾക്കും പകർന്നു നൽകുക.

പുനരൈക്യത്തിന്റെ മാതാവായ പരിശുദ്ധ കന്യകയെ പരാമർശിക്കാതെ ഈ ലേഖനം ഉപസംഹരിക്കുവാൻ ആവില്ല. വിസ്താര ഭയത്താൽ കൂടുതൽ ദൈവശാസ്ത്ര വിശകലനം തൽക്കാലം ഒഴിവാക്കുന്നു. പക്ഷേ, കോവിഡ് മാനദണ്ഡങ്ങൾ പാലിച്ച് മലങ്കര സഭാതലവൻ തന്റെ സഭയുടെ പ്രതിനിധിയായി ഇക്കഴിഞ്ഞ മാർ ഇവാനിയോസ് തിരുമേനിയുടെ ദുഖ്റാനയിൽ ജപമാല ഏന്തി, മെഴുകുതിരി പ്രദക്ഷിണം ഒറ്റയ്ക്കു നടത്തിയതിൽ നിന്നുമാത്രം പരിശുദ്ധ അമ്മയിൽ എത്രമാത്രം ഈ സഭ ആശ്രയിക്കുന്നു എന്ന് തിരിച്ചറിയാം. അവതരിച്ച വചനത്തിന്റെ മാതാവ്, കാനായിലെ കുറവിനെ പരിഹരിക്കുവാൻ മധ്യസ്ഥയായവൾ, കുരിശിലെ ബലിയിൽ തിരുക്കുമാരനോട് ചേർന്നു നിന്നവൾ, പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി ശിഷ്യരെ ചേർത്തണച്ചു നിർത്തിയവൾ ഈ സഭയുടെ അമ്മയാണ്. പുനരൈകൃത്തിന്റെ മാതാവാണ്. മലങ്കര മക്കളെ കൈകളിൽ പിടിച്ച് ത്രിത്വൈക ദൈവിക സംസർഗ്ഗത്തിലേക്ക് ആനയിക്കുവാൻ ബദ്ധശ്രദ്ധയായ ആ അമ്മ അവരോടൊപ്പം നിരന്തരം പ്രാർത്ഥിക്കുകയും ചെയ്യുന്നു. “അവരും ഒന്നായിരിക്കുവാൻ” അങ്ങനെ “ഒരിടയനും ഒരു തൊഴുത്തുമാകുവാൻ”.



# പുനരൈക്യം മലങ്കരയിലെ ഉത്കൃഷ്ഠ ആത്മീയ അനുഭവം



റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

ഭാരതത്തിലെ മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ചരിത്രത്തിലെ നിർണ്ണായക സംഭവങ്ങളിലൊന്നായി 1930-ലെ മലങ്കരയിലെ പുനരൈക്യം അറിയപ്പെടുന്നു. എന്നാൽ ഈ അനുഭവത്തിന്റെ ഗുണഫലങ്ങൾ സ്വീകരിക്കാൻ ഭാഗ്യം സിദ്ധിച്ച മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ വിശ്വാസികളെ സംബന്ധിച്ച്, ഇത് വലിയൊരു ആത്മീയ അനുഭവമാണ്. പുനരൈക്യം ഒരു ആത്മീയ അനുഭവമെന്ന ബോധ്യത്തിലേക്ക് കടന്നു വന്ന മലങ്കരയിലെ വലിയൊരു ജനവിഭാഗത്തിന് അങ്ങനെ ദൈവത്തെ കൂടുതൽ അറിയാനും, അനുഭവിക്കാനും അവസരമുണ്ടായി. പെന്തക്കുസ്താ അനുഭവം ആദിമ ക്രൈസ്തവ സമൂഹത്തെ സുവിശേഷപ്രഘോഷണത്തിന് പ്രാപ്തമാക്കിയതുപോലെ, ഈ പുത്തൻ ആത്മീയ അനുഭവത്തിലേക്ക് കടന്നുവന്നവരുടെ ആത്മീയ ജീവിതം മാത്രമല്ല, അവരിലൂടെ അനേകർക്ക് ഇതുവഴി സത്യത്തിന്റെ വെളിച്ചത്തെ ദർശിക്കുന്നതിനും സാധിച്ചു. അങ്ങനെ "വിഭജനത്തിന്റെ പാപം" നൂറ്റാണ്ടുകളായി തലയിലേറ്റി നടന്ന മലങ്കരയിലെ പുത്തൻകൂർ സഭാവിഭാഗത്തിന് വലിയൊരു ദൈവാനുഭവവും, ആത്മീയ ഉണർവും ആഗോള സഭാസംസർഗ്ഗം വഴി സംലഭ്യമായി. 1930 സെപ്റ്റംബർ 20-നു നടന്ന ഈ ചരിത്ര സംഭവത്തിന്റെ നവതി ആഘോഷത്തിന്റെ ഈ അവസരത്തിൽ പുരൈക്യത്തെ ഒരു ആത്മീയ അനുഭവമെന്ന നിലയിൽ വിശദീകരിക്കുകയാണ് ഈ ചെറിയ ലേഖനത്തിന്റെ ഉദ്ദേശം.

കൂനൻ കുരിശു സത്യത്തോടെ അന്യമായിപ്പോയ ആഗോള സഭാബന്ധം വീണ്ടെടുത്തു എന്നതുപോലെ, മലങ്കരയിൽ പലകാരണങ്ങളാൽ നഷ്ടമായ ദൈവാനുഭവം പ്രാർത്ഥനയിലൂടെ പുനഃസ്ഥാപിക്കപ്പെട്ടു എന്നതിലാണ് പുനരൈക്യത്തിന്റെ ആത്മീയ അർത്ഥം വെളിവാക്കപ്പെടുന്നത്. നീണ്ട കാലങ്ങൾ മങ്കരസഭയുടെ നന്മകൾ ആഗോള സഭയ്ക്ക് കാട്ടിക്കൊടുക്കുന്നതിനോ, മലങ്കരയിലെ

വലിയൊരു വിഭാഗത്തിന് പത്രോസിന്റെ പിൻഗാമിയുമായി ഐക്യപ്പെട്ടിരിക്കുന്നതിനോ സാധിച്ചിരുന്നില്ല. പലവിധ കാരണങ്ങളാൽ അപ്പസ്തോലിക കൂട്ടായ്മയുടെ പുറത്തായിരുന്ന വിവിധ പൗരസ്ത്യ സഭാവിഭാഗങ്ങൾ കാലങ്ങളായി കത്തോലിക്കാ സഭാ കൂട്ടായ്മയിലേക്ക് വന്നുകൊണ്ടിരിക്കുന്നു. എന്നാൽ മലങ്കരയിൽ പുനരൈക്യ സ്വപ്നം പൂവണിയുന്നത് മൂന്ന് നൂറ്റാണ്ടുകളിലായി വിവിധ പിതാക്കന്മാരുടെ നേതൃത്വത്തിൽ നടന്ന പ്രയത്നങ്ങൾ ദൈവദാസൻ മാർ ഇവാനിയോസ് പിതാവിലൂടെ പൂർത്തീകരിക്കപ്പെടുമ്പോഴാണ്.

മലങ്കരയിലെ നീണ്ട കാലത്തെ വിഭജനത്തിന്റെ ഈ അവസ്ഥ ദൈവജനത്തിന് വലിയ ആത്മീയ നഷ്ടത്തിന് കാരണമാവുകയും, അതുപോലെതന്നെ സുവിശേഷപ്രവർത്തനങ്ങളുമായി ബന്ധപ്പെട്ട അനന്ത സാധ്യതകളെ ദോഷകരമായി ബാധിക്കുകയും ചെയ്തു. സുവിശേഷമെന്ന നിധി പങ്കുവയ്ക്കുന്നതിന് പകരം കലഹങ്ങളിലും വ്യവഹാരങ്ങളിലുംപെട്ട് അത് മൂടിവയ്ക്കാനായിരുന്നു ഈ സഭയുടെ വിധി. ഇക്കാരണത്താൽ തന്നെ അന്നത്തെ അനുകൂല സാഹചര്യങ്ങളിൽപോലും യേശുവിനെ അറിയാതിരുന്ന അനേകം ഭാരതീയർക്ക് സുവിശേഷം നിഷേധിക്കപ്പെട്ടു. മാർ ഇവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ നടന്ന സഭാനവീകരണം പുനരൈക്യത്തിൽ എത്തിച്ചേർന്നപ്പോൾ വഴക്കിന്റെയും, വ്യവഹാരങ്ങളുടെയും ലോകത്തിൽ നിന്നും മോചനം നേടിയ ഒരു സഭ സുവിശേഷവെളിച്ചം ലോകത്തിന് പകർന്ന് നൽകുന്ന ദീപസ്തംഭമായി മാറി. അങ്ങനെ, "വിഭജനത്തിന്റെ പാപം" പേറിയിരുന്ന സഭയ്ക്ക് ഐക്യത്തിന്റെ മോചനം നൽകിയ ആത്മീയസംഭവമായി പുനരൈക്യം പരിണമിച്ചു.

പുനരൈക്യം മലങ്കരയിൽ ഫലപ്രാപ്തിയിലെത്തുന്നത് സഭയുടെ ആത്മീയ നവീകരണത്തിന്റെ ആവശ്യകത ഒരു വിഭാഗം മെത്രാന്മാർക്കും, വൈദികർക്കും, വിശ്വാസികൾക്കും ബോധ്യമായപ്പോഴാണ്. ദൈവദാസൻ മാർ ഇവാനിയോസ് പിതാവിന്റെ ആദ്യകാല ആത്മീയ-നവീകരണ പ്രവർത്തനങ്ങൾ തന്റെ സഭയെ നവീകരിക്കാനും വിശുദ്ധീകരിക്കാനുമുള്ള അദ്ദേഹത്തിന്റെ തീക്ഷ്ണമായ ആഗ്രഹത്തിന്റെ പ്രതിഫലനങ്ങളാണ്. ലൗകിക മോഹങ്ങളും, കോടതി വ്യവഹാരങ്ങളും തന്റെ സഭയുടെ വിശ്വാസത്തിന്റെ അടിത്തറ ഇളക്കുമെന്ന് പിതാവ് തിരിച്ചറിഞ്ഞപ്പോൾ അതിനെ പ്രതിരോധിക്കുന്നതിന് പിതാവ് അവലംബിച്ച മാർഗ്ഗങ്ങൾ ആത്മീയതയുടേതായിരുന്നു. അതിന്റെ ആദ്യപടിയായി യുവാക്കൾക്ക് ഉന്നത വിദ്യാഭ്യാസം നൽകുന്നതിന് അദ്ദേഹം പരിശ്രമിച്ചു. പിന്നീട് വേഷത്തിലും, ജീവിത രീതിയിലും ഭാരതീയ ജീവിത ശൈലിക്ക് അനുയോജ്യമായ സന്യാസ സമൂഹങ്ങൾക്ക് പിതാവ് രൂപം നൽകി. പ്രാർത്ഥനയ്ക്കും, സുവിശേഷ പ്രഘോഷണത്തിനുമായി ഭാരതീയ സന്യാസ ജീവിത രീതിയും, പാശ്ചാത്യ സന്യാസ നിയമങ്ങളും കോർത്തിണക്കി രൂപപ്പെടുത്തിയ സന്യാസ സമൂഹങ്ങളാണ് ബഥനി സന്യാസ-സന്യാസിനി സമൂഹങ്ങൾ.

മലങ്കര സഭയുടെ ആത്മീയ അടിത്തറ പുനഃസ്ഥാപിക്കുന്നതിനു പോർച്ചുഗീസുകാരുടെ വരവിന് മുൻപ് മാർത്തോമ്മാ ക്രിസ്ത്യാനികളുടെ ഇടയിൽ ഉണ്ടായിരുന്ന ഒരുമ വീണ്ടെടുക്കേണ്ടിയിരുന്നു. അതിന് പുത്തൻകൂർ സഭാവിഭാഗത്തിന്റെ മുമ്പിലുണ്ടായിരുന്ന ഒരേയൊരു മാർഗ്ഗം സാർവത്രിക സഭയുമായുള്ള ബന്ധം പുനഃസ്ഥാപിക്കുക എന്നതായിരുന്നു. അതിനാൽത്തന്നെ ഇത് ചരിത്രപരമായ ഒരു ഐക്യം എന്നതിനേക്കാൾ, ആത്മീയമായ ഒരു അനുഭവമായി മാറേണ്ടിയിരുന്നു. അങ്ങനെ പുനരൈക്യത്തിലൂടെ ഭാരതത്തിലെ പുരാതന സഭയുടെ സാർവത്രികത വീണ്ടെടുക്കപ്പെട്ടതുപോലെ, ആത്മീയ നവീകരണവും സംഭവിച്ചു. മാത്രമല്ല യേശുക്രിസ്തുവിലൂടെ മാനവകുലത്തിന് മുഴുവൻ ലഭ്യമായ രക്ഷ എല്ലാവരിലും എത്തിക്കുന്നതിന് കൂട്ടായ പരിശ്രമം ഈ സമൂഹത്തിൽ നിന്നും ഉണ്ടാവുന്നതിനും ഇത് കാരണമായിത്തീർന്നു. സുവിശേഷം ആദിമ നൂറ്റാണ്ടിൽ തന്നെ ലഭിക്കാൻ ഭാഗ്യമുണ്ടായ ഭാരത സഭ ചിലപ്പോഴെങ്കിലും പരാജയപ്പെട്ട സുവിശേഷ പ്രവർത്തന മേഖലയിൽ കൂടുതൽ ശ്രദ്ധയോടെ നേതൃത്വം നൽകുന്നതിനും പുനരൈക്യം കാരണമായിത്തീർന്നു.

നൂറ്റാണ്ടുകളായി മലങ്കരയിൽ നടന്ന കണ്ണീരിൽ കുതിർന്ന പ്രാർത്ഥനയ്ക്ക് ഉത്തരം നൽകപ്പെട്ടത് ദൈവദാസൻ മാർ ഇവാനിയോസ് പിതാവിന്റെ നേതൃത്വത്തിൽ നടന്ന പുനരൈക്യത്തിലാണ്. ഇത് മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിലെ അനേകരെ റോമാസഭയിൽ കൊണ്ടെത്തിച്ചുവെന്ന് ഇന്നും വിലപിച്ചുകൊണ്ടിരിക്കുന്നവർ ചരിത്രപരമായ ഒരുപാട് സത്യങ്ങളെ മറക്കുന്നതുപോലെ, ഈ വിഭാഗത്തിന്റെ അനേകരുടെ പ്രാർത്ഥനെയെയും തള്ളിപ്പറയുകയുമാണ് ചെയ്യുന്നത്. ദൈവജനത്തിന്റ പ്രാർത്ഥയുടെ കണ്ണീർ വീണാണ് കൂനൻ കുരിശിൽ കെട്ടിയ വള്ളികൾ പൊട്ടിപോയതെന്ന് ദൈവദാസൻ മാർ ഇവാനിയോസ് പിതാവ് പലപ്പോഴും പ്രസംഗിച്ചിട്ടുണ്ട്. അതിന്റ അർത്ഥം വലിയൊരു ജനസമൂഹത്തിന്റെ പ്രാർത്ഥനയുടെ പൂർത്തീകരണമാണ് മലങ്കരയിലെ ചരിത്രപ്രസിദ്ധമായ പുനരൈക്യം എന്നതാണ്. പിന്നീട് മലങ്കര സുറിയാനി കത്തോലിക്കാ സഭയെന്ന സമൂഹം പ്രാർത്ഥിക്കുന്നവരുടെ കൂട്ടായ്മ എന്ന രീതിയിൽ മുന്നോട്ട് പോകാൻ പരിശ്രമിക്കുന്നവരുടെ കൂട്ടമായി രൂപപ്പെടുകയും ചെയ്തു. തന്റെ മുൻഗാമികളിൽ പലരുടേയും പരിശ്രമങ്ങൾ പരാജയപ്പെട്ടിടത്ത് മാർ ഇവാനിയോസ് പിതാവ് വിജയിച്ചത് ഇത് ഒരു ആത്മീയ മുന്നേറ്റമായി വളർത്തുന്നതിൽ അദ്ദേഹത്തിന് സാധിച്ചു എന്നതിനാലാണ്. അധികാരത്തിന്റെയും സമ്പത്തിന്റെയും ആകർഷണം പലർക്കും

ഈ സ്വപ്നം സാക്ഷാത്കരിക്കുന്നതിന് തടസ്സമായെങ്കിൽ, ആത്മീയമായി ചിന്തിച്ച ഇവാനിയോസ് പിതാവിന് യേശുവും സുവിശേഷവും മറ്റെന്തിനേക്കാളും വിലപ്പെട്ടതായിരുന്നു. അവിടെ പുനരൈക്യം ഒരു ആത്മീയ പ്രസ്ഥാനമായി വളരുകയും ചെയ്തു.

സഭകളുടെ ഐക്യം പൂർണ്ണമാകുന്നിടത്തു മാത്രമേ ദൈവതിരുനാമം എല്ലാ അർത്ഥത്തിലും മഹത്വപ്പെടുകയുള്ളു. കാരണം ഇത് മനുഷ്യൻ നടത്തുന്ന പരിശ്രമത്തിന്റെ ഫലമല്ല, പിന്നെയോ ദൈവത്തിന്റെ ഇടപെടലുകൾ കൊണ്ട് സംഭവിക്കുന്നതാണ്. സഭകൾ തമ്മിലുള്ള ഐക്യം യേശു തന്റെ ശിഷ്യന്മാരോടൊത്ത് നടത്തിയ പ്രാർത്ഥനയും അവരെക്കുറിച്ചു കണ്ട സ്വപ്നത്തിന്റെ സാക്ഷാത്കാരവുമാണ്. യേശുവിന്റെ ശിഷ്യന്മാർക്കുവേണ്ടിയുള്ള പ്രാർത്ഥനയുടെ പൂർത്തീകരണത്തിന് മലങ്കരയിൽ ദൈവം തിരഞ്ഞെടുത്ത വലിയ ഉപകരണമായിരുന്നു ദൈവദാസൻ മാർ ഇവാനിയോസ് പിതാവ്. സഭയെ തുടർച്ചയായി പരാജയപ്പെടുത്തുന്ന പ്രശ്നങ്ങൾക്ക് ഏക പരിഹാരം ആത്മീയത മാത്രമാണ്. ഇന്നും മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിലെ ആഗോളസഭാസംസർഗ്ഗത്തിന് പുറത്തു നിൽക്കുന്ന സഭകളിലെ പ്രശ്നങ്ങൾ ആർക്കും പരിഹരിക്കാൻ സാധിക്കാത്തതിന്റെ കാരണം ആത്മീയതയിൽ അടിസ്ഥാനപ്പെടുത്തിയ പരിഹാരം അന്വേഷിക്കുന്നില്ല എന്നതുതന്നെയാണ്. ക്രിസ്തീയ സമൂഹത്തിന്റെ ഏറ്റം വലിയപ്രശ്നപരിഹാരശൈലി ഒരുമിച്ചിരുന്ന് പ്രാർത്ഥിക്കുകയും, യേശുവിന്റെ മാതൃകയിൽ സ്നേഹിക്കുകയും ക്ഷമിക്കുകയും ചെയ്യുക എന്നതുമാണ്.

ഇന്ത്യൻ സാംസ്ക്കാരിക പൈതൃകവും, അന്ത്യോഖ്യൻ ആരാധനക്രമവും, അപ്പസ്തോലിക പാരമ്പര്യവും, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ഇന്നത്തെ വ്യക്തിത്വത്തെ നിർവചിക്കുന്ന ഘടകങ്ങളാണ്. അങ്ങനെ സംസ്കാരത്തിൽ ഭാരതീയവും, വിശ്വാസത്തിൽ കാതോലികവും, ആരാധനാരീതികളിൽ പൗരസ്ത്യവുമായ ഈ കൊച്ചു സഭയെ വലിയ പ്രതീക്ഷയോടും, താത്പര്യത്തോടും കത്തോലിക്കാ സഭാകൂട്ടായ്മയിലെ മറ്റു സഭകൾ വീക്ഷിക്കുന്ന അവസ്ഥയിലേക്കും നാം വളർന്നിരിക്കുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭ ഇന്ന് മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിലെ മറ്റു സഭകൾക്ക് നല്കുന്ന ഏറ്റവും വലിയ സംഭാവനയും സന്ദേശവുമാണ് മാർപ്പാപ്പയുടെ നേതൃത്വത്തിലുള്ള ആഗോള കത്തോലിക്കാ സഭയിലെ അംഗത്വം. കത്തോലിക്കാ സഭയിലെ ഒരു വ്യക്തിഗത സഭയെന്ന നിലയിൽ പാശ്ചാത്യ-പൗരസ്ത്യ സഭകളുമായി മലങ്കര സുറിയാനി കത്തോലിക്കാ സഭ ആഴമായ ആത്മീയ ബന്ധത്തിലുമായിരിക്കുന്നു. "കാതോലികവും, അപ്പസ്തോലീകവും, ഏകവും, വിശുദ്ധ"വുമെന്നത് സഭയുടെ വിശേഷണങ്ങൾ ആയിരിക്കുന്ന കാലത്തോളം ദൈവദാസൻ മാർ ഇവാനിയോസ് പിതാവിന്റെ കാലത്തെന്നതുപോലെ ഇന്നും പുനരൈക്യത്തിന്റെ ആത്മീയ പ്രസക്തി നഷ്ടപ്പെടുന്നില്ല. മലങ്കരയിലെ ഭിന്നിപ്പിന്റെ ഏക പരിഹാരം "ഒരിടയനും ഒരു തൊഴുത്തുമെന്ന" യേശുവിന്റെ പ്രാർത്ഥനയുടെ പൂർത്തീകരണം മാത്രമാണ്.

പുനരൈക്യത്തിന്റെ ആത്മീയ പ്രസക്തി വർദ്ധിക്കുന്നു എന്നാണ് മലങ്കരയിലെ ആനുകാലിക സഭാസംഭവങ്ങൾ നമ്മോടു പറയുന്നത്. പുനരൈക്യ പരിശ്രമത്തോടൊപ്പം വലിയ ആത്മീയ നവോത്ഥാനത്തിന്റേയും, യേശുവിനെ അറിയാൻ ഭാഗ്യം ലഭിക്കാത്തവരുടെ ഇടയിലുള്ള സുവിശേഷവത്ക്കരണത്തിന്റേതുമായ വലിയ ദൗത്യങ്ങൾ വിജയകരമായി മലങ്കര സുറിയാനി കത്തോലിക്കാ സഭ തുടർന്നുകൊണ്ടേയിരിക്കണം. മിഷൻ പ്രവർത്തനത്തിന് സാധിക്കാത്ത സഭ അതിന്റെ പ്രാഥമിക ദൗത്യം അവഗണിക്കുന്നുവെന്നു മാത്രമല്ല സഭയുടെ നാശം വിളിച്ചു വരുത്തുകയുമാണ് ചെയ്യുന്നത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് വരും നാളുകളിൽ ആഗോള സഭയോട് ചേർന്ന് പ്രവർത്തിച്ചുകൊണ്ടു "ഭൂമിയുടെ ഉപ്പും ലോകത്തിന്റെ പ്രകാശ"വുമായി മാറുന്നതിന് സാധിക്കട്ടെയെന്ന് ഈ പുനരൈക്യ നവതി ആഘോഷിക്കുന്ന വേളയിൽ നമുക്ക് പ്രാർത്ഥിക്കാം. ഇന്ത്യൻ സാംസ്ക്കാരിക പൈതൃകവും, അന്ത്യോഖ്യൻ ആരാധനക്രമവും, മാർത്തോമ്മാശ്ലീഹായുടെ അപ്പസ്തോലിക പാരമ്പര്യവും അതിന്റെ പൂർണ്ണതയിൽ അനുഭവിക്കുന്നതിന് മലങ്കരയിലെ പുത്തൻകൂർ വിഭാഗത്തിലെ എല്ലാ സഭകൾക്കും സാധിക്കട്ടേയെന്നും നമുക്ക് തുടർന്നും പ്രാർത്ഥിക്കാം.



# ഉപകാരസ്മരണ

ഒരു വിശ്വാസി






# മലങ്കര സുറിയാനി കത്തോലിക്കാ സഭ പുനരൈക്യ നവതി ആഘോഷം

## 2020 സെപ്റ്റംബർ 18 – 21 മാവേലിക്കര രൂപതയിൽ

**മോൺ. ജോസ് വെൺമാലോട്ട്**
വികാരി ജനറാൾ, മാവേലിക്കര രൂപത
സഭാ നവതി ആഘോഷ കമ്മറ്റി ജനറൽ കൺവീനർ

മലങ്കര സുറിയാനി കത്തോലിക്കാസഭ പുനരൈക്യ നവതി സമാപനവും സഭാസംഗമവും 2020 സെപ്റ്റംബർ 18 മുതൽ 21 വരെയുള്ള തീയതികളിൽ സഭാ സുന്നഹദോസ് തീരുമാനപ്രകാരം മാവേലിക്കര രൂപതയുടെ ആതിഥേയത്തിൽ നടക്കുകയാണല്ലോ. ഈ സഭാ ചരിത്ര സംഭവത്തിലേക്ക് ഏവരേയും സ്വാതം ചെയ്യുവാൻ അതിയായ സന്തോഷമുണ്ട്. ഭാരതസഭയിലെ ഈ ചരിത്ര സംഭവം നന്ദിനിറഞ്ഞ ഹൃദയത്തോടെ സഭാ മക്കൾ ആഘോഷിക്കുമ്പോൾ, കഴിഞ്ഞ 90 വർഷക്കാലം ദൈവം നമുക്ക് നല്കിയ നന്മകളെ ഓർത്തു കൃതജ്ഞതയുടെ ബലിയർപ്പിക്കാം. ഈ ചരിത്ര സംഭവത്തിനു നേതൃത്വം നല്കാൻ പ്രത്യേകം ദൈവം പ്രവാചക ദൗത്യത്തോടുകൂടി തെരഞ്ഞെടുത്ത മാവേലിക്കരയുടെ ഓണാട്ടുകരയിലെ ദൈവദാസൻ ആർച്ച് ബിഷപ്പ് ഗീവർഗ്ഗീസ് മാർ ഈവാനിയോസ് വലിയ മെത്രാപ്പോലീത്തായെയും മറ്റു വന്ദ്യ പിതാക്കന്മാരെയും വൈദീകരെയും, സമർപ്പിതരെയും, അത്മായ സഹോദരങ്ങളെയും പ്രാർത്ഥനാപൂർവ്വം സ്മരിക്കാം. അവരുടെ സമർപ്പണവും ത്യാഗങ്ങളും പുതു തലമുറയ്ക്ക് ആവേശം പകരാൻ നവതി ആഘോഷം കാരണമാകട്ടെ.

കഴിഞ്ഞ വർഷങ്ങളിൽ നിനച്ചിരിക്കാതെ വന്ന പ്രളയങ്ങളും, ഇക്കുറി ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്ന കോവിഡ് 19 വൈറസ് മഹാമാരിയെയും ഈ ആഘോഷത്തിന്റെ പതിവുശൈലിയിൽ മാറ്റം വരുത്താൻ കാരണമായി. നമ്മുടെ ഒത്തുചേരലുകൾ പലതും ഡിജിറ്റൽ പ്ലാറ്റ്ഫോമിൽ നിന്നുകൊണ്ടാണ് നടത്തിയത്. അനേകം ആളുകൾ ഓൺലൈനിലൂടെ ഈ പരിപാടികളിൽ സംബന്ധിച്ചു. ഗവൺമെന്റിന്റെ നിർദ്ദേശങ്ങൾ പാലിച്ചുകൊണ്ടാണ് സെപ്റ്റംബർ 18 മുതൽ 21 വരെയുള്ള നവതി ആഘോഷം നടത്തപ്പെടുന്നത്. നമ്മുടെ പ്രാർത്ഥനകളിൽ നാടിനെയും ജനങ്ങളെയും ആരോഗ്യപ്രവർത്തകരേയും ഓർക്കാം, രോഗ സൗഖ്യത്തിനായി പ്രാർത്ഥിക്കാം.

1930 സെപ്റ്റംബർ 20 മുതൽ 2020 സെപ്റ്റംബർ 20 വരെയുള്ള കാലയളവിൽ സഭയുടെ പുനരൈക്യ വാർഷികങ്ങൾ അതിന്റെ തനിമയും, ആവേശത്തിനും, ആത്മീയ ശുശ്രൂഷയിലും, സാമൂഹിക സേവനത്തിലൂടെയും, സിൽവർ ജൂബിലി, സുവർണ്ണ ജൂബിലി, പ്ലാറ്റിനം ജൂബിലി എന്നീ ആഘോഷങ്ങൾ നടത്തുവാനും, ഇപ്പോൾ നവതി ആഘോഷിക്കുവാനും സാധിക്കുന്നു. സഭയുടെ വിവിധ മേഖലകളിൽ വച്ചു നടത്തപ്പെടുന്ന ഈ വാർഷികാഘോഷങ്ങൾ സഭാമക്കൾക്ക് അവരുടെ പ്രാദേശിക ഇടവക പ്രേക്ഷിത ശുശ്രൂഷകൾക്ക് ഉണർവ് പകരാനും, മലങ്കര സഭയുടെ പൈതൃകം കാത്തു സൂക്ഷിക്കാനും, പ്രചരിപ്പിക്കുവാനും സാധിക്കുന്നു.

മലങ്കര സുറിയാനി കത്തോലിക്കാസഭ അതിവേഗം വളർന്നുകൊണ്ടിരിക്കുന്ന വ്യക്തിഗത സഭയെന്നു സാർവ്വത്രിക സഭ അഭിപ്രായപ്പെടുമ്പോൾ നമ്മുടെ സുവിശേഷ പ്രേക്ഷിത ദൗത്യത്തിന്റെ പ്രതിബദ്ധത ഉയർന്ന് നവതി ആഘോഷത്തിലൂടെ തുടർന്നു വരുന്ന വർഷങ്ങളിൽ കൂടുതൽ കർമ്മപദ്ധതി സഭാതലത്തിൽ ആസൂത്രണം ചെയ്തുകൊണ്ട് ശതാബ്ദി ആഘോഷത്തിലേക്ക് പ്രവേശിക്കാം. അതിനായി തീഷ്ണതയോടെ പ്രാർത്ഥിക്കാനും, സഭാ ഐക്യത്തിനും സാക്ഷ്യം നല്കാനും, ആതുര ശുശ്രൂഷകൾ ശാക്തീകരിക്കാനുമുള്ള കാലഘട്ടമാകട്ടെ. രണ്ടാം സഭാ അസംബ്ലിയുടെ ചിന്തയായ കൃപനിറയുന്ന കുടുംബങ്ങളിലൂടെ സഭയുടെ പ്രേഷിത ശുശ്രൂഷകൾ ശക്തി പ്രാപികട്ടെ. പുനരൈക്യ ശതാബ്ദി ഒരുക്ക കാലഘട്ടം ഭാരത സഭയ്ക്കും, പൊതുസമൂഹത്തിനും ഒരു നവ ചൈതന്യം പകരാൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് കഴിയട്ടെ.

മാവേലിക്കരയിൽ വച്ചു നവതി സമാപനം നടക്കുമ്പോൾ ഓണാട്ടുകരയുടെ സാംസ്കാരിക പൈതൃകത്തിലും, സമുദായിക ഐക്യത്തിലും ചേർന്നുകൊണ്ട് മാവേലിക്കര രൂപതയുടെ പ്രഥമ അദ്ധ്യക്ഷൻ അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ നേതൃത്വത്തിൽ ഈ ആഘോഷം ഏറ്റം ഭംഗിയായി ക്രമീകരിച്ചിരിക്കുന്നു. കോവിഡ്-19 വൈറസ് വ്യാപനത്തിന്റെ പശ്ചാത്തലത്തിൽ എല്ലാവർക്കും നേരിട്ടുവന്നു സംബന്ധിക്കാൻ സാധിക്കില്ലെങ്കിലും മാധ്യമങ്ങളിലൂടെ ഇതിൽ സംബന്ധിക്കാനുള്ള ക്രമീകരണം ചെയ്തിട്ടുണ്ട്. സഭാതല പ്രാതിനിധ്യ സ്വഭാവത്തിൽ സർക്കാർ മാനദണ്ഡങ്ങൾ പാലിച്ചുകൊണ്ട് പങ്കെടുക്കാൻ എല്ലാവരേയും പ്രത്യേകം ക്ഷണിക്കുന്നു.

ദൈവം നമ്മുടെ സഭയ്ക്കു നല്കിയിട്ടുള്ള, നല്കികൊണ്ടിരിക്കുന്ന, നല്കാനിരിക്കുന്ന എല്ലാ കൃപകളെയും ഓർത്തു അത്യഅഭിവന്ദ്യ കാതോലിക്കാ ബാവായോടും, മറ്റു അഭിവന്ദ്യ പിതാക്കന്മാരോടും വൈദീകരോടും, സമർപ്പിതരോടും, അത്മായ സഹോദരങ്ങളോടും ചേർന്നുകൊണ്ട് സ്തോത്രമർപ്പിക്കാം.

പരിശുദ്ധ പുനരൈക്യത്തിൻ മാതാവ് നമ്മുടെ സഭയ്ക്ക് മാദ്ധ്യസ്ഥയാകട്ടെ.



# ഉപകാരസ്മരണ

ഒരു വിശ്വാസി



# മാവേലിക്കര ഭദ്രാസനത്തിലെ വിദ്യാഭ്യാസ ശുശ്രൂഷകൾ



**റവ ഫാ. ബനഡികട് പെരുമുററത്ത്**
ചാൻസലർ, മാവേലിക്കര ഭദ്രാസനം

ഓണാട്ടുകരയുടെ തിലകക്കുറിയാണ് മാവേലിക്കര. സാംസ്കാരിക, വിദ്യാഭ്യാസ, രാഷ്ട്രീയ, മത മേഖലകളിൽ നിസ്തുല സംഭാവനകൾ നൽകിയ മഹാരഥന്മാരെ ലോകത്തിനു സമ്മാനിച്ച പുണ്യഭൂമി. രാജാ രവിവർമ്മയുടെയും, രാജരാജവർമ്മയുടെയും ഓർമ്മകൾ നിലനില്ക്കുന്ന നാട്. ബുദ്ധമതത്തിന്റെ സ്വാധീനം മാവേലിക്കരയുടെ പ്രത്യേകതയാണ്. മതസൗഹാർദ്ദത്തിന് സുപ്രസിദ്ധമായ മാവേലിക്കരയിൽ പൗരാണികപ്രസിദ്ധമായ ദൈവാലയങ്ങളും, അമ്പലങ്ങളും, മുസ്ലീം പള്ളികളും ഉണ്ട്. പുരാതന വിദ്യാലയങ്ങളുടെ സാന്നിദ്ധ്യത്താൽ സമ്പന്നമാണ് ഇവിടം. മാവേലിക്കരയുടെയും, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ മാവേലിക്കര ഭദ്രാസനം ഉൾപ്പെടുന്ന പ്രദേശങ്ങളുടെയും, സാംസ്കാരിക വളർച്ചയിൽ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വിദ്യാഭ്യാസ ശുശ്രൂഷ എന്നും കൃതജ്ഞതയോടെ ഓർക്കപ്പെടേണ്ട യാഥാർത്ഥ്യമാണ്.

മലങ്കര കത്തോലിക്കാ സഭയിലെ ദീർഘദർശികളായ പിതാക്കന്മാർ മാനവപുരോഗതി അടിസ്ഥാനപരമായി വിദ്യാഭ്യാസത്തിലാണെന്ന് ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്തു. വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം മനസ്സിലാക്കി പ്രവർത്തിച്ച, മാവേലിക്കര പുതിയകാവ് പണിക്കർ വീട്ടിൽ (മേടയിൽ) ദൈവദാസൻ മാർ ഈവാനിയോസ് പിതാവ്, ആഗോള കത്തോലിക്കാ സഭാകൂട്ടായ്മയിലേക്കുള്ള തന്റെ പുനരൈക്യത്തിന്റെ ആദ്യനാളുകളിൽത്തന്നെ, മാവേലിക്കരയുടെ വിവിധ പ്രദേശങ്ങളിൽ കലാലയങ്ങൾ തുടങ്ങുന്നതിന് മുൻകൈയ്യെടുത്തു. പെൺകുട്ടികളുടെ വിദ്യാഭ്യാസം അവരുടെ സമഗ്രമായ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമാണെന്ന്, അദ്ദേഹത്തിന് ബോധ്യപ്പെടുകയും, തത്ഫലമായി മൂന്നു വിദ്യാലയങ്ങൾ അവർക്കായി സ്ഥാപിക്കുകയും ചെയ്തു.

സൂര്യതേജസ്വിയായ മാർ ഈവാനിയോസ് പിതാവിനു ശേഷം മലങ്കരയുടെ ആത്മീയ ജ്യോതിസ്സായ അഭിവന്ദ്യ ബെനഡിക്ട് മാർ ഗ്രീഗോറിയോസ് തിരുമേനി, മാവേലിക്കര ഭദ്രാസനം ഉൾപ്പെടുന്ന ഭൂപ്രദേശത്തും ചുറ്റുപാടുകളിലുമായി നഴ്സറികളും, ലോവർ പ്രൈമറി സ്കൂളുകളും, അപ്പർ പ്രൈമറി സ്കൂളുകളും ആരംഭിച്ചു. അതേസമയം നിലവിലുണ്ടായിരുന്ന ഹൈസ്കൂളുകളുടെ ഭൗതിക വളർച്ചയ്ക്കുവേണ്ട അടിസ്ഥാന സൗകര്യം ഒരുക്കുവാനും തിരുമനസ്സ് ശ്രദ്ധിച്ചു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പ്രഥമ മേജർ ആർച്ച് ബിഷപ്പായിരുന്ന അഭിവന്ദ്യ സിറിൾ ബസ്സേലിയോസ് കാതോലിക്കാബാവായുടെ നേതൃത്വത്തിൽ, ഈ ഭൂപ്രദേശത്ത് വിദ്യാഭ്യാസ മേഖലയിൽ ഉണ്ടായ വികസനം, വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ വളർച്ചയ്ക്ക് ആക്കം കൂട്ടി. കറ്റാനം പോപ്പ് പയസ് XI സ്കൂൾ, ഹയർ സെക്കന്ററി തലത്തിലേക്ക് ഉയർത്തിയതും, കൊല്ലം ജില്ലയിലെ അവികസിതമായ പ്രദേശങ്ങളിൽ, പ്രദേശവാസികളുടെ, പ്രത്യേകിച്ച് മലങ്കര മക്കളുടെ പുരോഗതിയെ ലക്ഷ്യം വെച്ചുകൊണ്ട്, സി.ബി.എസ്.ഇ സിലബസിൽ സ്കൂളുകൾ തുടങ്ങിയതും, പിതാവിന്റെ വിദ്യാഭ്യാസ ദർശനത്തിന്റെ മകുടോദാഹരണങ്ങളാണ്. മലങ്കര സുറിയാനി കത്തോലിക്കാസഭയെ ഇന്ന് നയിച്ചുകൊണ്ടിരിക്കുന്ന അത്യഭിവന്ദ്യ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കാബാവായുടെ നിരന്തരമായ പ്രോത്സാഹനങ്ങളും, നിർദ്ദേശങ്ങളും, മാവേലിക്കര ഭദ്രാസനത്തിന്റെ വിദ്യാഭ്യാസ പുരോഗതിയ്ക്കും മുന്നേറ്റത്തിനും സഹായകമാണ്. പ്രത്യേകിച്ച് ഭദ്രാസനത്തിലെ ആദ്യത്തെ കോളേജ് ആയ കല്ലുമല മാർ ഈവാനിയോസ് കോളേജിന്റെ സ്ഥാപനത്തിനു നൽകിയ നേതൃത്വവും സഹായകവും വളരെ വലുതാണ്.

മാവേലിക്കര ഭദ്രാസനം നിലവിൽ വന്ന 2007

മുതൽ ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജോഷാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ അക്ഷീണ പ്രവർത്തനങ്ങളുടെ ഫലമായി എയിഡഡ്, അൺ എയിഡഡ് സ്കൂളുകളുടെ പഠന നിലവാരം ഉയരുകയും എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെയും അടിസ്ഥാന സൗകര്യങ്ങൾ നവീകരിക്കപ്പെടുകയും അവ മികവിന്റെ കേന്ദ്രങ്ങളായി മാറുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഇതിനോടൊപ്പം തന്നെ, എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളെയും ന്യൂനപക്ഷ പദവിയുള്ള സ്ഥാപനങ്ങളാക്കി മാറ്റാൻ സാധിച്ചിട്ടുണ്ട്. സി.ബി.സി.ഐ.യുടെ വിദ്യാഭ്യാസ നയങ്ങളോട് ചേർന്നു നിന്നുകൊണ്ട് "ഭദ്രാസന വിദ്യാഭ്യാസ നയം" രൂപീകരിക്കുകയും അതിന്റെ അടിസ്ഥാനത്തിൽ മാനവിക സാമൂഹിക പുരോഗതിയ്ക്കായി സ്കൂളുകളെ ഒരുക്കിക്കൊണ്ടിരിക്കുകയും ചെയ്യുന്നു. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ പുനരൈക്യ നവതി സമാപനവും സഭാ സംഗമവും ഈ വർഷം മാവേലിക്കരയിൽ ആഘോഷിക്കുമ്പോൾ, മാവേലിക്കര ഭദ്രാസനത്തിൽ ഇന്നു പ്രവർത്തിക്കുന്ന നഴ്സറികൾ, ലോവർ പ്രൈമറി, അപ്പർ പ്രൈമറി എന്നിവ ഒഴികെയുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളെക്കുറിച്ചുള്ള ലഘു വിവരണമാണ് ഈ ലേഖനത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

**മാർ ഈവാനിയോസ് കോളേജ് ഓഫ് ആർട്സ് ആൻഡ് സയൻസ്, കല്ലുമല, മാവേലിക്കര**

സാംസ്കാരിക പ്രബുദ്ധമായ മാവേലിക്കരയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ശൃംഖലയിലെ മറ്റൊരു പൊൻതൂവലാണ് കല്ലുമല മാർ ഈവാനിയോസ് കോളേജ്. മലങ്കര സുറിയാനി കത്തോലിക്കാസഭയുടെ മാവേലിക്കര ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജോഷാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ ദീർഘവീക്ഷണത്തിന്റെയും, സാമൂഹ്യ പ്രതിബദ്ധതയുടെയും, സഭാ സ്നേഹത്തിന്റെയും ഫലമാണ്, ദൈവദാസൻ മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ശാശ്വത സ്മരണയ്ക്കായി വന്ദ്യ പിതാവിന്റെ പിതൃസ്വത്തിൽ തന്നെ സ്ഥാപിതമായിരിക്കുന്ന ഈ കോളേജ്. 2015 ജൂലൈ മാസം 27 ന് മലങ്കര കത്തോലിക്കാസഭയുടെ തലവനും പിതാവുമായ അത്യഭിവന്ദ്യ ബസേലിയോസ് കർദ്ദിനാൾ ക്ലീമ്മിസ് കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിലും, ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ ജോഷാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ സാന്നിദ്ധ്യത്തിലും കൂടിയ പ്രൗഢഗംഭീരമായ യോഗത്തിൽ കേരളത്തിന്റെ അന്നത്തെ ആദരണീയനായ ആഭ്യന്തര മന്ത്രി ശ്രീ. രമേശ് ചെന്നിത്തല ഉദ്ഘാടനം നിർവ്വഹിച്ച കോളേജ്, അഭിമാന പൂർവ്വമായ നേട്ടങ്ങൾ കൈവരിച്ചുകൊണ്ട് ഇന്ന് സമൂഹത്തിന് വെളിച്ചമായി നിലകൊള്ളുന്നു. കേരള യൂണിവേഴ്സിറ്റിയുമായി അഫിലിയേറ്റ് ചെയ്ത കോളേജിൽ ബി.എ. ഇംഗ്ലീഷ് ഭാഷാ സാഹിത്യം, ബി.എ. ധനതത്ത്വശാസ്ത്രം, ബികോം ടാക്സ്, ടൂറിസം & ട്രാവൽസ് എന്നീ ബിരുദ കോഴ്സുകൾ നിലവിൽ നടന്നുവരുന്നു. കേരള യൂണിവേഴ്സിറ്റി പരീക്ഷയിൽ കോളേജിലെ വിദ്യാർത്ഥികൾക്ക് റാങ്ക് നേടാൻ കഴിഞ്ഞത്, ചുരുങ്ങിയ കാലത്തിനുള്ളിൽ കോളേജ് ആർജ്ജിച്ചെടുത്ത അധ്യാപന-പഠന മികവിനെ കാണിക്കുന്നു. കൂടാതെ കലാ-കായിക മേഖലകളിലും യൂണിവേഴ്സിറ്റി തലത്തിൽ ശ്രദ്ധയാകർഷിക്കത്തക്ക വിജയങ്ങൾ നമ്മുടെ ഈ കോളേജ് നേടിയിട്ടുണ്ട്. കല്ലുമല പ്രദേശത്തിന്റെ വികസനത്തിനും, നാടിന്റെ നന്മയ്ക്കും വേണ്ടി നിലകൊള്ളുന്ന ഈ ഉന്നത വിദ്യാഭ്യാസ സ്ഥാപനത്തിൽ വിവിധ പ്രദേശങ്ങളിൽ നിന്നായി 500-ൽ അധികം കുട്ടികൾ ഇപ്പോൾ പഠനം നടത്തുന്നു.

**പോപ്പ് പയസ് XI ഹയർ സെക്കന്ററി സ്കൂൾ, കറ്റാനം**

കറ്റാനത്തെയും, പരിസര പ്രദേശങ്ങളിലെയും നാനാജാതി മതസ്ഥരുടെയും, വിശിഷ്യാ മലങ്കര കത്തോലിക്കാ കുട്ടികളുടെയും വിദ്യാഭ്യാസം ലക്ഷ്യമാക്കി കേവലം 14 കുട്ടികളുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് 1934-ൽ ആരംഭിച്ച ഹൈസ്കൂൾ ആണ് ഇത്. ആഗോള കത്തോലിക്കാ സഭയിലേക്ക് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെയും, യാക്കോബ് മാർ തെയോഫിലോസ് പിതാവിനെയും മറ്റു മൂന്നു പേരെയും സ്വീകരിച്ച പതിനൊന്നാം പീയൂസ് മാർപാപ്പായോടുള്ള ആദരവിന്റെയും സ്നേഹത്തിന്റെയും അടയാളമായിട്ടാണ് സ്കൂളിന് പോപ്പ് പയസ് XI എന്ന് പേരു നല്കിയത്. ആരംഭം മുതൽ ഇന്നുവരെയും പഠനത്തിലും, കലാകായിക മേഖലകളിലും സ്കൂൾ അസൂയാവ





ഹമായ മികവ് പുലർത്തി വരുന്നു. 1998-ൽ ഇത് ഹയർ സെക്കന്ററി സ്കൂളായി ഉയർത്തപ്പെട്ടു. കറ്റാനത്തിന്റെയും, സമീപ പ്രദേശങ്ങളുടെയും സാമൂഹിക-വിദ്യാഭ്യാസ-സാംസ്കാരിക മണ്ഡലങ്ങളിലെ പുരോഗതിക്ക് സാക്ഷ്യമായി നിലനിൽക്കുന്ന ഈ കലാലയത്തിൽ, ഏകദേശം 2000-ൽ അധികം കുട്ടികൾ പ്രതിവർഷം പഠിക്കുന്നു.

**ക്രൈസ്റ്റ് ദി കിംഗ് ഹയർ സെക്കന്ററി സ്കൂൾ (CKHS), ചേപ്പാട്**

പുനരൈക്യ പ്രവർത്തനങ്ങൾക്ക് ശക്തമായ നേതൃത്വം നല്കിയ ചേപ്പാട് ഫീലിപ്പോസ് റമ്പാച്ചന്റെ ജന്മംകൊണ്ട് അനുഗ്രഹീതമായ ചേപ്പാട് പ്രദേശത്ത് മലങ്കര കത്തോലിക്കാ സഭയുടെ അഭിമാനമായി നിലകൊള്ളുന്ന വിദ്യാഭ്യാസ സ്ഥാപനമാണ് CKHS. 1942-ൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനാൽ ആൺകുട്ടികൾക്കുവേണ്ടി മാത്രമായി സ്ഥാപിതമായ ഈ കലാലയം, 1983 മുതൽ പെൺകുട്ടികൾക്കുകൂടി വിദ്യാഭ്യാസത്തിനുള്ള അനുവാദം ലഭിച്ചതോടെ കൂടുതൽ യശസ്സിലേക്ക് ഉയർന്നു. 2014-ൽ ഹയർ സെക്കന്ററി സ്കൂളായി ഇത് ഉയർത്തപ്പെട്ടു. സമൂഹത്തിന്റെ നന്മയ്ക്കായി വിവിധ മേഖലകളിൽ നേതൃത്വം നൽകാൻ കഴിവുള്ള വ്യക്തിത്വങ്ങളെ രൂപപ്പെടുത്തിയെടുക്കുവാൻ സാധിച്ചിട്ടുള്ള ഈ സ്കൂളിൽ 8 മുതൽ +2 വരെയുള്ള ക്ലാസ്സുകളിലായി പ്രതിവർഷം 500-ൽ അധികം കുട്ടികൾ പഠിക്കുന്നു.

**ബഥനി ബാലികാമഠം ഹൈസ്കൂൾ, നങ്ങ്യാർകുളങ്ങര**

സ്ത്രീകളുടെ സമഗ്രവും സമ്പൂർണ്ണവുമായ വികസനത്തിനും, അവരെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് ഉയർത്തിക്കൊണ്ടു വരാനും വിദ്യാഭ്യാസത്തിന് മാത്രമേ സാധ്യമാകുവെന്ന കാഴ്ചപ്പാടോടു



കൂടി ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനി 1931-ൽ ആരംഭിച്ച കലാലയമാണ് ബഥനി ബാലികാമഠം ഹൈസ്കൂൾ. കഴിഞ്ഞ 90 വർഷത്തെ വിദ്യാഭ്യാസ ശുശ്രൂഷയിലൂടെ, പിതാവ് ആഗ്രഹിച്ച സ്ത്രീ ശാക്തീകരണം നങ്ങ്യാർകുളങ്ങരയിലും പരിസരപ്രദേശങ്ങളിലും നേടിയെടുക്കുവാനും നിലനിർത്താനും ഈ സ്ഥാപനത്തിന് സാധിച്ചിട്ടുണ്ട്. തുടർച്ചയായി 100 ശതമാനം വിജയം നേടാനും പാഠ്യേതര വിഷയങ്ങളിൽ ജില്ലാതലത്തിലും സംസ്ഥാനതലത്തിലും മികവു തെളിയിക്കാനും ഈ വിദ്യാഭ്യാസ സ്ഥാപനത്തിന് സാധിച്ചു. വിവിധ മേഖലകളിൽ സമൂഹത്തിന് നേതൃത്വം നൽകാൻ കഴിവുള്ള ഒട്ടനവധി മഹിളാരത്നങ്ങളെ സംഭാവന ചെയ്ത ഈ സ്കൂളിൽ 5 മുതൽ 10 വരെ ക്ലാസ്സുകളിൽ 1500-ലധികം കുട്ടികൾ പഠനം നടത്തുന്നു.

**സെന്റ് ആൻസ് ഗേൾസ് ഹൈസ്കൂൾ, ചെങ്ങന്നൂർ**

ആലപ്പുഴ ജില്ലയിലെ ചെങ്ങന്നൂരിൽ മലങ്കര കത്തോലിക്കാസഭയുടെ അഭിമാനമായി നിലകൊള്ളുന്ന സെന്റ് ആൻസ് ഹൈസ്കൂൾ 1945-ൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനാൽ സ്ഥാപിതമായി. സ്ത്രീകളെ പൊതുധാരയിലേക്കും കുടുംബങ്ങളെ സമൂഹത്തിന്റെ ശക്തമായ



പ്രവർത്തന പന്ഥാവിലേക്കും കൊണ്ടുവരിക എന്ന ലക്ഷ്യത്തോടെ പെൺകുട്ടികളുടെ വിദ്യാഭ്യാസത്തിനു വേണ്ടി പിതാവ് സ്ഥാപിച്ച ഈ വിദ്യാലയം പഠന പഠനേതര രംഗങ്ങളിൽ അഭിമാനകരമായ നേട്ടം കൈവരിച്ചുകൊണ്ട് ജൈത്രയാത്ര തുടരുന്നു. 1 മുതൽ 10 വരെയുള്ള ക്ലാസ്സുകൾക്ക് പുറമെ സ്വാശ്രയ മേഖലയിൽ 11ഉം 12ഉം ക്ലാസ്സുകൾകൂടി ഇവിടെ നടക്കുന്നു. പ്ലാറ്റിനം ജൂബിലിയുടെ സമാപ്തിയിൽ നിൽക്കുമ്പോൾ ഈ നാടിന്റെ പതിനായിരക്കണക്കിന് മക്കളുടെ അമ്മയായി മാറുകയാണ് ഈ കലാലയം. മികച്ച വിദ്യാഭ്യാസ സ്ഥാപനമായി നിലകൊള്ളുന്ന ഇവിടെ ഇപ്പോൾ 1500-ൽ അധികം കുട്ടികൾ പഠിക്കുന്നു.

**സെന്റ് മേരീസ് ഹൈസ്കൂൾ ഫോർ ഗേൾസ്, കായംകുളം**

മധ്യതിരുവിതാംകൂറിലെ പാരമ്പര്യമുള്ള കലാലയങ്ങളിൽ ഏറ്റവും അഭിമാനകരമായ നിലയിൽ പ്രവർത്തിക്കുന്ന ഈ വിദ്യാഭ്യാസ സ്ഥാപനം, 1951-ൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനാൽ സ്ഥാപിതമായി. കായംകുളത്തെയും പരിസര പ്രദേശങ്ങളിലെയും വനിതകളുടെ വിദ്യാഭ്യാസപരമായ പിന്നോക്കാവസ്ഥയ്ക്ക് പരിഹാരം കാണുന്നതിന് ഈ സ്കൂളിന്റെ സ്ഥാപനം സഹാ

യിച്ചിട്ടുണ്ട്. ഇന്ത്യയ്ക്കകത്തും പുറത്തും ഉന്നത സ്ഥാനങ്ങൾ വഹിക്കുന്ന പ്രതിഭാശാലികളായ വനിതകളെ സംഭാവന ചെയ്യാൻ ഈ സ്കൂളിന് സാധിച്ചിട്ടുണ്ട്. 100 ശതമാനം വിജയം നേടാൻ സാധിക്കുന്നതോടൊപ്പം കലാകായിക രംഗങ്ങളിൽ ജില്ലാതലത്തിലും, സംസ്ഥാനതലത്തിലും മികവാർന്ന വിജയം കരസ്ഥമാക്കുവാനും ഈ സ്കൂളിന് സാധി



ച്ചിട്ടുണ്ട്. കാരുണ്യപ്രവർത്തനങ്ങളിലും, മതസൗഹാർദ്ദ മേഖലയിലും സ്കൂളിന്റെ സാന്നിദ്ധ്യവും പ്രവർത്തനവും പാരമ്പര്യവും പ്രശംസനീയമാണ്. കായംകുളത്തെ ഏറ്റവും മികച്ച വിദ്യാഭ്യാസ സ്ഥാപനമായ ഇവിടെ നഴ്സറി മുതൽ +2 വരെയുള്ള ക്ലാസുകളിലായി ഏകദേശം 2000 ത്തിലധികം പെൺകുട്ടികൾ പഠനം നടത്തുന്നു എന്നുള്ളത് നമുക്ക് ആത്മാഭിമാനം പകർന്നു നൽകുന്നു.

**വിമല സെൻട്രൽ സ്കൂൾ, കാരംകോട്, ചാത്തന്നൂർ**

കൊല്ലം ജില്ലയിലെ ചാത്തന്നൂരിൽ 1969-ൽ ആർച്ച് ബിഷപ്പ് ബെനഡിക്ട് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അനുഗ്രഹാശിസ്സുകളോടെ, ബഹു. ജേക്കബ്ബ് കിഴക്കുംകര അച്ചന്റെ നേതൃത്വത്തിൽ ആരംഭിച്ച വിദ്യാഭ്യാസ സ്ഥാപനമാണ് ഇത്. പിന്നീട് 1999-ൽ അന്നത്തെ തിരുവനന്തപുരം അതിരൂപതയുടെ അദ്ധ്യക്ഷനായിരുന്ന അഭിവന്ദ്യ മോറാൻ മോർ സിറിൾ ബസേലിയോസ് കാതോലിക്കാ ബാവായുടെ പ്രത്യേക താല്പര്യപ്രകാരം, ബഹുമാനപ്പെട്ട ജോർജ്ജ് പി.എസ്. അച്ചന്റെ പരിശ്രമ ഫലമായി വിമല സ്കൂൾ ചാത്തന്നൂരിൽ നിന്നും കാരംകോട് എന്ന സ്ഥലത്തേക്ക് മാറ്റുകയും അവിടെ സി.ബി.എസ്.ഇ സിലബസിൽ നഴ്സറി മുതൽ +2 ക്ലാസ്സ് വരെയുള്ള ഒരു വലിയ വിദ്യഭ്യാസ സ്ഥാപനമായി വളരുകയും ചെയ്തു. കൊല്ലം ജില്ലയിൽത്തന്നെ അഭിമാനകരമായ വിജയം നേടുന്ന സ്കൂൾ ആയി ഇപ്പോൾ ഇത് വളർന്നിരിക്കുന്നു. സമൂഹത്തിന് നേതൃത്വം നൽകുന്ന അനേകായിരം വ്യക്തികളെ രൂപപ്പെടുത്തിയെടുക്കുന്ന ഈ സ്കൂളിൽ ഏകദേശം 2000-ന് മുകളിൽ കുട്ടികൾ വർഷന്തോറും പഠിക്കുന്നു.

**സെന്റ് തോമസ് സെൻട്രൽ സ്കൂൾ, തോട്ടപ്പള്ളി**

ആലപ്പുഴ റവന്യൂ ജില്ലയിൽ മാവേലിക്കര ഭദ്രാസനത്തിന്റെ പടിഞ്ഞാറെ മുനമ്പിൽ അറബിക്കടലിനോടു ചേർന്ന് പ്രകൃതി രമണീയമായി സ്ഥിതി ചെയ്യുന്ന 'മലങ്കര സ്കൂൾ' എന്നറിയപ്പെടുന്ന തോട്ടപ്പള്ളി സെന്റ് തോമസ് സ്കൂൾ, കാലം ചെയ്ത ആർച്ച് ബിഷപ്പ് ബെനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശപ്രകാരം ബഹുമാനപ്പെട്ട ചെറിയാൻ കൊളഞ്ഞിക്കൊമ്പിലച്ചൻ 1979-ൽ ആരംഭിച്ചു. തുടക്കത്തിൽ കേരള സിലബസിൽ (ഇംഗ്ലീഷ് മീഡിയം) യു.പി. വിഭാഗം വരെ പ്രവർത്തിക്കാനുള്ള അനുവാദമേ ഗവൺമെന്റിന്റെ ഭാഗത്തുനിന്നും ലഭിച്ചിരുന്നുള്ളൂ. 2007-ൽ മാവേലിക്കര ഭദ്രാസനം നിലവിൽ വന്ന ശേഷം മുതൽ തോട്ടപ്പള്ളി സ്കൂളിന്റെ വികസനത്തിന്റെ ഭാഗമായി സി.ബി.എസ്.ഇ സിലബസിലേക്ക് സ്കൂളിനെ മാറ്റുകയും 2018 ഒക്ടോബർ 28-ന് സ്കൂളിന് സി.ബി.എസ്.ഇ.യുടെ അഫിലിയേഷൻ ലഭിക്കുകയും, നഴ്സറി മുതൽ പത്തു വരെയുള്ള ഹൈസ്കൂൾ ആയിത്തീരുകയും ചെയ്തു. അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ പ്രത്യേക കരുതലും ശ്രദ്ധയും ഈ സ്കൂളിനെ ഉന്നത നിലവാരത്തിലേക്ക് ഉയർത്തിക്കൊണ്ടിരിക്കുന്നു. ജാതിമതഭേദമന്യേ എല്ലാവരാലും ആദരിക്കപ്പെടുന്ന കലാലയമാണ് ഇത്. നഴ്സറി മുതൽ 10 വരെയുള്ള ക്ലാസ്സുകളിൽ ഏകദേശം 500-ഓളം കുട്ടികൾ പഠിക്കുന്ന ഈ സ്ഥാപനം, മലങ്കര കത്തോലിക്കാ സഭയ്ക്ക് ഈ പ്രദേശത്ത് വലിയ പ്രതീക്ഷ നൽകുന്ന വിദ്യാഭ്യാസ സ്ഥാപനമാണ്.

**ഇൻഫന്റ് ജീസസ്സ് ഇംഗ്ലീഷ് മീഡിയം സ്കൂൾ, തുവയൂർ**

പത്തനംതിട്ട ജില്ലയിൽ തുവയൂർ എന്ന ഗ്രാമത്തിൽ ബഹുമാനപ്പെട്ട പി.റ്റി. ജോർജ്ജ് അച്ചന്റെ ശ്രമഫലമായി, തിരുവനന്തപുരം അതിരൂപതയുടെ മെത്രാപ്പോലീത്തയായിരുന്ന അഭിവന്ദ്യ ബനഡിക്ട് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അനുഗ്രഹാശിസ്സുകളോടെ 1974-ൽ ഈ സ്ഥാപനം നിലവിൽ വന്നു. 2007-ൽ മാവേലിക്കര ഭദ്രാസനം രൂപീകൃതമായതിനുശേഷം സ്കൂളിന്റെ ഉത്തരവാദിത്വം ഭദ്രാസനം ഏറ്റെടുക്കുകയും 2016-ൽ സ്കൂളിന് സി.ബി.എസ്.ഇ യുടെ അഫിലിയേഷൻ ലഭിക്കുകയും, ഇപ്പോൾ ഒന്നു മുതൽ 10 വരെയുള്ള ക്ലാസ്സുകൾ സി.ബി.എസ്.ഇ സിലബസിൽ നടക്കുകയും ചെയ്യുന്നു. ഭദ്രാസനാദ്ധ്യക്ഷന്റെ താല്പര്യപ്രകാരം ഈ സ്കൂളിനെ സീനിയർ സെക്കന്ററി സ്കൂളെന്ന തലത്തിലേക്ക് ഉയർത്തുന്നതിനുവേണ്ടിയുള്ള അടിസ്ഥാന വികസനം നടന്നുകൊണ്ടിരിക്കുന്നു. കടമ്പനാട് ഗ്രാമപഞ്ചായത്തിലെ ആദ്യത്തെ ഇംഗ്ലീഷ് മീഡിയം സ്കൂൾ ആയ ഇവിടെ 500-ൽ അധികം കുട്ടികൾ പഠിക്കുന്നു.

**സെന്റ് ജോർജ്ജ് സെൻട്രൽ സ്കൂൾ, അമ്പലത്തുംകാല**

കൊല്ലം ജില്ലയിലെ അമ്പലത്തുംകാല ഗ്രാമത്തിൽ, സെന്റ് ജോർജ്ജ് മലങ്കര കത്തോലിക്കാ ഇടവകയോടു ചേർന്ന്, 1997-ൽ സമാരംഭിച്ച നഴ്സറി സ്കൂൾ ആണ് പിന്നീട് ലോവർ പ്രൈമറി സ്കൂൾ ആയും, 2005-ൽ സി.ബി.എസ്.ഇ സിലബസ് പിൻതുടരുന്ന സ്കൂൾ ആയും ഉയർന്നത്. മാവേലിക്കര ഭദ്രാസനം നിലവിൽ വന്നതിനുശേഷം





സ്കൂളിന്റെ ബാലാരിഷ്ടതകൾ പരിഹരിക്കുകയും, അടിസ്ഥാന സൗകര്യങ്ങൾ വികസിപ്പിച്ച് സി.ബി. എസ്.ഇ 10-ാം ക്ലാസ്സ് വരെയുള്ള നിലവാരത്തിലേക്ക് സ്കൂളിനെ ഉയർത്തുകയും ചെയ്തു. കുട്ടികളുടെ സമഗ്ര വികസനത്തിനുള്ള പാഠ്യ പാഠ്യേതര പ്രവർത്തനങ്ങൾ ഏകോപിച്ചു ക്രമീകരിക്കുകയും തത്ഫലമായി 100 ശതമാനം വിജയം നേടാൻ സ്കൂളിന് സാധിക്കുകയും ചെയ്യുന്നു. നഴ്സറി മുതൽ 10 വരെയുള്ള ക്ലാസ്സുകളിൽ 750-ൽലധികം കുട്ടികൾ പഠിക്കുന്ന ഈ കലാലയം ഈ പ്രദേശത്തെ മികച്ച വിദ്യാഭ്യാസ സ്ഥാപനമാണ്.

**മാർ ബസേലിയോസ് സീനിയർ സെക്കന്ററി സ്കൂൾ, മരുതമൺപള്ളി**

കൊല്ലം ജില്ലയിലെ പൂയപ്പള്ളി പഞ്ചായത്തിലെ മരുതമൺപള്ളി ഗ്രാമത്തിന്റെ വികസനം മുന്നിൽ കണ്ട് അഭിവന്ദ്യ സിറിൾ ബസേലിയോസ് കാതോലിക്കാബാവായുടെ വിശാല കാഴ്ചപ്പാടിലും ബഹുമാനപ്പെട്ട തോമസ് ചെറുപുഷ്പം അച്ചന്റെ നേതൃത്വത്തിലും 1999-ൽ ആരംഭിച്ച, സി.ബി.എസ്.ഇ സിലബസ് പിൻതുടരുന്ന +2 വരെയുള്ള കലാലയമാണിത്. മാവേലിക്കര ഭദ്രാസനം നിലവിൽ വന്നതിനുശേഷം അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ ശക്തമായ നേതൃത്വത്തിൻ കീഴിൽ സ്കൂളിന്റെ അടിസ്ഥാന സൗകര്യം വികസിപ്പിക്കുകയും, സ്കൂളിന്റെ വികസനത്തിനു ആവശ്യമായ ഭൂമി വാങ്ങിക്കുകയും ചെയ്തു. മരുതമൺപള്ളിയുടെയും, പരിസര പ്രദേശങ്ങളുടെയും, വികസനത്തിനായി ഈ സ്ഥാപനം നിലകൊള്ളുന്നു. ഇതിനോടകംതന്നെ സമൂഹത്തിന്റെ നന്മയ്ക്കായി പ്രവർത്തിക്കുന്ന ആയിരക്കണക്കിന് വ്യക്തിത്വങ്ങളെ പ്രദാനം ചെയ്ത ഈ സ്ഥാപനത്തിൽ 1500-ൽ കൂടുതൽ കുട്ടികൾ പഠിക്കുന്നു. കുട്ടികളുടെ വ്യക്തിത്വ വികസനത്തിന് പ്രാധാന്യം നൽകുന്ന ഈ സ്ഥാപനം എല്ലാ വർഷവും 100% വിജയം നേടി അഭിമാനപൂർവ്വം ജൈത്ര യാത്ര തുടരുന്നു.

**മാർ ബസേലിയോസ് സീനിയർ സെക്കന്ററി സ്കൂൾ, കൈതക്കോട്**

കൈതക്കോട് ഗ്രാമത്തിന്റെയും അതിനോടു ചേർന്നു കിടക്കുന്ന മറ്റു ഗ്രാമപ്രദേശങ്ങളുടെയും സമ്പൂർണ്ണ വികസനത്തിനും സ്ഥായിയായ പുരോഗതിയ്ക്കുമായി നിലകൊള്ളുന്ന മലങ്കര കത്തോലിക്കാസഭയുടെ സ്ഥാപനമാണ് ഈ സ്കൂൾ. അഭിവന്ദ്യ സിറിൾ ബസ്സേലിയോസ് കാതോലിക്കാ ബാവായുടെ നിർദ്ദേശാനുസരണം, ബഹുമാനപ്പെട്ട വിൻസന്റ് ചരുവിള അച്ചന്റെ നേതൃത്വത്തിൽ 2002-ൽ ഈ വിദ്യാഭ്യാസ സ്ഥാപനത്തിന് തുടക്കമിട്ടു. ഈ കാലാലയം ഇപ്പോൾ നഴ്സറി മുതൽ 10-ാം ക്ലാസ്സ് വരെയുള്ള ഒരു സി.ബി.എസ്.ഇ സ്കൂൾ ആയി വളർന്നിരിക്കുകയാണ്. മാവേലിക്കര ഭദ്രാസനം പ്രത്യേക താല്പര്യമെടുത്തുകൊണ്ട് സ്കൂളിന്റെ അടിസ്ഥാന വികസനത്തിനായും, വിദ്യാഭ്യാസപരമായി പിന്നോക്കം നിൽക്കുന്ന ഈ പ്രദേശത്ത് നല്ല വിദ്യാഭ്യാസം ലഭിക്കുന്നതിനുമായുമുള്ള കർമ്മപരിപാടികൾ ആവിഷ്കരിച്ച് നടപ്പിലാക്കി വരുന്നു. കുട്ടികളുടെ സാമൂഹ്യ വ്യക്തിത്വ വികസനത്തിന് ഊന്നൽ നൽകിക്കൊണ്ടുള്ള വിദ്യാഭ്യാസമാണ് ഇവിടെ നടക്കുന്നത്. ഈ സ്കൂളിന്റെ സ്ഥാപനത്തിലൂടെ ഈ പ്രദേശത്തിന്റെ വികസന മുരടിപ്പ് ഇല്ലാതാക്കാൻ നമുക്ക് സാധിച്ചിട്ടുണ്ട്. നൂറു ശതമാനം വിജയം നേടാൻ സാധിക്കുന്ന ഈ സ്ഥാപനത്തിൽ 750-ഓളം കുട്ടികൾ പ്രതിവർഷം പഠിക്കുന്നു.

**ലിറ്റിൽ ഫ്ളവർ ഇംഗ്ലീഷ് മീഡിയം സ്കൂൾ, കുണ്ടറ**

കൊല്ലം ജില്ലയിലെ കുണ്ടറ പ്രദേശത്തിന് അനുഗ്രഹമായി നിലകൊള്ളുന്ന ഈ വിദ്യാപീഠം, 1964-ൽ, മലങ്കര സഭയിലെ പ്രഗത്ഭനായ മിഷനറി ബഹുമാനപ്പെട്ട കത്ബർട്ട് OFM കപ്പൂച്ചിൻ അച്ചന്റെ നിർദ്ദേശപ്രകാരം ബഥനി സന്യാസിനി സമൂഹമാണ് സ്ഥാപിച്ചത്. കുണ്ടറ പ്രദേശത്തിന്റെ സമഗ്ര വികസനത്തിൽ ഈ സ്കൂൾ നല്ലൊരു പങ്കു വഹിക്കുന്നുണ്ട്. ബഥനി സന്യാസിനി സമൂഹം, തിരുവനന്തപുരം പ്രോവിൻസിന്റെ നേതൃത്വത്തിലാണ് ഈ സ്കൂൾ പ്രവർത്തിക്കുന്നത്. നൂറു ശതമാനം വിജയം എല്ലാ വർഷവും നേടുന്നതിനൊടൊപ്പം കലാകായിക രംഗങ്ങളിലും മികച്ച മുന്നേറ്റം ഈ സ്കൂൾ നടത്തുന്നുണ്ട്. കേരള സിലബസിൽ നഴ്സറി മുതൽ പത്താം ക്ലാസ് വരെ 2500 വിദ്യാർത്ഥികൾ പഠിക്കുന്ന ഈ കലാലയം, കൊല്ലം ജില്ലയിലെ മികച്ച സ്ഥാപനമായി നിലകൊള്ളുന്നു.

**സെന്റ് ജൂഡ് ഹയർ സെക്കന്ററി സ്കൂൾ, മുഖത്തല, കൊല്ലം**

കൊല്ലം ജില്ലയിൽ കൊല്ലം താലൂക്കിൽ തൃക്കോവിൽവട്ടം പഞ്ചായത്തിൽ മുഖത്തല എന്ന ചെറു ഗ്രാമത്തിൽ സ്ഥിതി ചെയ്യുന്ന പ്രശസ്തമായ വിദ്യാപീഠമാണ് സെന്റ് ജൂഡ് സ്കൂൾ. പുനരൈക്യ

പ്രസ്ഥാനത്തോടുള്ള സ്നേഹത്താൽ പ്രചോദിതനായി കടന്നുവന്ന ബഹുമാനപ്പെട്ട കത്ബർട്ട് കപ്പുച്ചിൻ അച്ചൻ, നാടിന്റെയും ഇടവകയുടെയും വളർച്ചയ്ക്ക് കുട്ടികളുടെ വിദ്യാഭ്യാസം അത്യാവശ്യമാണെന്ന് കണ്ടതിനാൽ 1965 മെയ് 25-ന് ഈ സ്ഥാപനം സ്ഥാപിച്ചു. മുഖത്തലയുടെയും സമീപപ്രദേശങ്ങളുടെയും വികസനത്തിന് സ്കൂളിന്റെ സ്ഥാപനം വളരെ അനുഗ്രഹപ്രദമായിത്തീർന്നു. കൊല്ലം ജില്ലയിലെ പ്രമുഖ വിദ്യാഭ്യാസ സ്ഥാപനമായ സെന്റ് ജൂഡ് സ്കൂൾ അക്കാദമിക്, കലാകായിക, സാമൂഹിക, സാംസ്കാരിക രംഗങ്ങളിൽ ഉന്നത നിലവാരം പുലർത്തുന്നു. അമ്പത്തിമൂന്ന് വിദ്യാർത്ഥികളുമായി ആരംഭിച്ച ഈ സ്ഥാപനം ഇന്ന് സി.ബി.എസ്.ഇ കേരള സിലബസുകളിലായി നഴ്സറി മുതൽ +2 വരെ ക്ലാസ്സുകളിലായി 5000 ത്തോളം കുട്ടികൾ പഠിക്കുന്ന കലാലയമായി ഉയർന്നിരിക്കുന്നു. കപ്പൂച്ചിൻ സന്ന്യാസ സമൂഹം, കോട്ടയം സെന്റ് ജോസഫ്സ് പ്രൊവിൻസിന്റെ അധീനതയിൽ പ്രവർത്തിക്കുന്ന ഈ സ്ഥാപനം വിജ്ഞാനത്തിലൂടെ സാമൂഹ്യ നവോത്ഥാനം എന്ന ആശയത്തിലധിഷ്ഠിതമായി മുന്നേറുന്നു.

**ചെറുപുഷ്പ ബഥനി സീനിയർ സെക്കന്ററി സ്കൂൾ, ചുനക്കര**

ബഥനി സന്യാസ വൈദികരുടെ നേതൃത്വത്തിൽ ചുനക്കര ഗ്രാമത്തിൽ വി.കൊച്ചുത്രേസ്യ പുണ്യവതിയുടെ നാമത്തിൽ ഈ കലാലയം 1979-ൽ സ്ഥാപിതമായി. നാളിതുവരെയും വിദ്യഭ്യാസ ശുശ്രൂഷ നിറവേറ്റിക്കൊണ്ട് ചുനക്കരയുടെ മണ്ണിൽ അഭിമാന സ്തംഭമായി ചെറുപുഷ്പ സ്കൂൾ വളർന്നു വിരാജിക്കുന്നു. ഈ സ്ഥാപനത്തിലൂടെ ഈ പ്രദേശത്തെ അനേകായിരം കുട്ടികളുടെ ഭാവി സുരക്ഷിതമാകത്തക്ക വിധത്തിലുള്ള വിദ്യാഭ്യാസം നൽകാൻ സ്കൂൾ അധികൃതർക്ക് സാധിക്കുന്നു. സാമൂഹിക സാംസ്കാരിക, മത, രാഷ്ട്രീയ മണ്ഡലങ്ങളിൽ പ്രവർത്തിക്കുന്ന അനേകം വിശിഷ്ട വ്യക്തികളെ വാർത്തെടുക്കാൻ ചുനക്കരയിലെ ഈ കലാലയം കാരണമായിത്തീർന്നിട്ടുണ്ട്. ബഥനി സന്യാസ സമൂഹം, തിരുവനന്തപുരം നവജീവൻ പ്രോവിൻസിന്റെ നേതൃത്വത്തിൽ നടത്തുന്ന ഈ വിദ്യാലയത്തിൽ, സി.ബി.എസ്.ഇ സിലബസിൽ നഴ്സറി മുതൽ +2 വരെ ക്ലാസ്സുകളിലായി 2000-ന് മുകളിൽ കുട്ടികൾ എല്ലാ വർഷവും പഠിക്കുന്നു.

**ബഥനി സെൻട്രൽ സ്കൂൾ, നങ്ങ്യാർകുളങ്ങര**

ബഥനി സന്യാസിനീ സമൂഹത്തിന്റെ പത്തനംതിട്ട പ്രൊവിൻസിന്റെ നേതൃത്വത്തിൽ 2006-ൽ സി.ബി.എസ്.ഇ സിലബസിൽ ആരംഭിച്ച നഴ്സറി മുതൽ +2 വരെയുള്ള വിദ്യാലയമാണ് ഇത്. അടിസ്ഥാന സൗകര്യങ്ങൾ വിപുലീകരിച്ച് ഈ സ്കൂൾ 2011 മുതൽ പുതിയ കെട്ടിടത്തിൽ പ്രവർത്തനം ആരംഭിച്ചു. വ്യക്തിത്വ വികസനത്തിനും, നാടിന്റെ സമഗ്രവികസനത്തിനും ഊന്നൽ നൽകുന്ന പഠനരീതിയിലൂടെ നല്ല വ്യക്തികളെ സമൂഹത്തിനായി രൂപപ്പെടുത്തിയെടുക്കുന്ന വിദ്യാഭ്യാസ പ്രവർത്തനമാണ് ഇവിടെ നടക്കുന്നത്. 2200-ൽ കൂടുതൽ കുട്ടികൾ പഠിക്കുന്ന നങ്ങ്യാർകുളങ്ങരയിലെ ഈ സ്കൂൾ, ബഥനി ബഥനി സന്യാസിനി സമൂഹത്തിലെ മികച്ച വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഒന്നാണ്.

**സെന്റ് മേരീസ് ബഥനി പബ്ലിക് സ്കൂൾ, കായംകുളം**

ബഥനി സന്യാസിനി സമൂഹം, തിരുവനന്തപുരം പ്രോവിൻസിന്റെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന വിദ്യാഭ്യാസ സ്ഥാപനമാണ് ഇത്. ഒന്നു മുതൽ പത്തു വരെ ക്ലാസ്സുകളിൽ സി.ബി.എസ്.ഇ സിലബസിൽ പഠിപ്പിക്കുന്ന ഈ വിദ്യാലയം 2006-ൽ കായംകുളം ബഥനി മഠത്തോടനുബന്ധിച്ച് സ്ഥാപിതമായി. കുട്ടികളുടെ സമഗ്രവികസനത്തിനും, മൂല്യബോധമുള്ള കുഞ്ഞുങ്ങളെ നാളെയുടെ നന്മയ്ക്കായി വാർത്തെടുക്കുന്നതിനും ഈ സ്കൂളിന്റെ പ്രവർത്തനങ്ങൾ സഹായകമാകുന്നു. പത്താം ക്ലാസ്സിൽ നൂറു ശതമാനം വിജയം തുടർച്ചയായി കരസ്ഥമാക്കി കായംകുളം പ്രദേശത്തിന്റെ അഭിമാനമായി നിലകൊള്ളുന്ന ഈ കലാലയത്തിൽ 1000 ത്തിലധികം കുട്ടികൾ പഠിക്കുന്നു.



മുകളിൽ പ്രതിപാദിച്ച ഉന്നത വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കു പുറമെ, പ്രൈമറി, അപ്പർ പ്രൈമറി സ്കൂളുകളും പുനരൈക്യത്തിന്റെ ആദ്യനാളുകളിൽത്തന്നെ അവികസിതമായ ഗ്രാമങ്ങളിൽ സ്ഥാപിച്ച്, അവിടെ വികസനത്തിന്റെ കാഴ്ചപ്പാടുകൾക്ക് മലങ്കര കത്തോലിക്കാസഭാ ആക്കം കൂട്ടി. മാവേലിക്കര ഭദ്രാസനത്തിൽ 8 യു. പി. സ്കൂളുകളും 12 എൽ. പി. സ്കൂളുകളും ഒരു സ്പെഷ്യൽ സ്കൂളും പ്രവർത്തിക്കുന്നു.

പിൻതിരിഞ്ഞ് നോക്കുമ്പോൾ സഭയുടെ പുനരൈക്യ നവതി സമാപ്തിയിൽ മാവേലിക്കര ഭദ്രാസനത്തിന്റെ വിദ്യാഭ്യാസ ശുശ്രൂഷയിലൂടെ സമൂഹത്തിൽ പ്രതീക്ഷയുടെയും, വികസനത്തിന്റെയും, നന്മയുടെയും വെളിച്ചം പകരുന്ന ദീപസ്തംഭങ്ങളായി നമ്മുടെ സ്കൂളുകൾ മാറിയതിൽ നമുക്ക് അഭിമാനിക്കാം. 'പള്ളികൾക്ക് മുൻപെ പള്ളിക്കൂടം' എന്ന ദർശനത്തിൽ വിദ്യാഭ്യാസത്തിന് പ്രാധാന്യം നല്കിയ ദൈവദാസൻ മാർ ഈവാനിയോസ് പിതാവ് എന്നും നമുക്കു മാർഗദർശിയാകട്ടെ. സമൂഹനിർമ്മിതിയിൽ സുവിശേഷ മൂല്യങ്ങളെ പ്രകാശമാനമാക്കുന്ന അണയാത്ത ദീപങ്ങളായി നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ പ്രശോഭിക്കട്ടെ.




# ചേതന
## മാവേലിക്കര രൂപതയുടെ സാമൂഹ്യസേവനത്തിന്റെ കണ്ണാടി



**റവ. ഫാ. ലൂക്കോസ് കന്നിമേൽ**
ഡയറക്ടർ, ചേതന

**ആമുഖം**

മലങ്കര സഭ പുനരൈക്യത്തിന്റെ നവതി ആഘോഷിക്കുന്ന ഈ അവസരത്തിൽ മലങ്കര കത്തോലിക്കാ സഭ സാമൂഹ്യ സാംസ്ക്കാരിക വിദ്യാഭ്യാസ മണ്ഡലങ്ങളിൽ നൽകിയ സ്വാധീനം നിസ്തുലമാണ്. ജാതിമതവർഗ്ഗവർണ്ണ വ്യത്യാസമില്ലാതെ സഭയുടെ പ്രവർത്തനമാണ് സാമൂഹ്യരംഗത്ത് സഭ ഉപ്പായി മാറാൻ കാരണം. മാർ ഈവാനിയോസ് പിതാവിന്റെ സാമൂഹ്യദർശനം സമൂഹത്തിൽ അസ്ഥിതരായവരെ സമൂഹത്തിന്റെ മുഖ്യധാരയിൽ എത്തിക്കാൻ പ്രചോദനമേകി. തുടർന്ന് അഭിവന്ദ്യ ഗ്രിഗോറിയോസ് പിതാവ് മണ്ണിനെയും മനുഷ്യനെയും മൃഗജാലങ്ങളെയും കോർത്തിണക്കിയുള്ള ഒരു സാമൂഹ്യദർശനം സമൂഹത്തിന് നൽകി. അഭിവന്ദ്യ ബസേലിയോസ് കാതോലിക്കാ ബാവ തിരുമനസ്സ് ദാരിദ്ര്യത്തെ തോൽപിക്കുവാൻ പുതിയ സംരംഭം സ്ത്രീകളുടെ ഉന്നമനത്തിനായി തുടങ്ങി. ഇപ്പോൾ സഭയുടെ തലവനും പിതാവുമായ അഭിവന്ദ്യ ബസേലിയോസ് കർദിനാൾ ക്ലിമിസ് കാതോലിക്കാ ബാവ തിരുമേനി പാവപ്പെട്ട മനുഷ്യരുടെയും, ഭവനമില്ലാത്തവരുടെയും, രോഗികളുടെയും ആശ്രയകേന്ദ്രമാക്കി സഭയെ സമൂഹത്തിൽ പരിചയപ്പെടുത്തുന്നു. സഭയുടെ നവതി മാവ്ലിക്കര രൂപതയിൽ വച്ച് നടത്തെപ്പെടുമ്പോൾ സഭയുടെ പിതാക്കന്മാരുടെ സാമൂഹ്യദർശനത്തിന് മുമ്പിൽ ശിരസ്സ് നമിച്ചുകൊണ്ട് മാവേലിക്കര രൂപതയുടെ സാമൂഹ്യക്ഷേമ വിഭാഗമായ ചേതനയുടെ പ്രവർത്തനത്തെക്കുറിച്ച്..

മാവേലിക്കര രൂപതയുടെ സാമൂഹ്യസേവന വിഭാഗമായ ചേതന ഇന്റഗ്രേറ്റഡ് ഡവലപ്മെന്റ് സൊസൈറ്റി 2007-ൽ രൂപീകൃതമായതാണ്. മാവേലിക്കര രൂപതയുടെ പ്രഥമാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ.ജോഷ്വാ മാർ ഇഗ്നാത്തിയോസ് അനധിസാധാരണമായ സാമൂഹ്യദർശനത്തിൽ പ്രവർത്തിക്കുന്നതാണ്യ ജാതിമത വ്യത്യാസമില്ലാതെ ദരിദ്രർ, സ്ത്രീകൾ, വൃദ്ധർ, വിധവകൾ, വികലാംഗർ, കുട്ടികൾ, സമൂഹത്തിലെ അസംഘടിത-പാർശ്വവത്ക്കരിക്കപ്പെട്ട വിഭാഗങ്ങൾ എന്നിവരെ സംഘടിപ്പിക്കുവാനും ശാക്തീകരിക്കുവാനും ചേതന പരിശ്രമിക്കുന്നു.



ആറു റീജിയണുകളിലായി 22 പ്രാദേശിക ഗ്രൂപ്പുകളും അവയിൽ 230 സ്വയംസഹായ സംഘങ്ങളും, 10 സീനിയർ സിറ്റിസൺ ഗ്രൂപ്പുകളും 30 കുട്ടികളുടെ സംഘം എന്നിവയും പ്രവർത്തിക്കുന്നു. പ്രവർത്തന മേഖലകളായ കൊല്ലം, പത്തനംതിട്ട, ആലപ്പുഴ ജില്ലകളിലെ 96 വില്ലേജുകളിലായി ചേതന പ്രവർത്തനം വ്യാപിപ്പിച്ചിരിക്കുന്നു.

**ദൗത്യം**

ദരിദ്രരും പാർശ്വവത്ക്കരിക്കപ്പെട്ടവരുമായ ജനസമൂഹത്തെ കോർത്തിണക്കി അവരുടെ ഏകോപനത്തിലൂടെ അവരെ ശാക്തീകരിക്കുകയും വാസയോഗ്യമായ അന്തരീക്ഷത്തിൽ അവരുടെ അവകാശങ്ങൾക്കായി നിലകൊള്ളുകയും ചെയ്യുക.

**കാഴ്ചപ്പാട്**

മനുഷ്യന്റെ അന്തസ്സ് ഉയർത്തിപ്പിടിക്കുന്നതോടൊപ്പം സമൂഹത്തിന്റെ ഐക്യം നിലനിർത്തിക്കൊണ്ട് സുവിശേഷ മൂല്യങ്ങളെ മുൻനിർത്തിയുള്ള ഒരു സാമൂഹ്യനിർമ്മിതി.

**ലക്ഷ്യം**

പാർശ്വവത്ക്കരിക്കപ്പെട്ടവരും പിന്നോക്കം നിൽക്കുന്നതുമായ ജനവിഭാഗങ്ങളിലെ സ്ത്രീകൾ, മുതിർന്ന പൗരന്മാർ, ശാരീരിക വൈകല്യമുള്ളവർ, മാനസിക വെല്ലുവിളി നേരിടുന്നവർ, പഠനവൈകല്യമുള്ള കുട്ടികൾ, തൊഴിലില്ലാത്ത പെൺകുട്ടികൾ, അവിവാഹിതർ, വിധവകൾ എന്നിവരെ ശാക്തീകരിക്കുന്നതിലൂടെ സമൂഹത്തിന്റെ ഉയർച്ചയാണ് ലക്ഷ്യം.

ചേതന വിവിധ ഗവൺമെന്റ്, ഗവൺമെന്റേതര പദ്ധതികളും ചേതനയുടെ തനതായ പദ്ധതികളും നടപ്പാക്കി വരുന്നു.

I **(1) ദീൻ ദയാൽ ഉപാധ്യായ ഗ്രാമീൺ കൗശല്യ യോജന** (DDU-GKY)

15 നും 25 നും ഇടയിൽ ഗ്രാമീണ മേഖലയിലുള്ള സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന യുവജനങ്ങളെ നൈപുണ്യ പരിശീലനത്തിലൂടെ ജോലി നേടി കൊടുക്കുന്ന പദ്ധതിയാണ്. ചേതന ഇതുവരെ 450 യുവതി യുവാക്കന്മാരെ പരിശീലിപ്പിക്കുകയും പദ്ധതി തുടരുകയും ചെയ്യുന്നു.

**(2) ക്വാളിറ്റി പ്ലാന്റിംഗ് മെറ്റീരിയൽസ്** (QPM-KERT)

കേരള സ്റ്റേറ്റ് മെഡിസിനൽ പ്ലാൻ ബോർഡുമായി ചേർന്ന് പ്രതിവർഷം 12000 ഔഷധ സസ്യങ്ങൾ ഉൽപാദിപ്പിക്കുന്നു അതുപോലെ 200 വിദ്യാലയങ്ങളിൽ ഔഷധത്തോട്ടം വച്ച് പിടിപ്പിച്ചു. കർഷകരെ സംഘടിപ്പിച്ച് വ്യാവസായികമായി വ്യാപകമായ രീതിയിൽ ഔഷധത്തോട്ടം നട്ട് വരുന്നു. ജീവാമൃതം പദ്ധതിയുമായി ഈ കൃഷി നടത്തിവരുന്നു.

(3) **സാമൂഹിക സുരക്ഷാ ഇൻഷുറൻസ് പ്രോഗ്രാമുകൾ**

jeevan madhur, jeevan mangal പോളിസികളിലായി 1600 പേർക്ക് മൈക്രോ പോളിസികൾ നൽകി വരുന്നു.

(4) **ദേശീയ കുഷ്ഠരോഗ നിർമ്മാർജന പദ്ധതി**

ആലപ്പുഴ, കൊല്ലം ജില്ലകളിലെ കൊല്ലം പുത്തൂർ, കടമ്പനാട് മേഖലകളിൽ നിന്നും 16 രോഗികളെ ചേതന പദ്ധതിയിലേക്ക് ഉൾപ്പെടുത്തി അവരുടെ കുടുംബത്തിന് ആവശ്യമായ ഭക്ഷ്യ വസ്തുക്കൾ എല്ലാമാസവും നൽകി വരുന്ന പദ്ധതിയാണ്.

(5) **ഭവന നിർമ്മാണ പദ്ധതി**

2018 ലെ ജലപ്രളയത്തിൽ വീട് നഷ്ടപ്പെട്ട 10 കുടുംബങ്ങൾക്ക് പൂർണ്ണമായും, 54 കുടുംബങ്ങൾക്ക് ഭാഗീഗമായും വീട് ക്രമീകരിച്ചു നൽകി. അത് കാരിത്താസ് ഇന്ത്യയും മറ്റ് സന്നദ്ധ സംഘടനകളുമായി ചേർന്നാണ് നടത്തിയത്.

(6) **ശൗചാലയ നിർമ്മാണം**

കാരിത്താസ് ഇന്ത്യയുമായി ചേർന്ന് 15 ശൗചാലയങ്ങൾ പ്രളയബാധിത പ്രദേശങ്ങൾക്ക് നൽകി.

**(7) ഉപജീവന ഉപാധികൾ**

2018-19 ലെ പ്രളയവുമായി ബന്ധപ്പെട്ട് ഉപജീവനോപാധികൾ നഷ്ടപ്പെട്ട കുടുംബങ്ങൾക്ക് 15 പശുവും 90 ആടും 1200 കോഴിയും വിതരണം ചെയ്തു. ജലപ്രളയവുമായി ബന്ധപ്പെട്ട് മൂന്നരക്കോടിയുടെ പദ്ധതികൾ നടപ്പാക്കി.

**(8) പ്രളയപുനരുദ്ധാരണ പദ്ധതി**

വന്ദ്യ കർദിനാൾ പിതാവിന്റെ പ്രത്യേകം താൽപര്യപ്രകാരം 50 ലക്ഷം രപയുടെ പദ്ധതി, പശു വളർത്തൽ, ആടുവളർത്തൽ, കോഴിവളർത്തൽ, കൃഷി എന്നിവയിലൂടെയും ഭവനനിർമ്മാണം, ശൗചാലയ നിർമ്മാണം, കുടിവെള്ള സൈകര്യം മെച്ചപ്പെടുത്തൽ ഇവ നടപ്പാക്കി. വിധവകൾക്കും സ്ത്രീകൾക്കും പ്രത്യേക പരിഗണന നൽകി.

**II ചേതനയുടെ പ്രത്യേക പദ്ധതികൾ**

**1. സഫലം:**

30 കുട്ടികൾക്ക് 5 മുതൽ 10 വരെ ക്ലാസ്സുകളിൽ പഠിക്കുന്നവർക്ക് പഠനസഹായം എല്ലാവർഷവും നടപ്പാക്കിവരുന്നു. സഭയുടെ നവതി പ്രമാണിച്ച് 90 കുട്ടികളെയാണ് ലക്ഷ്യമാക്കുന്നത്. സഫലം പദ്ധതി പൂർത്തീകരിച്ച 54 വിദ്യാർദ്ധികൾ ചേതനയ്ക്കുണ്ട്.

**2. പുനരൈക്യനവതി രോഗിസഹായം**

പുനരൈക്യനവതി രോഗിസഹായം 2018ഫെബ്രുവരി 28 അഭിവന്ദ്യ കർദിനാൾ പിതാവ് പുന്നമൂട് കത്തീഡ്രൽ പള്ളിയിൽ വച്ച് ഉദ്ഘാടനം ചെയ്തു. രോഗികളായ 100 പേർക്ക് എല്ലാ മാസവപ 1000 രൂപാ വീതം നൽകി പദ്ധത നടപ്പാക്കുന്നു. ജാതിമതവ്യത്യാസം ഇല്ലാതെയാണ് പദ്ധതി നടപ്പാക്കുന്നത്.

**3. ജീവനം പദ്ധതി**

തിരുവനന്തപുരം മേജർ അതിരൂപത MCYM-സഹായത്തോടെ ഏഴുമാസത്തേക്ക് 85 രോഗികൾക്ക് 2500 രൂപ വീതം വിതരണം ചെയ്തു. 14,87,500 രൂപ ഇത്തരുണം വിതരണം ചെയ്തു. MCYM മേജർ അതിഭദ്രാസന സമിതി ഡയറക്ടർ ബഹു.രജു അച്ചനോടും യുവജന സുഹൃത്തുക്കളോടും ചേതന കടപ്പെട്ടിരിക്കുന്നു.

**4. ആശാകിരണം ക്യാൻസർ കെയർ ക്യാംപയിൻ**

കാരിത്താസ് ഇന്ത്യയുമായി ചേർന്ന് ക്യാൻസറിനെതിരെ പ്രതിരോധപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ കഴിഞ്ഞു. ക്യാൻസർ കെയർ കലണ്ടർ, ചാരിറ്റി ബോക്സ് എന്നിവയിലൂടെ തുക കണ്ടെത്താൻ ശ്രമിക്കുന്നു.

**5. കേശദാനവും വിഗ് വിതരണവും**

തൃശൂർ അമല ക്യാൻസർ സെന്ററും ചേതനയും സംയുക്തമായി കേശദാന പദ്ധതിയും വിഗ് വിതരണവും നടത്തിവരുന്നു. 2500 പേർ മുടി ഇപ്രകാരം ദാനംചെയ്തു. ഇതിൽ 28 യുവാക്കളും ഉൾപ്പെടുന്നു

**III ഹരിത ഓർഗാനിക് ഡെവലപ്മെൻറ് സൊസൈറ്റി**

ചേതനയുടെ വളർച്ചയുടെ ഒരു നിർണായക ഘട്ടമാണ് ഹരിതം ഓർഗാനിക് ഡെവലപ്മെൻറ് സൊസൈറ്റി (HODS) യുടെ ആരംഭം. ഇതിന്റെ ഉദ്ഘാടനം 2019 മെയ് 13 ന് നടത്തപ്പെട്ടു. തോട്ടപ്പള്ളി മലങ്കര സെന്റ് തോമസ് സ്കൂളിനോട് ചേർന്ന് പത്ത് ദിവസത്തെ ഹരിതം ഫെസ്റ്റ് നടത്തി. കർഷകരുടെ ഉല്പന്നങ്ങൾ വിതരണം നടത്താൻ 40 സ്റ്റാളുകൾ പ്രവർത്തിച്ചു. വിവിധ സെമിനാറുകൾ, സാംസ്കാരിക സന്ധ്യ, ഇവ നടത്തപെട്ടു.

**1. ഹരിതം നഴ്സറി**

വിവിധ തരത്തിലുള്ള ഫലവൃക്ഷങ്ങൾ, അലങ്കാരച്ചെടികൾ, ആയുർവേദ ചെടികൾ എന്നിവയും സ്വയം സഹായ ഉല്പന്നങ്ങളും വിപണിയിൽ എത്തിക്കാൻ ജിഎസ്ടി ബില്ലോടുകൂടി ലഭ്യമാക്കുന്നു.

**2. ചേതന ആട് ഫാം**

പ്രളയത്തിൽ ഉപജീവനോപാധിയായി നൽകിയ ആടിന്റെ കുട്ടികളെ തിരികെ എടുത്ത് അതിനെ പ്രത്യേകമായി സംരക്ഷിച്ച് വിതരണം ചെയ്യുന്നതിനായി ചേതന ആട് ഫാം ആരംഭിച്ചു, വെണ്മണിയിൽ 150 ആടിനുള്ള സൗകര്യമാണ് ഏർപ്പെടുത്തിയിട്ടുള്ളത്.

**IV സപ്തതി ജീവനം പദ്ധതി**

അഭിവന്ദ്യ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ സപ്തതിയോടനുബന്ധിച്ച് സംയോജിത കൃഷി പദ്ധതി ആരംഭിച്ചു. ആധുനിക രീതിയിലുള്ള ഫ്രാങ്ക്മത്സ്യ കൃഷിയും, മുയൽ വളർത്തലും, നാടൻകോഴി വിരിക്കുവാൻ ഇൻകുബേറ്റർ എന്നിവയിലൂടെയും കൃഷി സംയോജിതമായി ബന്ധിപ്പിക്കാനുള്ള പദ്ധതിക്ക് രൂപകൽപ്പന ചെയ്തു.

**V കോവി ഡ് -19**

മനുഷ്യരാശിയെ കാർന്നു തിന്നുന്ന കൊറോണ രോഗത്തിൽ പകച്ചു നിൽക്കുന്ന സമൂഹത്തിൽ അവർക്ക് സാന്ത്വനവുമായ മാവേലിക്കര രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ പ്രത്യേക കരുതലോടെ രോഗികൾക്കും ദരിദ്രർക്കും വേണ്ടിയുള്ള കർഷക പദ്ധതികൾ ആരംഭിച്ചു. 2 ലക്ഷത്തോളം മുഖാലരണം തയ്ച്ച് വിതരണം ചെയ്തു. ഭക്ഷ്യവസ്തുക്കൾ വിതരണം ചെയ്യാൻ സാധിച്ചു.

**VI പുനരൈക്യ നവതി പദ്ധതികൾ**

10 വർഷം കൊണ്ട് രൂപതയിലെ എല്ലാ ഇടവകകൾക്കും സംപൂർണ്ണ ഭവന പദ്ധതി. പ്രവാസികൾക്ക് ഉപജീവനോപാദികൾ, ആധുനിക സംയോജിത കൃഷി ഫാം, രോഗിസഹായം, പഠനസഹായം

**ഉപസംഹാരം**

മാവേലിക്കര രൂപതയുടെ സാമൂഹ്യസേവന പദ്ധതി സമൂഹത്തിൽ നാനാജാതി മതസ്ഥർക്കും സാന്ത്വനവുമായി ചേതന ജൈത്രയാത്ര തുടരുന്നു. പുനരൈക്യത്തിന്റെ 90ാം വാർഷികത്തിൽ അഭിവന്ദ്യ പിതാവുമായിചേർന്ന് പുതിയ വികസന പ്രവർത്തനങ്ങളുമായി ചേതന ജനങ്ങളോടൊപ്പം ചേർന്ന് പ്രവൃത്തിക്കുന്നു. പുനരൈക്യത്തിന്റെ നവതി ഓണാട്ടുകരയുടെ മണ്ണിൽ ലളിതമായി ആഘോഷിക്കുമ്പോൾ ചേതനയുടെ എല്ലാ അനുഗ്രഹാശംസകളും നേരുന്നു.

ഫീച്ചർ



# കൊറോണാക്കാലത്തെ പുനരൈക്യ നവതിയാഘോഷ സ്മൃതികൾ



dh. tUm KohÀKo k ssIXh\

2019 സെപ്റ്റംബർ 21. ശതാബ്ദിയാഘോഷിച്ച ബഥനി സന്യാസ സമൂഹത്തിന്റെ നേതൃത്വത്തിൽ നടത്തിയ എൺപത്തിയൊമ്പതാമത് പുനരൈക്യവാർഷികത്തിന്റെ സമാപനം. അക്ഷര നഗരിയുടെ ഹൃദയഭാഗത്ത്, പുണ്യപിതാവ് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ആത്മാംശമുള്ള ഗിരിദീപം എന്ന പേരു ചാർത്തിയിരിക്കുന്ന, മഹദ് വിദ്യാലയത്തിന്റെ തിരുമുറ്റത്തു നിന്നുകൊണ്ട്, പാറിപ്പറക്കുന്ന ഇളം പിങ്കു നിറമുള്ള കാതോലിക്കാ പതാകയേന്തി മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ പ്രഖ്യാപിച്ചു, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തൊണ്ണൂറാമത് പുനരൈക്യവാർഷികവും സഭാ സംഗമവും നവതി ആഘോഷങ്ങളും ദൈവദാസൻ ആർച്ചുബിഷപ്പ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയുടെ ജന്മനാടായ മാവേലിക്കരയിൽ വച്ച് നടത്തപ്പെടുന്നു.

മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ അഭിവന്ദ്യ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്തായും വികാരി ജനറാൾ മോൺ. ജോസ് വെൺമാലോട്ടും ഭദ്രാസന ചാൻസിലർ ബഹു. ബനഡിക്ട് പെരുമുറ്റത്തും പ്രൊക്യുറേറ്റർ ബഹു. ഇമ്മാനുവേൽ പുന്തലവിളയിലച്ചനും ബാർ ഈത്തോ കാശീറോ ശ്രീ തോമസ് ജോൺ തേവരേത്ത്, എം സി വൈ എം പ്രതിനിധി ശ്രീ ബിബിൻ വൈദ്യൻ തുടങ്ങി വിവിധ സംഘടനകളുടെ പ്രതിനിധികൾ ചേർന്നു ഹർഷാരവങ്ങളോടുകൂടി കാതോലിക്കേറ്റ് പതാക ഏറ്റുവാങ്ങിയപ്പോൾ പുതിയ ഒരു ചരിത്രത്തിത്തിന്റെ പിറവി അവിടെ ആരംഭിക്കുകയിരുന്നു. നവതിയുടെ ചരിത്രത്തിന്. നവതി ആഘോഷിക്കാനുള്ള മണ്ണ് അതിനും മുമ്പേ ഓണാട്ടുകരയിൽ പരുവപ്പെട്ടിരുന്നു, പുന്നമൂട് കത്തീഡ്രൽ ദൈവാലയത്തിൽ വച്ചു നടത്തിയ 2005 ലെ എഴുപത്തി ആഞ്ചാം പുനരൈക്യ വാർഷികത്തിലൂടെയും 2013 ലെ എൺപത്തിമൂന്നാം പുനരൈക്യ വാർഷികാഘോഷത്തിലൂടെയും. അതെ, മാവേലിക്കര ഭദ്രാസനം കാത്തിരിക്കുകയായിരുന്നു, അതിഥി ദേവോ ഭവഃ എന്ന മന്ത്രമുരുക്കഴിച്ചുകൊണ്ട്.

**ആതിഥേയത്വം: ഓണാട്ടുകര**

ഓണാട്ടുകര. പുനരൈക്യ പ്രണേതാവും സഭൈക്യ പ്രവാചകനുമായ ദൈവദാസൻ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ജന്മനാട്.....ബുദ്ധം ശരണം ഗച്ഛാമി സംഘം ശരണം ഗച്ഛാമി ധർമ്മം ശരണം ഗച്ഛാമി തുടങ്ങിയ ബുദ്ധ മന്ത്രങ്ങളുയരുന്ന മണ്ണ്.....ചരിത്രം കഥപറയുന്ന ബുദ്ധവിഹാരങ്ങളുടെ നാട്.....കുത്തിയോട്ടത്തിന്റെയും കെട്ടുകാഴ്ചയുടെയും കുംഭഭരണിയുടെയും പരിശുദ്ധമായ ദേശം.....സമാധാനത്തിന്റെ പരിശുദ്ധമായ വാങ്ക് വിളികളുയരുന്ന ജുമാ അത്തുകളുടെ ഇടം..... മലങ്കര സഭയുടെ ചരിത്രം നിർണ്ണയിച്ച മാവേലിക്കര പടിയോലയുടെയും മാവേലിക്കര സുന്നഹദോസിന്റെയും നാട്.....പുതിയകാവു പള്ളിയും സി.എസ്. ഐ. ക്രൈസ്റ്റ് ചർച്ചും ഉയർന്നു നിൽക്കുന്ന ആത്മീയ ഇടം.....ചായക്കൂട്ടുകളിലൂടെ മലയാള മനസ്സിലിടം നേടിയ നിറങ്ങളുടെ കുലപതി, രാജാരവിവർമ്മയുടെ സ്മരണകളുള്ള പ്രദേശം.....ഭാഷയുടെ തമ്പുരാനായ കേരളപാണിനിയുടെ നാട്.....കഥകളുറങ്ങുന്ന മാവേലിക്കര രാജകുടുംബവും കൃഷ്ണപുരം കൊട്ടാരവും സ്ഥിതിചെയ്യുന്ന മണ്ണ് .....സി എം. സ്റ്റീഫൻ, പി. സി. അലക്സാണ്ടർ, ടി. കെ. മാധവൻ, എം. എസ്. വല്യത്താൻ മാവേലിക്കര വേലുക്കുട്ടി നായർ, മാവേലിക്കര കൃഷ്ണൻകുട്ടി നായർ, വെന്നിയിൽ ഗോവിന്ദപ്പണിക്കർ, ഫ്രാൻസിസ് ടി. മാവേലിക്കര, കാർട്ടൂണിസ്റ്റുകളായ അബു ഏബ്രഹാം, യേശുദാസ് തുടങ്ങിയ പ്രൗഢ സന്തതികളുടെ മണ്ണ്.....കൈരളിയെ ഓണമൂട്ടുന്ന ഓണാട്ടുകരയുടെ മണ്ണ്.....ഏഴു വർഷങ്ങൾക്കു ശേഷം മലങ്കര സുറിയാനി കത്തോലിക്കാ സഭ, ഒരു കൂട്ടായ്മയായി, വീണ്ടും ഒന്നു ചേരുന്നു..... മഹാവ്യാധിയുടെ ഇക്കാലത്തും പേടിയില്ലാതെ വർദ്ധിതമായ സന്തോഷത്തോടെ ഒന്നു ചേരുന്നു.....മഹാത്മാവായ മാർ ഈവാനിയോസ് കൊളുത്തിവച്ച ദീപം കെടാതെ സൂക്ഷിക്കുവാൻ, നവതിയിൽ നിന്നും ശതാബ്ദിയിലേക്ക് ആ ദീപം തെളിയിക്കാൻ.

**ക്ഷണിക്കാത്ത അതിഥിയും പ്ലാൻ ബിയും**

ആളും അരങ്ങുമൊരുക്കി നവതിയാഘോഷങ്ങളുടെ ചിട്ടവട്ടങ്ങളെല്ലാമൊരുക്കി മാവേലിക്കര അമ്മയെപ്പോലെ കാത്തിരുന്നപ്പോളാണ്, ക്ഷണിക്കാത്ത അതിഥിയായി അതെത്തിയത്. അങ്ങു വുഹാനിൽ നിന്നും. കൊറോണാ. ഒരുവേള അടച്ചുപൂട്ടപ്പെട്ടു വീടുകൾക്കുള്ളിലകപ്പെട്ടുവെങ്കിലും മുഖാവരണം ധരിച്ചും കൈകൾ വൃത്തിയാക്കിയും ഭവനങ്ങൾക്കുള്ളിൽ കഴിഞ്ഞും ലോകം മുഴുവനെയും ഒരുപോലെ ബാധിച്ച ഈ മഹാമാരിയിൽ നിന്നും രക്ഷപെടുവാനായി ജനങ്ങൾ തങ്ങളെത്തന്നെ സുരക്ഷിതരാക്കി സുരക്ഷിതത്വത്തിന്റെ വഴികളിൽക്കൂടെ യാത്ര ചെയ്യുവാൻ അപ്പോഴേക്കും ആരംഭിച്ചിരുന്നു. ശാസ്ത്രത്തിന്റെയും മനുഷ്യന്റെയും ചിന്തകൾക്കപ്പുറത്തേക്കു വൈറസ് പടർന്നു പിടിച്ചുവെങ്കിലും അതിജീവനത്തിന്റെ പുതുനാമ്പുകൾ മനുഷ്യൻ തേടിക്കൊണ്ടേയിരുന്നു. അങ്ങനെയൊരു അതിജീവനത്തിന്റെ കഥകൂടിയുണ്ട് പുനരൈക്യ നവതി ആഘോഷങ്ങൾക്ക്.

പുനരൈക്യാഘോഷങ്ങൾക്കു നന്ദി പ്രാകാശിപ്പിച്ച അഭിവന്ദ്യ യൂഹോനോൻ മാർ തെയഡോഷ്യസ് പിതാവിന്റെ വാക്കുകൾ കടമെടുക്കുന്നു. ആർത്തുവിളിക്കുന്ന ചെങ്കടലിന്റെ മുമ്പിൽ അന്ധാളിച്ചും പരിഭ്രമിച്ചും നിന്ന ഇസ്രായേൽ ജനതയെ മോശ മുമ്പിൽ നിന്നു നയിച്ചതുപോലെയാണ്, അഭിനവ മോശയായ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ്, കൊറോണാ കെടുതിയിൽ പരിഭ്രാന്തരായ സഭാമക്കളെ, സധൈര്യം മുൻപിൽ നിന്നു നയിച്ച് പുനരൈക്യ നവതി ആഘോഷങ്ങൾ നടത്തിയത്. ലോക്ക് ഡൗണിന്റെ ഒരു ഘട്ടത്തിൽ പുനരൈക്യ നവതി ആഘോഷങ്ങൾ വേണ്ടായെന്നു തീരുമാനിച്ചിടത്തു നിന്നുമാണ് അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്ത പ്ലാൻ ബി അവതരിപ്പിച്ചത്. കൃത്യമായി പറഞ്ഞാൽ 2020 ജൂലൈ ഇരുത്തിയഞ്ചാം തീയതി. പുനരൈക്യ ആഘോഷങ്ങൾ മാറ്റി വയ്ക്കുന്നില്ല. 2020 സെപ്റ്റംബർ 18 മുതൽ 21 വരെ നടത്താൻ ഉദ്ദേശിച്ച എല്ലാ പരിപാടികളും ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ അവതരിപ്പിക്കുക. എല്ലാ സംഗമങ്ങളും സെമിനാറുകളും2020 ആഗസ്റ്റ് 15 മുതൽ സെപ്റ്റംബർ 15 വരെ ക്രമീകരിക്കുക. അപ്രായോഗികം അസംഭവ്യം എന്നായിരുന്നു മനസ്സിലെ ആദ്യപ്രതികരണം എങ്കിലും അഭിവന്ദ്യ പിതാവിന്റെ തുടർന്നുള്ള വാക്കുകൾ കർമ്മനിരതമാക്കി. ഇത് പിതാവിന്റെ മണ്ണാണ്. പിതാവു പിറന്നുവീണ മണ്ണ്. പിതാവു പുനരൈക്യപ്പെട്ടതിന്റെ നവതി മാവേലിക്കരയിൽ ആഘോഷിക്കണം എന്നു മാർ ഈവാനിയോസ് പിതാവ് ആഗ്രഹിക്കുന്നുണ്ട് എങ്കിൽ അത് നടന്നിരിക്കും. നമുക്കു മുന്നിൽ 15 ദിവസങ്ങൾ. അതിനുള്ളിൽ നാം നടത്തുവാൻ തീരുമാനിച്ച എല്ലാ പരിപാടികളും ഡിജിറ്റൽ പ്ലാറ്റഫോ

മിലൂടെ ലോകത്തിനു നൽകി, വെർച്ച്വൽ സംഗമങ്ങൾ നടത്തുന്നതാണ്. ദൈവം നൽകിയ ബുദ്ധി ഉപയോഗിച്ച് കൊറോണാ വിതച്ച ഭയത്തിന്റെയും നിരാശയുടെയും അവസ്ഥകളെ നാം അതിജീവിക്കും. ഉപയോഗിക്കാവുന്ന എല്ലാ സാധ്യതകളും ഉപയോഗിച്ച് സാമൂഹ്യമാധ്യമങ്ങളുടെ സഹായത്തോടെ ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ പുനരൈക്യ സന്ദേശം സഭാമക്കളിലേക്കു നാം നൽകും.

അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ സ്വപ്നം പൂർത്തീകരിക്കാൻ ഭദ്രാസന കൂരിയായുടെ നേതൃത്വം ഒറ്റക്കെട്ടോടെ പതിനഞ്ചു ദിനങ്ങൾ. ഇരവുകൾ പകലുകളാക്കിയ പതിനഞ്ചു ദിവസങ്ങളിൽ പുനരൈക്യ നവതി ആഘോഷങ്ങളുടെ മീഡിയ കമ്മിറ്റി ചെയർമാൻ ബഹു. ജോൺ തോട്ടത്തിൽ അച്ചന്റെ നേതൃത്വത്തിലുള്ള മാധ്യമവിഭാഗം സുസജ്ജമായി. ആലോചനകൾ, ചർച്ചകൾ, തീരുമാനങ്ങൾ അങ്ങനെ പലതും തെരഞ്ഞെടുക്കപ്പെട്ട വൈദികരുടെ നേതൃത്വത്തിൽ നടന്നു, അകലം പാലിച്ചുകൊണ്ടുതന്നെ. കുട്ടികൾ, യുവജനങ്ങൾ, അല്മായർ, കുടുംബസ്ഥർ, വൈദികർ, സന്യാസിനികൾ തുടങ്ങിയവർക്കായി സംഗമങ്ങൾ ഡിജിറ്റൽ പ്ലാറ്റ്ഫോമിൽ സംഘടിപ്പിക്കുന്നതിനായി അവയുടെ സിനഡൽ കമ്മീഷൻ ചെയർമാൻമാരുടെയും ഡയറക്ടർമാരുടെയും ജനാറാളന്മാരുടെയും പ്രൊവിൻഷ്യാൾമാരുടെയും മേൽനോട്ടത്തിൽ നടത്താനുള്ള തയ്യാറെടുപ്പുകൾ തുടങ്ങി. പബ്ലിസിറ്റി കമ്മിറ്റി ചെയർമാൻ, ഫാ. ഗീവർഗീസ് നെടിയമല ആദ്യ നോട്ടീസ് സാമൂഹ്യ മാധ്യമത്തിലൂടെ പ്രകാശനം ചെയ്തു. പുനരൈക്യ നവതി ആഘോഷവും സഭാസംഗമവും. ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ....ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ എങ്ങനെ പുനരൈക്യം നടത്താനാ? തമാശയ്ക്ക് ഇട്ട പോസ്റ്ററാണോ? സുഹൃത്തായ വൈദികന്റെ വാട്ട്സാപ്പ് സന്ദേശത്തിനു മറുപടി നൽകി, തമാശയല്ല, സത്യം. ധൈര്യമായിട്ടു ഷെയർ ചെയ്തോളു. ആദ്യ ദിവസങ്ങളിലെ സന്ദേഹത്തിനുശേഷം മലങ്കരയുടെ ബാലികാബാലന്മാരും യുവതയും അല്മായ സഹോദരങ്ങളും വൈദികരും സന്യസ്തരും, നവതി ആഘോഷങ്ങളുടെ പബ്ലിസിറ്റി ഏറ്റെടുക്കാൻ തുടങ്ങി.

**പൂർവ്വസൂരികളുടെ കബറിടം സന്ദർശിക്കൽ**

പൂർവ്വസൂരികളുടെ അനുഗ്രഹം തേടിയുള്ള തീർത്ഥാടന യാത്രയായിരുന്നു അദ്യം. പട്ടം സെന്റ് മേരിസ് കത്തീഡ്രൽ, തിരുവല്ല സെന്റ് ജോൺസ് കത്തീഡ്രൽ, കൊല്ലം തങ്കശ്ശേരി അരമന ചാപ്പൽ, പെരുനാട് മുണ്ടൻമല, നാലാഞ്ചിറ ബഥനി ആശ്രമം, കല്ലുമല, പുതിയകാവ്, ചേപ്പാട്, കായംകുളം, വെൺമണി തുടങ്ങിയ ദൈവാലയങ്ങളിൽ അന്ത്യവിശ്രമം കൊള്ളുന്ന പൂർവ്വപിതാക്കന്മാർ. പുനരൈക്യത്തിനുവേണ്ടി മൺമറഞ്ഞ ഈ മഹാരഥന്മാർ അധ്വാനിച്ചതും പരിശ്രമിച്ചതും അഭിവന്ദ്യ പിതാവ് വാക്കുകളിലൂടെ വിവരിച്ചപ്പോൾ ശ്രോതാക്കളായ വൈദികരും സന്യസ്തരും അല്മായ സഹോദരങ്ങളും യുവതീയുവാക്കന്മാരും ഒരായിരം പ്രാവശ്യം മനസ്സിൽ ആർത്തുവിളിച്ചു, പുനരൈക്യം നീണാൾ വാഴട്ടെ.

**മണ്ണിലേക്കു മടങ്ങാൻ കാർഷിക വെബിനാർ**

ആകാംക്ഷയോടെയാണ് ആഗസ്റ്റ് മാസത്തിലെ പതിനഞ്ചാം തീയതിയിലേക്ക് ഉറങ്ങി എഴുന്നേൽക്കുന്നത്. നവതി ആഘോഷങ്ങളുടെ ആദ്യ സംഗമം അന്നാണ് നടക്കുന്നത്. ഒരു നാടിനെ മുഴുവൻ ഓണമൂട്ടുന്ന ഓണാട്ടുകരയുടെ സംസ്കൃതിയുമായി ആഴത്തിൽ ബന്ധപ്പെട്ട കൃഷിയുടെ വൈവിദ്ധ്യമാർന്ന സാദ്ധ്യതകളിലേക്ക് ഒരു എത്തിനോട്ടം. പരിസ്ഥിതി ഏറെ ചർച്ചയാവുന്ന കാലഘട്ടത്തിൽ, കാലാവസ്ഥാ മാറ്റവും കോവിഡ് 19 സൃഷ്ടിക്കുന്ന പാരിസ്ഥിതിക പ്രശ്നങ്ങളും ചർച്ച ചെയ്യുവാൻ, പരി. ഫ്രാൻസിസ് മാർപാപ്പായുടെ പാരിസ്ഥിതിക ദർശനങ്ങളുടെ സമാഹാരമയ ലൗദാത്തോ സീ എന്ന ചാക്രിക ലേഖനത്തിന്റെ ചൈതന്യം മനസ്സിലാക്കാൻ, പരിസ്ഥിതി സൗഹൃദപരമായ ജീവിതത്തിലൂടെ പൊതുഭവനമായ പ്രപഞ്ചത്തെ സംബന്ധിച്ച ആഴമായ അറിവിലേക്ക് വിശ്വാസികളെ കൈപിടിച്ചുനടത്തുവാൻ, മണ്ണും മരവും മനുഷ്യനും ഈ പ്രപഞ്ചത്തിന്റെ ഭാഗമാണെന്ന തിരിച്ചറിവിലേക്കു മലങ്കര മക്കളെ കൂട്ടിക്കൊണ്ടുപോകുവാൻ ലക്ഷ്യം വച്ച് ക്രമീകരിച്ച കാർഷിക സംഗമത്തിന്റെ ആദ്യ വിഷയം കോവിഡാനന്തര കാർഷിക കേരളം എന്നതായിരുന്നു. അവതരിപ്പിച്ചതാകട്ടെ, തമിഴ്നാട് ഗവൺമെന്റിന്റെ മുൻ ചീഫ് സെക്രട്ടറി ആയിരുന്ന ശ്രീ പി. സി. സിറിയക്ക് ഐ. എ. എസ്സും. ആകാശവാണി തിരുവനന്തപുരം നിലയത്തിന്റെ വയലും വീടും പരിപാടിയുടെ പ്രോഗ്രാം എക്സിക്യൂട്ടീവ് ആയി സേവനം അനുഷ്ഠിച്ച ഓണാട്ടുകരയുടെ സ്വന്തമായ ശ്രീ മുരളീധരൻ തഴക്കരയാണ് ഓണാട്ടകരയുടെ കാർഷിക സാധ്യതകളും കൃഷി പുനരുജ്ജീവനവും എന്ന വിഷയം അവതരിപ്പിച്ചത്. കോവിഡ് സൃഷ്ടിച്ച കാർഷിക പ്രതിസന്ധിയിൽ ഇനിയും മണ്ണിലേക്കു മടങ്ങിയില്ലെങ്കിൽ കുടുംബ കൃഷിയിലേക്കു മടങ്ങിയില്ലെങ്കിൽ, നമ്മെ കാത്തിരിക്കുന്ന വലിയ വിപത്തിലേക്കു നമ്മുടെ ശ്രദ്ധ തിരിക്കുന്നതായിരുന്നു ശ്രീമതി മിനി ടോം തേവരേത്തിന്റെ മണ്ണിലേക്കു മടങ്ങു കുടുംബകൃഷിയിലേക്കു മടങ്ങാം എന്ന ക്ലാസ്സ്. മാവേലിക്കര ഭദ്രാസനത്തിന്റെ സാമൂഹ്യക്ഷേമവകുപ്പായ ചേതനയുടെ ആഭിമുഖ്യത്തിലായിരുന്നു കാർഷിക സംഗമം ക്രമീകരിച്ചത്.

**വി സല്യൂട്ട് (യു) ദി നേഷൻ**

രാജ്യസ്നേഹത്തിന്റെ സ്മരണകളായിരുന്നു രക്തസാക്ഷിത്വ മണ്ഡപങ്ങൾക്കു മുമ്പിൽ പുഷ്പ ചക്രങ്ങൾ അർപ്പിക്കുമ്പോൾ മാവേലിക്കരയിലെ യുവത അനുഭവിച്ചത്. ബഹു. വർഗീസ് മുകളുംപുറത്തച്ചന്റെ നേതൃത്വത്തിൽ, മാവേലിക്കര ഭദ്രാസനത്തിലെ എം. സി. വൈ. എം., "വി സല്യൂട്ട്" എന്ന പരിപാടിയിൽ രക്തസാക്ഷിത്വം വരിച്ച ധീരജവാന്മാർക്കു പ്രണാമം അർപ്പിച്ചപ്പോൾ ഈറനണിഞ്ഞതു ഉറ്റവരുടെയും ഉടയവരുടെയും മിഴികൾ മാത്രമായിരുന്നില്ല. ഒപ്പമുണ്ടായിരുന്ന അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവിന്റെയും വൈദികരുടെയും യുവതീയുവാക്കന്മാരുടേയും കൂടിയായിരുന്നു. ദേശസ്നേ

ഹത്തിന്റെ ആഴമാർന്ന അനുഭവങ്ങൾ ഒപ്പിയെടുക്കുന്ന ഹൃദ്യമായ അനുഭവങ്ങളായിരുന്നു ധീരജവാന്മാരുടെ ബലികുടീരങ്ങൾ യുവതയുടെ കാതിൽ മന്ത്രിച്ചത്.

**ദി വേ 2020 (എം. സി. സി. എൽ സംഗമം)**

അമ്മയുടെ മുലപ്പാൽ പോലെ പ്രധാനമാണ് വിശ്വാസ പരിശീലനം എന്നത് ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വാക്കുകളായിരുന്നു. വിദ്യാലയത്തിലേക്കുള്ള കുട്ടികളുടെ വഴി കൊറോണായെന്ന വൈറസ് അടച്ചപ്പോൾ, വഴിയും സത്യവും ജീവനുമായ ക്രിസ്തുവിന്റെ വഴി, കുട്ടികൾക്കു കാണിച്ചുകൊടുക്കുക എന്നതായിരുന്നു എം. സി. സി. എല്ലിന്റെ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ച കുട്ടികളുടെ സംഗമത്തിന്റെ ഉദ്ദേശ്യം. 2020 ആഗസ്റ്റ് 29 ശനിയാഴ്ച വൈകിട്ട് 3 മണിക്കൊരുക്കിയ ഓൺലൈൻ സംഗമത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ കുട്ടികൾക്കായി വിശ്വാസ പരിശീലനത്തിന്റെ പ്രസക്തി എന്ന വിഷയം അവതരിപ്പിച്ചത്, കൊച്ചേട്ടൻ എന്നു വിളിക്കപ്പെടുന്ന, ദീപിക ബാലജന സഖ്യത്തിന്റെ ഡയറക്ടർ, ബഹു. റോയി കണ്ണൻചിറ സി. എം. ഐ. അച്ചനായിരുന്നു. അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായും ബഹു. സാമുവേൽ പഴവൂർ പടിക്കൽ അച്ചനും ബഹു. വർഗീസ് കൊച്ചുകളീക്കൽ അച്ചനും പരിപാടികൾക്കു നേതൃത്വം നൽകി. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശവും ഡോ. തോമസ് മാർ യൗസേബിയൂസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണവും നിർവ്വഹിച്ചു.

**യുവതരംഗം (യുവജന സംഗമം)**

പുനരൈക്യവേദികളെ പ്രകമ്പനം കൊള്ളിച്ചിരുന്ന ആവേശം വിതറുന്ന മുദ്രാവാക്യങ്ങളില്ലായിരുന്നുവെങ്കിലും ആവേശം ഒട്ടും ചോരാതെ തന്നെയാണ് അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് മെത്രാപ്പോലീത്തയും ബഹു. സെബാസ്റ്റ്യൻ അച്ചനും ബഹു. വർഗീസ് മുകളുംപുറത്ത് അച്ചനും യുവജന സമ്മേളനം ക്രമീകരിച്ചത്. മലങ്കര സഭയുടെ യുവത്വം വിളിച്ചറിയിക്കുന്നതായിരുന്നു 2020 ആഗസ്റ്റ് 30 ഞായർ വൈകിട്ട് 3 മണിക്കു ക്രമീകരിച്ച എം. സി. വൈ. എം. സംഗമം. ക്രിസ്തുവിനെ മുറുകെപിടിച്ചുകൊണ്ട്, അവന്റെ സഭയ്ക്കുവേണ്ടിയും നാമായിരിക്കുന്ന സമൂഹത്തിനുവേണ്ടിയും നാം അധിവസിക്കുന്ന പ്രപഞ്ചത്തിനുവേണ്ടിയും ജീവിതം സമർപ്പിക്കാൻ, യുവത സജ്ജരാകുകയും മലങ്കര സഭയെ ശതാബ്ദിയിലേക്കു നയിക്കുവാൻ തക്കവണ്ണം പക്വത പ്രാപിച്ച്, ധീര പ്രേഷിതരാകാനുള്ള വിളി യുവത്വം തിരിച്ചറിയണം എന്ന് ആഹ്വാനം ചെയ്തത് സി. സി. ബി. ഐ. യുടെ ഡെപ്യൂട്ടി സെക്രട്ടറി ജനറൽ ആയിരിക്കുന്ന ഡോ. സ്റ്റീഫൻ ആലത്തറയാണ്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെപ്പോലെ മലങ്കരയുടെ യുവതയും ധീര പ്രേഷിതാരാകണം എന്ന വലിയ ദർശനം ആഴത്തിൽ മനസ്സിലാക്കിയാണ് ആ സംഗമം അവസാനിച്ചത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശവും ഡോ. വിൻസെന്റ് മാർ പൗലോസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണവും നൽകി.

**കൃപ നിറയുന്ന കുടുംബങ്ങൾ (മാതൃസംഗമം)**

കൊറോണക്കാലത്ത് നിങ്ങൾ എവിടെയായിരുന്നു എന്നൊരാളോടു ചോദിക്കുമ്പോൾ, ഒരു രണ്ടാം ചിന്ത വേണ്ടാതെ തന്നെ മറുപടി തരുന്നു, കുടുംബത്തോടൊപ്പമായിരുന്നു. കുടുംബങ്ങളിലാണ് സഭ വളരുന്നത്. അതിനാൽത്തന്നെ, കുടുംബസംഗമം ഇത്തവണത്തെ നവതി ആഘോഷങ്ങളുടെ പ്രത്യേകത ആയിരുന്നു. അമ്മമാരെയെല്ലാം ഒരുമിപ്പിച്ചുകൊണ്ടുള്ള സംഗമം സ്ത്രീശാക്തീകരണത്തിന്റെ നേർക്കാഴ്ചയായിരുന്നു. സഭയുടെ സ്ത്രീപക്ഷമുഖമായിരുന്നു 2020 സെപ്റ്റംബർ 5ന് വൈകിട്ട് 3 മണിക്ക് ക്രമീകരിച്ച മാതൃസംഗമം. പുരോഗമനാത്മകമായ ഒരു സമൂഹത്തിൽ സ്ത്രീകളുടെ ഉന്നമനത്തിനുവേണ്ടിയുള്ള പ്രവർത്തനങ്ങളാണ് സമൂഹത്തിന്റെയും സഭയുടെയും ഉന്നതി എന്ന ഇവാനിയൻ ദർശനത്തിലുറച്ചുനിന്നാണ്, സഭയിലെ കുടുംബങ്ങളിലെ പിതാക്കന്മാരുടെയും അമ്മമാരുടെയും സ്ഥാനം എന്താണെന്ന് തിരുവനന്തപുരം മാർ ഗ്രിഗോറിയോസ് ലോ കോളേജിന്റെ വൈസ് പ്രിൻസിപ്പാളും പ്രൊഫസറുമായ ഡോ. തോമസ്കുട്ടി പനച്ചിക്കലും, തിരുവനന്തപുരം മാർ തെയോഫിലോസ് കോളേജിലെ അസോസിയേറ്റ് പ്രൊഫസർ ഡോ. ജിബി ഗീവർഗീസും അമ്മമാരെ അഭിസംബോധന ചെയ്തത്. അഭിവന്ദ്യ യൂഹോനോൻ മാർ ക്രിസോസ്റ്റം പിതാവും ബഹു. കുര്യാക്കോസ് കൂത്തനേത്ത് അച്ചനും ബഹു. ജോസഫ് സദനം അച്ചനും സംഗമങ്ങൾക്കു നേതൃത്വം നൽകി. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശവും ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണവും നടത്തി.

**ക്രിസ്തുവിൽ ആനന്ദിച്ചാഹ്ലാദിക്കുന്ന സന്യാസിനികൾ (സന്യാസിനീ സംഗമം)**

മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ സന്യാസിനിമാരുടെ ഇരുപതോളം സമൂഹങ്ങൾ പ്രാർത്ഥനാധിഷ്ഠിതമായ സ്നേഹശുശ്രൂഷകൾ ക്രമീകരിക്കുന്നു. വ്യത്യസ്തമായ ശുശ്രൂഷാ പന്ഥാവുകളുള്ള ഈ സന്യാസിനീ സമൂഹങ്ങളെ ഒരു കുടക്കീഴിൽ ചേർത്തു നിർത്താൻ പര്യാപ്തമാണ്

ഉത്തമം ദൈവസേവനം അത്യുത്തമം ദൈവസമ്പാദനം എന്ന ദൈവദാസന്റെ ആപ്തവാക്യം. വർത്തമാന കാലത്തെ സന്യാസിനികളുടെ വിളിയും വെല്ലുവിളിയും വെളിപ്പെടുത്തുന്നതായിരുന്നു 2020 സെപ്റ്റംബർ 12 ന് രാവിലെ 10 മണിക്ക് ക്രമീകരിച്ച സന്യാസിനീ സംഗമം. ഫ്രാൻസിസ്കൻ കപ്പൂച്ചിൻ സഭയുടെ കോട്ടയം പ്രോവിൻസിന്റെ പ്രൊവിൻഷ്യാൾ ബഹു. ഡോ. ജോർജ്ജ് ആന്റണി ആശാരിച്ചേരിൽ (ഓ. എഫ്. എം. കാപ്) അച്ചനും മെഡിക്കൽ മിഷൻ സഭാംഗമായ ബഹു. ഡോ. സിസ്റ്റർ വിജയ പുതുശ്ശേരിയും ക്ലാസുകൾ നയിച്ചു. സന്യാസിനികൾക്കായുള്ള സിനഡൽ കമ്മീഷൻ ചെയർമാൻ അഭിവന്ദ്യ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവും ബഹു. വർഗീസ് വിനയാനന്ദ് ഓ. ഐ. സി. അച്ചനും ബഹു. സിൽവെസ്റ്റർ തെക്കേടത്ത് അച്ചനും സംഗമങ്ങൾക്ക് നേതൃത്വം വഹിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്ന്ത്തിയോസ് മെത്രാപ്പോലീത്ത ആമുഖ പ്രഭാഷണവും നൽകി സംഗമത്തെ അനുഗ്രഹിച്ചു.

**ഭൂമിയുടെ ഉപ്പും വെളിച്ചവും (അല്മായ സംഗമം)**

2020 സെപ്റ്റംബർ 12 ന് ഉച്ചകഴിഞ്ഞ് 3 മണിക്കാണ് അല്മായർക്കായുള്ള സംഗമം ക്രമീകരിച്ചത്. പ്രബുദ്ധരായ ദൈവജനമാണ് മലങ്കര സഭയുടെ ശക്തി എന്ന യാഥാർത്ഥ്യം തിരിച്ചറിഞ്ഞ ദാർശനികനായിരുന്നു ദൈവദാസൻ. അല്മായരുടെ സമുദ്ധാരണത്തിലൂടെ മലങ്കര സഭയുടെ വളർച്ച സാധിതമാക്കുക എന്നതായിരുന്നു ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പ്രവർത്തനങ്ങളുടെ ലക്ഷ്യം. കാരണം, ലോകത്തിന്റെ ഉപ്പും വെളിച്ചവുമായി പ്രശോഭിച്ചുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ സഭയെ നയിക്കുവാൻ അല്മായരെ സജ്ജരാക്കുക എന്ന വലിയ ദൗത്യം നിർവ്വഹിച്ചത് സുപ്രീം കോടതിയുടെ മുൻ ജസ്റ്റിസ് ആയിരുന്ന ശ്രീ കുര്യൻ ജോസഫ് ആയിരുന്നു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്ന്ത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശവും നൽകി.

**ഇവാനിയൻ ദാർശനികത**

യുഗപ്രഭാവനായ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ സംഭാവനകൾ കാലം തങ്കലിപികളിൽ അടയാളപ്പെടുത്തുന്നത് പ്രധാനമായി അദ്ദേഹത്തിന്റെ വിദ്യാഭ്യാസ സാമൂഹ്യ ദർശനങ്ങളാണ്. ഈ ദർശനങ്ങളിലൂടെ ജീവിതം പടുത്തുയർത്തിയ ചില വ്യക്തികളെ പരിചയപ്പെടുത്തുകയാണ് ഇവാനിയോസ്: വ്യക്തിയും ദർശനവും എന്ന വെബിനാറിലൂടെ. 2020 സെപ്റ്റംബർ 13 നായിരുന്നു വെബിനാർ ക്രമീകരിച്ചത്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ വിദ്യാഭ്യാസ സാമൂഹ്യ ദർശനങ്ങൾ പങ്കു വച്ചത് ശ്രീ. ടി. പി. ശ്രീനിവാസൻ ഐ. എഫ്. എസ്സും ശ്രീ. ജയകുമാർ ഐ. എ. എസ്സുമായിരുന്നു.

**ഇടയ സംഗമം**

മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ വൈദികർക്കായുള്ള സംഗമം 2020 സെപ്റ്റംബർ 15ന് രാവിലെ പത്തുമണിക്കായിരുന്നു. ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെയുള്ള ഈ സംഗമത്തിൽ വിവിധ ഭദ്രാസനങ്ങളിലെ വൈദികർ പങ്കെടുത്തു. സഭയുടെ വളർച്ചയും നവീകരണവും വൈദികരിലൂടെയാകണം എന്ന മാർ ഈവാനിയോസ് പിതാവിന്റെ ദർശനത്തെകുറിച്ച് ബഹു. ഡോ. മരിയദാസ് പടിപ്പുരയ്ക്കൽ ഓ. ഐ. സി. അച്ചനും വർത്തമാനകാലത്തിലെ പുരോഹിതരുടെ വിളിയും വെല്ലുവിളിയും എന്ന വിഷയത്തെക്കുറിച്ച് ബഹു. ഡോ. ജോസഫ് കടുപ്പിൽ അച്ചനും വിഷയങ്ങൾ അവതരിപ്പിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്ന്ത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശവും ഡോ. ഗീവർഗീസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണവും നിർവ്വഹിച്ചു.

**ദീപശിഖാ പ്രയാണവും വിളംബര റാലിയും**

പുനരൈക്യത്തിന്റെ സ്മരണകളുണർത്തുന്ന കൊല്ലം തങ്കശ്ശേരി അരമന ചാപ്പൽ. ആ ദൈവാലയത്തോടും സ്ഥലത്തോടും ഒരു ആത്മബന്ധം മലങ്കര കത്തോലിക്കനുണ്ട്. അത്യാഘോഷപൂർവ്വം നടത്തിയിരുന്ന ദീപശിഖാപ്രയാണങ്ങളും ഛായാചിത്ര പ്രയാണവും വിളംബരറാലിയും കോവിഡ് പ്രോട്ടോക്കോൾ കാരണം ഉപേക്ഷിക്കേണ്ടിവരുമല്ലോ എന്ന സങ്കടമാരുന്നു സംഘാടകർക്ക്. എങ്കിലും, ആഡംബരങ്ങളും ആഘോഷങ്ങളും ഒഴിവാക്കി കോവിഡ് പ്രോട്ടോക്കോൾ പാലിച്ചുകൊണ്ട് ദീപശിഖ തെളിയിക്കണം എന്നും ഛായാചിത്രങ്ങൾ കൊണ്ടുവരണമെന്നും അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ് പറഞ്ഞപ്പോൾ, മാവേലിക്കരയുടെ യുവജന പ്രസ്ഥാനം അതിനു നേതൃത്വം നൽകി. തങ്കശ്ശേരി അരമന ചാപ്പലിലെ വി. കുർബാനയ്ക്കു ശേഷം അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ കൊല്ലം രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ പോൾ ആന്റണി മുല്ലശ്ശേരി പിതാവ് ദീപശിഖ തെളിയിച്ച് കൊല്ലം രൂപതയുടെ മുൻ അദ്ധ്യക്ഷൻ സ്റ്റാൻലി റോമൻ പിതാവിനു നൽകുകയും തുടർന്ന് മാവേലിക്കര ഭദ്രാസനത്തിന്റെ യുവജന പ്രസ്ഥാനത്തിന്റെ പ്രസിഡന്റ് ശ്രീ. ജോബി ജോൺ അത് ഏറ്റുവാങ്ങുകയും ചെയ്തു.

തുടർന്ന് കൊല്ലം വൈദിക ജില്ലയുടെ ആഭിമുഖ്യത്തിൽ ദീപശിഖയും മാവേലിക്കര വൈദിക ജില്ലയുടെ ആഭിമുഖ്യത്തിൽ ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ ഛായാചിത്രവും ചെങ്ങന്നൂർ

വൈദിക ജില്ലയുടെ ആഭിമുഖ്യത്തിൽ യാക്കോബ് മാർ തെയോഫിലോസ് പിതാവിന്റെ ഛായാചിത്രവും പുത്തൂർ വൈദിക ജില്ലയുടെ ആഭിമുഖ്യത്തിൽ പേപ്പൽ പതാകയും കടമ്പനാട് വൈദിക ജില്ലയുടെ ആഭിമുഖ്യത്തിൽ കാതോലിക്കാ പതാകയും കറ്റാനം വൈദിക ജില്ലയുടെ ആഭിമുഖ്യത്തിൽ പുനരൈക്യ ലോഗോയും വിളംബര റാലിയായി, പുന്നമൂട് സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ എത്തിച്ചേർന്നു. അഭിവന്ദ്യ പിതാവിന്റെ നേതൃത്വത്തിൽ ദീപശിഖാ പ്രയാണത്തെയും വിളംബരറാലിയെയും ഛായാചിത്ര പ്രയാണത്തെയും സ്വീകരിച്ചു.

അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ് ദീപശിഖ ഏറ്റുവാങ്ങി. വികാരി ജനറാൾ മോൺ. ജോസ് വെൺമാലോട്ട് ഛായാചിത്രം ഏറ്റുവാങ്ങി ഛായാചിത്ര പ്രയാണങ്ങളെ സ്വീകരിച്ചു. വന്ദ്യ യൂഹാനോൻ റമ്പാൻ യാക്കോബ് മാർ തെയോഫിലോസ് പിതാവിന്റെ ഛായാചിത്രവും വന്ദ്യ ജോർജ്ജ് ചരുവിള കോർ എപ്പിസ്കോപ്പ പേപ്പൽ പതാകയും ഫാ. വർഗീസ് മുകളുംപുറത്ത് കാതോലിക്കേറ്റ് പതാകയും ഫാ. ബനഡിക്ട് പെരുമുറ്റത്ത് പുനരൈക്യ ലോഗോയും ഏറ്റുവാങ്ങി. അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ് പേപ്പൽ പതാകയും കാതോലിക്കേറ്റ് പതാകയും ഉയർത്തിയതോടെ പുനരൈക്യ ആഘോഷങ്ങൾക്കു തുടക്കമായി. അതുവരെ ആർത്തുപെയ്ത മഴ ചെറുമന്ദഹാസത്തോടെ തെല്ലുനേരത്തേക്കു മാറിനിന്നു, ഇതെല്ലാം ആസ്വദിച്ചുകൊണ്ട്. തുടർന്നു സന്ധ്യാപ്രാർഥനയ്ക്കായി എല്ലാവരും ദൈവാലയത്തിലേക്ക്.

**ലോകാസമസ്താ സുഖിനോ ഭവന്തു**
**(മതസൗഹാർദ്ദ സംഗമം)**

പിറ്റേ ദിവസം, 19 സെപ്തംബർ 2020. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മാതൃഇടവകയായ പുതിയകാവിൽ വി. കുർബാന. മുഖ്യ കാർമ്മികൻ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ. സഹകാർമ്മികനായി മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷനും. വി. കുർബാനയ്ക്കു ശേഷം ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ മാതാപിതാക്കളായ തോമസ് പണിക്കരുടെയും അന്നമ്മ പണിക്കരുടെയും കല്ലറയിൽ ധൂപാർപ്പണം. തുടർന്ന് സ്മൃതി മന്ദിരം സന്ദർശിച്ച്, ധൂപ പ്രാർത്ഥനയ്ക്കായി പിതാക്കന്മാരും വൈദികരും വിശ്വാസികളും ദൈവദാസന്റെ ജന്മഗൃഹത്തിലേക്ക്.

അന്നേദിവസം വൈകിട്ട് 3 മണിക്കായിരുന്നു മതസൗഹാർദ്ദ സമ്മേളനം. മതസൗഹാർദ്ദത്തിന്റെ മണ്ണായ മാവേലിക്കരയിൽ സമാധാനത്തിന്റെ സന്ദേശമോതി, ലോകാസമസ്താ സുഖിനോ ഭവന്തു എന്ന ശാന്തിമന്ത്രമുരുവിട്ടുകൊണ്ട്, വിവിധ മതങ്ങളുടെ പ്രതിനിധികൾ ഡിജിറ്റൽ പ്ലാറ്റ്ഫോമിലൂടെ സമ്മേളിച്ച മതസൗഹാർദ്ദ സമ്മേളനം നവതിയാഘോഷങ്ങൾക്കു മാറ്റേകി. സർവ്വലോകത്തിന്റെയും സമാധാനവും സുഖവുമാണ് മതങ്ങളുടെ ലക്ഷ്യം എന്ന സമാധാനസന്ദേശം ശ്രീ വീരഭദ്രാനന്ദ സ്വാമി (ഹരിപ്പാട് ശ്രീ രാമകൃഷ്ണ മഠാധിപതി), ശ്രീ. വി. പി. സുഹൈബ് മൗലവി (പാളയം ഇമാം), മാർ ജോസഫ് മാർ കല്ലറങ്ങാട്ട് (പാലാ രൂപതാധ്യക്ഷൻ) എന്നിവർ ആശംസിച്ചു. ഭാരതത്തിന്റെ ഉപരാഷ്ട്രപതി ശ്രീ വെങ്കയ്യാ നായിഡു മതസൗഹാർദ്ദ സമ്മേളനത്തിന് ആശംസയറിയിച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവ മുഖ്യസന്ദേശവും മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശവും അറിയിച്ചു. തുടർന്ന് സന്ധ്യപ്രാർത്ഥന അഭിവന്ദ്യ പിതാക്കന്മാരുടെ കാർമ്മികത്വത്തിൽ.

**സഭൈക്യസംഗമം**

20 സെപ്റ്റംബർ 1930. തൊണ്ണൂറു വർഷങ്ങൾക്കു മുമ്പു നടന്ന ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും വലിയ സഭൈക്യസാക്ഷ്യത്തിന്റെ പൊൻസുദിനം. മലങ്കര സഭയിൽ സമാധാനത്തിന്റെ സൂര്യൻ ഉദിച്ച ദിനം. കാലങ്ങൾക്കിപ്പുറം മറ്റൊരു സെപ്റ്റബർ 21. നന്ദി നിറഞ്ഞ മനസ്സുമായി പുന്നമൂട് സെന്റ് മേരീസ് കത്തീഡ്രൽ ദൈവലായത്തിൽ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് ബാവ തിരുമേനി കൃതജ്ഞതാബലിയർപ്പിച്ചു. ഏഴു വർഷങ്ങൾക്കു മുൻപ് നടന്ന എൺപത്തി മൂന്നാം പുനരൈക്യ വാർഷികത്തിന്റെയും കത്തീഡ്രൽ ദൈവാലയ കൂദാശയുടെയും ഓർമ്മകൾ കോവിഡ് പ്രോട്ടോക്കോളിന്റെ പരിധിയിയിലും വിശ്വാസികളുടെ മനസ്സിൽ അലയടിച്ചു.

മാവേലിക്കര പടിയോലയുടെയും മാവേലിക്കര സുന്നഹദോസിന്റെയും ചരിത്രമുറങ്ങുന്ന മണ്ണിൽ അന്നേദിവസം വൈകിട്ട് മൂന്നുമണിക്ക് വെർച്വൽ പ്ലാറ്റ്ഫോമിലൂടെ വിവിധ സഭകളുടെ അദ്ധ്യക്ഷന്മാർ സമ്മേളിച്ചു. ക്രിസ്തുവിന്റെ സഭ ഇനിയും കൂടുതൽ വിഭജിതമാകാതെ പരിപാലിക്കുന്നതിനായി. സഭകൾ തമ്മിലുള്ള പാലമായി വർത്തിക്കുക എന്ന വലിയ ദൗത്യത്തിനാണ് 2020 സെപ്റ്റംബർ 20 ലെ എക്യുമെനിക്കൽ സംഗമം സാക്ഷ്യം വഹിച്ചത്. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനം കർദ്ദിനാൾ മാർ ആലഞ്ചേരി ഉദ്ഘാടനം ചെയ്തു. അഭിവന്ദ്യ ജോസഫ് മാർത്തോമ പിതാവ് (മാർത്തോമാ സഭ), അഭിവന്ദ്യ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത (ഓർത്തഡോക്സ് സഭ, മാവേലിക്കര ഭദ്രാസനം), അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത (യാക്കോബായ സഭ, നിരണം ഭദ്രാസനം), അഭിവന്ദ്യ ധർമ്മരാജ് റസാലം തിരുമേനി (സി. എസ്. ഐ. ദക്ഷിണകേരള മഹായിടവ, മോഡറേറ്റർ), അഭിവന്ദ്യ സെൽവിസ്റ്റർ പോന്നുമുത്തൻ പിതാവ് (കെ.സി. ബി. സി.

കമ്മീഷൻ ഫോർ ഡയലോഗ്), അഭിവന്ദ്യ ഉമ്മൻ ജോർജ്ജ് തിരുമേനി (പ്രസിഡന്റ്, കേരള കൗൺസിൽ ഫോർ ചർച്ചസ്) എന്നീ പിതാക്കന്മാരുടെ ആശംസകൾ സംഗമത്തിനു മാറ്റുകൂട്ടി. മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ. ജോഷ്വാ മാർ ഇഗ്നാത്തിയോസ് മെത്രാപ്പോലീത്ത ആമുഖ സന്ദേശം നൽകി. ഡോ. അലക്സാണ്ടർ ജേക്കബ് ഐ. പി. എസ്. (റിട്ട.) ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ എക്യുമെനിക്കൽ ദർശനത്തെകുറിച്ച് മുഖ്യ പ്രഭാഷണം നടത്തി.

**സുവിശേഷ സന്ധ്യ**

വചനം പ്രസംഗിക്കുക, സാഹചര്യങ്ങൾ അനുകൂലമാണെങ്കിലും പ്രതികൂലമാണെങ്കിലും (2 തിമോ 4:2) എന്ന പൗലോസിന്റെ വാക്കുകൾ തിമോത്തിക്കു മാത്രമുള്ള സ്നേഹോപദേശം ആയിരുന്നില്ല. എല്ലാ കാലത്തും എല്ലാ സമയത്തും എല്ലാ ദേശങ്ങളിലും ഒരു പോലെ അനുവർത്തിക്കേണ്ട കല്പന ആയിരുന്നു. കൊറോണാ വൈറസ് തീർത്ത സങ്കീർണ്ണ സാഹചര്യങ്ങൾക്കിടയിലും മലങ്കര കത്തോലിക്കാ സഭയുടെ സുവിശേഷ സംഘം സെപ്റ്റംബർ 20 നു വൈകിട്ട് സന്ധ്യാപ്രാർത്ഥനയ്ക്കു ശേഷം പുന്നമൂട് കത്തീഡ്രൽ ദൈവാലയത്തിൽ സമ്മേളിച്ചു, ഭീതിയില്ലാതെ ജാഗ്രതയോടെ. ഗാന ശുശ്രൂഷയും വി. കുർബാനയുടെ ആരാധനയും വചനപ്രഘോഷണവും ആ സന്ധ്യയെ തികച്ചും സുവിശേഷത്തിന്റെ സന്ധ്യയാക്കി. ബഹു. ജോഷ്വാ കൊച്ചുവിളയിലച്ചൻ വചന പ്രഘോഷണം നടത്തി. ബഹു. ആന്റണി കാക്കനാട്ട് അച്ചനും ബഹു. കുര്യാക്കോസ് തിരുവാലിൽ അച്ചനും സുവിശേഷ സന്ധ്യയ്ക്കു നേതൃത്വം നൽകി.

**കൃതജ്ഞതയുടെ യാഗാർപ്പണം**

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് ഏറെ പ്രധാനപ്പെട്ട ദിവസമാണ് സെപ്റ്റംബർ 21. അന്നാണ് പണിക്കരുവീട്ടിൽ തോമ്മാ പണിക്കരുടെയും അന്നാമ്മയുടെയും മകനായി മാർ ഈവാനിയോസ് പിതാവ് ജനിച്ചത് 1882 സെപ്റ്റംബർ 21 നായിരുന്നു. നാൽപ്പത്തിയെട്ടു വർഷങ്ങൾക്കു ശേഷം മറ്റൊരു സെപ്റ്റംബർ ഇരുപത്തി ഒന്ന്. 1930 ലെ സെപ്റ്റംബർ 21. കത്തോലിക്കാ സഭയുമായി പുനരൈക്യപ്പെട്ടതിനുശേഷം മാർ ഈവാനിയോസ് പിതാവ് ആദ്യമായി വി. കുർബാന അർപ്പിച്ച ദിവസം. പ്രാതിനിധ്യസ്വഭാവത്തിൽ വിവിധ അതിഭദ്രാസനങ്ങളിൽ നിന്നും ഭദ്രാസനങ്ങളിൽ നിന്നുമായി വികാരി ജനറാൾമാർ, കോർ എപ്പിസ്കോപ്പാമാർ, റമ്പാൻമാർ, സുപ്പീരിയർ ജനറൽസ്, പ്രൊവിൻഷ്യൾസ്, വൈദികർ, സന്യസ്തർ, വൈദിക വിദ്യാർത്ഥികൾ, പ്രത്യേക ക്ഷണിതാക്കളായ അല്മായ സഹോദരങ്ങൾ തുടങ്ങിയവർ രാവിലെ എട്ടുമണിക്കു തന്നെ മാവേലിക്കര പുന്നമൂട് സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ കോവിഡ് പ്രോട്ടോകോൾ പാലിച്ചുകൊണ്ടു സന്നിഹിതരായി.

കൃത്യം എട്ടു മണിക്കു തന്നെ അഭിവന്ദ്യ പിതാക്കന്മാരെ സ്വീകരിക്കാൻ മാവേലിക്കര ഭദ്രാസന വികാരി ജനറാളും പുനരൈക്യ നവതി ജനറൽ കൺവീനറുമായ മോൺ. ജോസ് വെൺമാലോട്ട്, പുനരൈക്യ നവതി ജോയിന്റ് കൺവീനറുമായ വന്ദ്യ ജോർജ്ജ് ചരുവിള കോർ എപ്പിസ്കോപ്പ, വന്ദ്യ യൂഹാനോൻ റമ്പാൻ, മാവേലിക്കര ഭദ്രാസന ചാൻസിലറും പുനരൈക്യ നവതി ജനറൽ സെക്രട്ടറിയുമായ ഫാ. ബനഡിക്ട് പെരുമുറ്റത്ത്, പുനരൈക്യ നവതി ഇൻവിറ്റേഷൻ കമ്മിറ്റി ചെയർമാൻ ഫാ. ജോൺ വൈപ്പിൽ, മാവേലിക്കര ഭദ്രാസന പ്രൊക്യുറേറ്ററും നവതി ലോ ആൻഡ് ഓർഡർ കമ്മിറ്റി ചെയർമാനുമായ ഫാ. ഇമ്മാനുവേൽ പുന്തലവിള, ലിറ്റർജി കമ്മിറ്റി ചെയർമാൻ ഫാ. ജിബിൻ കുര്യാക്കോസ് കൊച്ചുകളീക്കൽ തുടങ്ങിയവർ ദൈവാലയ പ്രവേശന കവാടത്തിൽ കത്തിച്ച തിരികളുമായി അണിനിരന്നു.

തുടർന്നുള്ള വി. കുർബാന, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാബാവയുടെ മുഖ്യകാർമ്മികത്വത്തിൽ ആയിരുന്നു. ചങ്ങനാശ്ശേരി അതിരൂപതയുടെ ആർച്ചുബിഷപ്പ് അഭിവന്ദ്യ മാർ ജോസഫ് പെരുന്തോട്ടം പിതാവും കോട്ടയം അതിരൂപതയുടെ ആർച്ചുബിഷപ്പ് അഭിവന്ദ്യ മാർ മാത്യു മൂലക്കാട്ടു പിതാവും കൊല്ലം രൂപതയുടെ അദ്ധ്യക്ഷൻ അഭിവന്ദ്യ പോൾ മുല്ലശ്ശേരി പിതാവും മലങ്കര കത്തോലിക്കാ സഭയിലെ അഭിവന്ദ്യ പിതാക്കന്മാരും (ആർച്ചുബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ് മെത്രോപ്പോലീത്ത, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റം മെത്രാപ്പോലീത്ത, ഡോ. ജോസഫ് മാർ തോമസ് മെത്രാപ്പോലീത്ത, ഡോ. വിൻസെന്റ് മാർ പൗലോസ് മെത്രാപ്പോലീത്ത, ഡോ. സാമുവേൽ മാർ ഐറേനിയോസ് മെത്രാപ്പോലീത്ത, ഡോ. ഗീവർഗീസ് മാർ മഖാറിയോസ് മെത്രാപ്പോലീത്ത, ഡോ. തോമസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത, ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ് മെത്രാപ്പോലീത്ത) സഹകാർമ്മികരായി. അഭിവന്ദ്യ പോൾ ആന്റണി മുല്ലശ്ശേരി പിതാവ് വചന സന്ദേശം നൽകി.

വി. കുർബാനയ്ക്കു ശേഷം നടന്ന പൊതുസമ്മേളനത്തിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ കർദ്ദിനാൾ മോറാൻ മോർ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിച്ചു. സമ്മേളനത്തിനു സ്വാഗതമോതിയത് മാവേലിക്കര ഭദ്രാസന അദ്ധ്യക്ഷൻ ഡോ.ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ് ആയിരുന്നു. ചങ്ങനാശ്ശേരി അതിരൂപതയുടെ ആർച്ചുബിഷപ്പ് മാർ ജോസഫ് പെരുന്തോട്ടം പിതാവ് പൊതുസമ്മേളനത്തിനു തിരി തെളിയിച്ച് ഉദ്ഘാടനം ചെയ്തു.

നവതി ആഘോഷിക്കുന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കു ലഭിച്ച വലിയ സമ്മാനം പരി. ഫ്രാൻസിസ് മാർപാപ്പയുടെ അപ്പസ്തോലിക സന്ദേശമായിരുന്നു. തിരുവല്ല ആർച്ചബിഷപ്പ് ഡോ. തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്ത പരി.

പിതാവിന്റെ സന്ദേശം വായിച്ചു. കൊറോണാ മഹാ വ്യാധിയുടെ തിക്തഫലമനുഭവിക്കുന്ന സമൂഹത്തിൽ, പാവപ്പെട്ടവരിലേക്കും പാർശ്വവൽക്കരിക്കപ്പെട്ടവരിലേക്കും ക്രിസ്തുവിന്റെ കരുണാർദ്ര സ്നേഹം പകരണം എന്ന പാപ്പായുടെ സന്ദേശം വിശ്വാസികൾ എഴുന്നേറ്റു നിന്നു ശ്രവിച്ചു.

പൗരസ്ത്യ തിരുസംഘാദ്ധ്യക്ഷൻ അത്യുന്നത കർദ്ദിനാൾ ലെയണാർഡോ സാന്ദ്രി പിതാവ്, ഭാരത കത്തോലിക്കാ സഭയുടെ അദ്ധ്യക്ഷൻ അത്യുന്നത കർദ്ദിനാൾ ഓസ്വാൾഡ് ഗ്രേഷ്യസ് പിതാവ്, മാർപാപ്പായുടെ ഇന്ത്യയിലെ പ്രതിനിധി ജാംബാത്തിസ്താ ദിഖ്വാത്രോ പിതാവ്, ആർച്ചുബിഷപ്പ് മാത്യു മൂലക്കാട്ട്, ബിഷപ്പ് പോൾ ആന്റണി മുല്ലശ്ശേരി എന്നിവരും ആശംസകൾ നൽകി സമ്മേളനത്തെ അനുഗ്രഹിച്ചു. പുനരൈക്യ നവതി ആഘോഷ കമ്മിറ്റി ചെയർമാൻ ഡോ. യൂഹാനോൻ മാർ തെയഡോഷ്യസ് മെത്രാപ്പോലീത്ത സമ്മേളനത്തിനു നന്ദി അറിയിച്ചു. സമ്മേളന മദ്ധ്യേ ഔപചാരികമായ ചില ഉദ്ഘാടനങ്ങൾ. മലങ്കര കാത്തലിക് ടി.വി., ഇവാനിയൻ ഗുഡ് ഹെൽത്ത് ഫോറം, കരണയിൻ കരങ്ങൾ മൂന്നാം ഘട്ടം, എം. സി. എ ന്യൂസ് ബുള്ളറ്റിൻ തുടങ്ങിയവ അവയിൽ ചിലത്. പിന്നെ അടുത്ത വർഷത്തെ പുനരൈക്യ ആഘോഷ വേദിയുടെ പ്രഖ്യാപനത്തിനായുള്ള കാത്തിരിപ്പ്. രൂപതാ സ്ഥാപനത്തിന്റെ രജത ജൂബിലി ആഘോഷിക്കുന്ന മാർത്താണ്ഡം ആയിരിക്കും അടുത്ത വർഷത്തെ പുനരൈക്യ വാർഷിക ആഘോഷവേദി എന്നു അഭിവന്ദ്യ കാതോലിക്കാ ബാവാത്തിരുമേനിയുടെ പ്രഖ്യാപനത്തിനൊടുവിൽ അഭിവന്ദ്യ ജോഷ്വാ മാർ ഇഗ്നാത്തിയോസ് പിതാവ് കാതോലിക്കാ പതാക അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് പിതാവിനും ഭദ്രാസന പ്രതിനിധികൾക്കും കൈമാറി. ഇരുവരും സ്നേഹപൂർവ്വം ആശ്ലേഷിച്ചു. അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് പിതാവ് ഏവരെയും മാർത്താണ്ഡത്തേക്കു ക്ഷണിച്ചു, വീണ്ടും സന്തിപ്പോം മാർത്താണ്ഡത്തിൽ. തൊണ്ണൂറ്റി ഒന്നാം പുനരൈക്യ വാർഷികം ആഘോഷിക്കാൻ. അവതാരകർ ഗായകസംഘത്തെ പാപ്പാ മംഗളം, ദേശീയ ഗാനം എന്നിവ ആലപിക്കുന്നതിനായി ക്ഷണിച്ചു. തുടർന്നു പ്രാർത്ഥനയോടു കൂടിയ കാത്തിരിപ്പ്. പുത്തൂർ, മാർത്താണ്ഡം തുടങ്ങിയ ഭദ്രാസനങ്ങളുടെ അതിർത്തി പുനർ നിർണ്ണയിക്കുവാനുള്ള മലങ്കര കത്തോലിക്കാ സഭയുടെ പരി. സുന്നഹദോസിന്റെ തീരുമാനം തിരുസംഹാസനം അംഗീകരിച്ചതായുള്ള ഔദ്യോഗിക അറിയിപ്പ് കൂരിയ മെത്രാൻ അഭിവന്ദ്യ യൂഹാനോൻ മാർ തെയഡോഷ്യസ് മെത്രോപ്പോലീത്ത അറിയിച്ചപ്പോൾ വിശ്വാസികൾ ഹർഷാരവം മുഴക്കി. തുടർന്നു ലോകം മുഴുവനെയും ആശീർവദിക്കാനായി അഭിവന്ദ്യ പിതാക്കന്മാർ മദ്ബഹായുടെ പടവുകൾ കയറിയപ്പോൾ ബഹു. ജോർജ്ജ് കോട്ടപ്പുറം, ഫാ. ഗീവർഗീസ് നെടിയമല, ഫാ. ജോസ് കോട്ടക്കകത്ത് എന്നിവർ സ്ലൂസോക് ആമാൻ എന്ന ആശീർവാദഗാനം ആലപിക്കാൻ തുടങ്ങി. വിശ്വാസികൾ പ്രാർത്ഥനാപൂർവ്വം തലകൾ വണങ്ങി. അന്തരീക്ഷത്തിൽ ദൈവാലയ മണികൾ മുഴങ്ങി. നവതി ആഘോഷങ്ങൾക്ക് കൊടിയിറക്കം.

പക്ഷെ, അപ്പോഴും ദൈവാലയത്തിന്റെ പരിസരങ്ങളിൽ മാർത്താണ്ഡത്തുനിന്നും വന്ന പ്രതിനിധികൾ കാതോലിക്കാ പാതാക ഉയർത്തി വീശിക്കൊണ്ടേയിരുന്നു. ഉച്ചഭക്ഷണത്തിനു പോകും വഴി, വന്നു ചേർന്നവർ കൈകൾ കൂപ്പി പരസ്പരം പറഞ്ഞു, അടുത്ത ഒരു വർഷത്തേക്കു ജീവിക്കാനുള്ള ആത്മീയ ശക്തിയാണ് ഓണാട്ടുകര വിളമ്പിയത്. മുഖാവരണം ഇല്ലാതെ, അകലങ്ങളില്ലാതെ അടുത്തുനിന്ന് പരസ്പരം കാണുവാനും ആശ്ലേഷിക്കുവാനും, പ്രളയവും മഹാവ്യാധികളും കൊറോണയും ഇല്ലാത്ത അടുത്ത സെപ്റ്റംബറിൽ ഇനിയും നമുക്കു ഒത്തുകൂടാം. കൈകൾകോർത്തു മുഖത്തോടു മുഖം നോക്കി ആർത്തുവിളിക്കാം, പുനരൈക്യം നീണാൾ വാഴട്ടെ.



അനുസ്മരണം



സി. ഡോ. ആർദ്ര എസ്.ഐ.സി.



# സന്ന്യാസിയും മനുഷ്യസ്നേഹിയുമായ മാർ ഗ്രീഗോറിയോസ്

ഭാഗ്യസ്മരണാർഹനും പുണ്യശ്ലോകനുമായ ആർച്ച് ബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനി കാലയവനികയ്ക്കുള്ളിൽ മറഞ്ഞിട്ട് 2020 ഒക്ടോബർ 10-ാം തീയതി 26 വർഷങ്ങൾ പൂർത്തിയാകുകയാണ്. ദൈവദാസൻ മാർ ഈവാനിയോസ് പിതാവിന്റെ പിൻഗാമിയായി നാല് ദശാബ്ദം മലങ്കര കത്തോലിക്കാ സഭയെ നയിച്ച ആ വന്ദ്യതാതന്റെ തേജോമയമായ ഓർമ്മകൾക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു. സന്ന്യാസത്തിന്റെ യോഗാത്മകതയും, മനുഷ്യസ്നേഹത്തിന്റെ മാസ്മരികതയും, തന്റെ വ്യക്തിത്വത്തിൽ സമ്മേളിപ്പിച്ച ഒരു മഹത്വ്യക്തിയായിരുന്നു വന്ദ്യപിതാവ്. ഈ വന്ദ്യതാതനെ അനുസ്മരിക്കുവാനുള്ള ഒരു എളിയ പരിശ്രമമാണ് ഈ ലേഖനത്തിലൂടെ ലക്ഷ്യമാക്കുന്നത്.

**മലങ്കര സന്ന്യാസത്തെക്കുറിച്ചുള്ള കാഴ്ചപ്പാട്**

മലങ്കര സുറിയാനി സഭയിൽ സന്ന്യാസം വൈകി എത്തിയ ഒരു ആദ്ധ്യാത്മീക സരണിയാണ്. ആർഷജ്ഞാനിയായ ദൈവദാസൻ മാർ ഈവാനിയോസ് തിരുമേനിയാണ് മലങ്കരയിൽ ഈ ആദ്ധ്യാത്മീക സരണി വെട്ടിത്തുറന്നതും അതിലൂടെ ആദ്യം സഞ്ചരിച്ചതും. വ്യവഹാരങ്ങളിലും ആത്മീയ തകർച്ചയിലും ഉലഞ്ഞ മലങ്കര സഭയുടെ ആദ്ധ്യാത്മീക നവീകരണത്തിനും അഭിവൃദ്ധിയ്ക്കും വേണ്ടി സ്ഥാപിച്ചതാണ് ഈ സന്ന്യാസ പ്രസ്ഥാനം. ഭാരത സന്ന്യാസ ശൈലികളിലും, ക്രൈസ്തവ സന്ന്യാസ ആദ്ധ്യാത്മികതയിലും അടിത്തറയിട്ട ഈ സന്ന്യാസ ജീവിതം “ഉത്തമം ദൈവസേവനം അത്യുത്തമം ദൈവസമ്പാദനം” എന്ന മഹാലക്ഷ്യത്തോടെ ‘ബഥനി’ എന്ന സുവിശേഷ നാമത്തിൽ 1919 ആഗസ്റ്റ് 15-ാം തീയതി മുണ്ടൻമലയിലെ പർണ്ണശാലയിൽ പിറവിയെടുക്കുകയും, സുവിശേഷത്തിലെ ബഥാന്യരുടെ (മർത്ത, മറിയം, ലാസർ) ജീവിതാദർശങ്ങൾ സ്വാംശീകരിച്ചുക്കൊണ്ട് ധ്യാന-കർമ്മ സുവിശേഷപ്രഘോഷണവഴികളിലൂടെ മിശിഹായെ ഏറ്റം അടുത്ത് അനുകരിക്കുവാൻ നിയോഗിതരായിരിക്കുകയും ചെയ്യുന്നു. സ്വഭാവത്താലെ പ്രേഷിതയായ സഭയുടെ പ്രേഷിത ശുശ്രൂഷയ്ക്കായി ആത്മാർപ്പണം ചെയ്യുവാൻ വിളിക്കപ്പെട്ടവരാണ് മലങ്കരയിലെ ഓരോ സന്ന്യാസിയും. സുവിശേഷാത്മവും സഭാത്മവുമായ, സന്ന്യാസ ചൈതന്യത്തിന്റെ സാക്ഷ്യം പകർന്നു നൽകിയ ഒരു ആദ്ധ്യാത്മികസരണിയായിരുന്നു മാർ ഗ്രിഗോറിയോസ് തിരുമേനിയുടേത്.

**പ്രധാന പ്രേരണകൾ**

"നിന്റെ വിളി ഭൗതീക വേതനകൾക്കുള്ളതല്ല കുഞ്ഞേ, ഒരു സമർപ്പിത ആശ്രമജീവിതമാണ് നിന്റെ വഴി". ബഹു. സിറിയക്ക് മറ്റത്തിലച്ചൻ യുവാവായ കുഞ്ഞുകുട്ടിയെക്കുറിച്ച് പറഞ്ഞ പ്രവചന പൂർത്തീകരണത്തിന്റെ പിന്നിൽ പ്രാർത്ഥനയും അദ്ധ്വാനവും, ലളിതമായ ജീവിതക്രമങ്ങളും നിറഞ്ഞ സന്യാസോചിതമായ കുടുംബാന്തരീക്ഷവും, വിദ്യാഭ്യാസ കാലത്ത് അദ്ദേഹത്തിൽ നിറഞ്ഞു നിന്ന വിദ്യാഭ്യാസ തൃഷ്ണയും നേതൃത്വശേഷിയും ശുശ്രൂഷാ ജീവിതവും, വിവിധ തലത്തിലുള്ള സംസ്ക്കാര വാഹകരായ സഹപാഠികളും, ബഥനിയുടെ പിതാവായ മാർ ഈവാനിയോസ് തിരുമേനിയോടുണ്ടായിരുന്നു ബഹുമാനാദരവുകളും ബഥനി വൈദീക ശ്രേഷ്ഠരുടെ താപസോചിതമായ ആദ്ധ്യാത്മിക ജീവിതാഭിമുഖ്യവും പ്രധാനപ്പെട്ട പ്രേരണകളായിരുന്നു. അത് കത്തോലിക്കാ പുനരൈക്യത്തിനും, അതുവഴി ആശ്രമ ജീവിതത്തിനും കുഞ്ഞുകുട്ടിക്ക് പ്രേരകശക്തിയായി.

**സന്ന്യാസമാകുന്ന വാഗ്ദത്ത നാട്ടിലേക്ക്**

സന്ന്യാസ ജീവിതത്തെ വാഗ്ദത്ത നാട്ടിലെ (പറുദീസ) ജീവിതത്തോടാണ് പൗരസ്ത്യ പിതാക്കന്മാർ ഉപമിച്ചിരിക്കുന്നത്. ഇസ്രായേൽക്കാർക്ക് മോശയുടെ നേതൃത്വത്തിൽ വാഗ്ദത്ത നാട്ടിൽ പ്രവേശിക്കും മുമ്പ് ഒരു പുറപ്പാടാനുഭവത്തിലൂടെ കടന്നുപോകേണ്ടതായി വന്നു. സന്ന്യാസ ജീവിതത്തിലേക്ക് പ്രവേശിപ്പാൻ കുഞ്ഞുകുട്ടിക്കും ഇപ്രകാരമൊരു പുറപ്പാടിന്റെ ആദ്ധ്യാത്മിക അനുഭവത്തിലൂടെ കടന്നു പോകേണ്ടിയിരുന്നു. അപരിചിതമായ ഒരു സ്ഥലത്തേക്ക്. അനിശ്ചിതത്വത്തിലൂടെയും, പ്രതിസന്ധിയിലൂടെയും, കടക്കേണ്ടിവന്ന ക്ലേശകരമായ ഒരു യാത്ര. എന്നാൽ "കർത്താവായ യേശുക്രിസ്തുവിനെ പറ്റിയുള്ള ജ്ഞാനം കൂടുതൽ വിലയുള്ളതാകയാൽ, സർവ്വവും നഷ്ടമായിത്തന്നെ അവൻ പരിഗണിക്കുകും. ക്രിസ്തുവിനെ പ്രതി സകലവും നഷ്ടപ്പെടുത്തുകയും ഉച്ഛിഷ്ടംപോലെ കരുതുകയും ചെയ്തു" (ഫിലിപ്പി. 3:8). തുടർന്ന് 1933 മെയ് മാസം 15-ാം തീയതി അദ്ദേഹം വീട്ടുകാരാരും അറിയാതെ പരമരഹസ്യമായി തിരുവനന്തപുരത്തുള്ള ബഥനി ആശ്രമത്തിൽ ചെന്നെത്തി. മഹാസന്ന്യാസിയായ യേശുവിനായി മരണം വരിക്കാൻപോലും ഒരുക്കമുള്ള പുറപ്പാടായിരുന്നു അത്.

ഭാരതീയ സന്യാസ പാരമ്പര്യത്തിലും ക്രൈസ്തവ പാരമ്പര്യത്തിലും സന്യാസം പരിശീലന വിധേയമാണ്. നിയമങ്ങൾക്കും, ശിക്ഷണത്തിനും വിധേയപ്പെട്ടുകൊണ്ട് പരിശീലകർ യഥാർത്ഥ ക്രിസ്തു ശിഷ്യത്വത്തിലേക്കും, അവന്റെ പൂർണ്ണതയിലേക്കും ആനയിക്കപ്പെടുന്നു (PC 18). സ്വർണ്ണം തീച്ചൂളയിൽ സംശുദ്ധമാക്കപ്പെടുന്നതുപോലെ സന്ന്യാസമെന്ന അഗ്നികുണ്ഡത്തിലേക്ക് രൂപീകരണത്തിനായി കുഞ്ഞുകുട്ടി തന്റെ ജീവിതത്തെ സമർപ്പിച്ചു. 1933 നവംബർ 21-ന് സഹപാഠികൾക്കൊപ്പം നൊവിഷ്യേറ്റിൽ പ്രവേശിച്ച കുഞ്ഞുകുട്ടി അഥവാ ബ്രദർ വർഗ്ഗീസ്, ആശ്രമത്തിന്റെ ആവ്യത്തിക്കുള്ളിൽ, 1935 ആഗസ്റ്റ് 15-ന് ബനഡിക്ട് (ആശിർവദിക്കപ്പെട്ടവൻ) എന്ന പേരിൽ താല്ക്കാലിക വ്രതവാഗ്ദാനവും 1941 ജനുവരി മാസം 7-ാം തീയതി നിത്യപ്രതിഷ്ഠയും നടത്തി. തുടർന്ന് ക്യാൻഡി സെമിനാരിയിൽ വൈദീക പരിശീലനം നേടിയ ബ്രദർ വർഗ്ഗീസ് 1944 ആഗസ്റ്റ് 24-ാം തീയതി പൗരോഹിത്യ പദവിയിലേക്കും, 1953 ജനുവരി മാസം 29-ാം തീയതി മാർ ഈവാനിയോസ് പിതാവിന്റെ തൃക്കൈയാൽ മേൽപ്പട്ടസ്ഥാനത്തേക്കും ഉയർത്തപ്പെട്ടു. അങ്ങനെ വന്ദ്യ ഗ്രീഗോറിയോസ് അച്ചൻ ബനഡിക്ട് മാർ ഗ്രിഗോറിയോസ് എന്ന സന്ന്യാസമഹാചാര്യനായി.

**മാർ ഗ്രിഗോറിയൻ ജീവിതക്രമം**

ആർഷ ഭാരത സന്യാസ സംസ്കാരത്തെ ജീവിതപ്രമാണമാക്കി സർവ്വസംഗ പരിത്യാഗിയായി, കാഷായ വസ്ത്രധാരിയായി, മരക്കുരിശ് കഴുത്തിൽ അണിഞ്ഞ്, യോഗി ഭാവത്തോടെ, ആത്മജ്ഞാന നിറവുള്ള സന്യാസിയായി അദ്ദേഹം ജീവിച്ചു. ക്രൈസ്തവ സന്യാസ ദർശനത്തിന്റെ അടിസ്ഥാനവും, കേന്ദ്രവുമായ യേശുക്രിസ്തുവിനെ, സ്നേഹനിർഭരമായ ധ്യാന-കർമ്മ, ജീവിതത്തിലൂടെ പിൻചെല്ലുവാൻ സ്വയം പരിത്യജിച്ച് തന്റെ കുരിശുമെടുത്ത് അദ്ദേഹം നടന്നു നീങ്ങി. "ആരെങ്കിലുമെന്നെ അനുഗമിക്കാൻ ആഗ്രഹിക്കുന്നെങ്കിൽ അവൻ തന്നെത്തന്നെ പരിത്യജിച്ച തന്റെ കുരിശുമെടുത്ത് എന്നെ അനുഗമിക്കട്ടെ" (മർക്കോ. 8:34) എന്ന യേശുക്രിസ്തുവിന്റെ വചനം ജീവിതപ്രമാണമാക്കി ക്കൊണ്ട് മരണത്തോളം പിതാവിന്റെ ഹിതാനുവർത്തിയായ നിർമ്മലനും ദരിദ്രനുമായ യേശുക്രിസ്തുവിനെ ഏറ്റം അടുത്ത് അനുകരിച്ചു. ഈവാനിയൻ സന്യാസദർശനത്തിന്റെ അന്തഃസത്ത "ഉത്തമം ദൈവസേവനം, അത്യുത്തമനം ദൈവസമ്പാദനം" എന്ന ജീവിതാദർശ പ്രാപ്തിക്കായി തന്റെ ജീവിതത്തെ മലങ്കര സഭയ്ക്കും, സമൂഹത്തിനുമായി ദൈവസമ്പാദനം" എന്ന ജീവിതാദർശ പ്രാപ്തിക്കായി തന്റെ ജീവിതത്തെ മലങ്കര സഭയ്ക്കും, സമൂഹത്തിനുമായി പ്രതിഷ്ഠിച്ച ആ സന്ന്യാവര്യന്റെ സന്യാസ ദർശനങ്ങളുടെ സംക്ഷിപ്ത വിവരണം താഴെ ചേർക്കുന്നു.

**1. മിശിഹായിൽ വേരുറപ്പിക്കപ്പെട്ട ജീവിതം:** ലോകത്തിലെ ആദ്യ സന്യാസിയായ യേശുക്രിസ്തുവിൽ ഉറപ്പിക്കപ്പെട്ടതും, വേരുപാകിയതുമായ ഒരു ജീവിതശൈലിയാണ് മിശിഹാനുകരണ സന്യാസിയായ മാർ ഗ്രിഗോറിയോസ് പിതാവ് തന്നിൽ രൂപപ്പെടുത്തിയത്. അതുവഴിയായി പരമാത്മസത്തയായ ദൈവവുമായി തന്റെ ജീവിതത്തെ അദ്ദേഹം ബന്ധിപ്പിച്ചു. ദൈവസന്നിധിയിൽ മുട്ടുകുത്തി കൈകൾ കൂപ്പി നിർന്നിമേഷനായി സക്രാരിയിൽ ദൃഷ്ടി പതിപ്പിച്ച് പ്രാർത്ഥിക്കുന്ന ഒരു പ്രാർത്ഥനാ ശൈലിയാണ് ചെറുപ്പം മുതലേ പിതാവിനുണ്ടായിരുന്നത് (സ്മരണിക 1914). നിരന്തര യാത്രികനായ തിരുമേനിക്ക് യാത്രാപരിപാടികളുടെ ബഹുലതയോ, യാത്ര ചെയ്യുന്ന ഇടങ്ങളുടെ വ്യത്യസ്തതയോ, യാത്രാ വാഹനങ്ങളുടെ വിഭിന്നതയോ, ഒന്നും തന്നെ ക്രിസ്തുവിനോട്

സംഭാഷിക്കുന്നതിൽ നിന്നും തടസ്സങ്ങളായി നിന്നില്ല. മറിച്ച് ആ സന്യാസിക്ക് സർവ്വയിടങ്ങളും, സർവ്വയാനങ്ങളും, ദൈവസംസർഗ്ഗത്തിലുള്ള സങ്കേതങ്ങളായിരുന്നു. ഫാ. കൊച്ചുതുണ്ടിയുടെ വാക്കുകളിൽ 'യേശുക്രേന്ദികൃത ആത്മീയതയുടെ അച്ചുതണ്ടിലാണ് ആ സന്യാസപ്രകാശഗോളം നിരന്തരം കറങ്ങിയിരുന്നത്."

**2. ആരാധനാധിഷ്ഠിതമായ ആദ്ധ്യാത്മികത:** കൂദാശകളുടെ സന്യാസിയായിരുന്നു അഭിവന്ദ്യ തിരുമേനി. ദൈവഭവനത്തിലെ വിശ്വസ്തനും വിവേകിയുമായ കാര്യവിചാരിപ്പുകാരനെന്ന നിലയിൽ ദൈവകൃപയുടെ നീർച്ചാലുകളായ പരി. കൂദാശകൾ വളരെ ഭക്തിയോടും ഗൗരവത്തോടും കൂടിയാണ് അദ്ദേഹം പരികർമ്മം ചെയ്തിരുന്നത്. വി. കുർബ്ബാനയായിരുന്നു അദ്ദേഹത്തിന്റെ ജീവനും ജീവിതവും. ഏറെ സമർപ്പണത്തോടെ മനസ്സും, ശരീരവും വി. കുർബ്ബാനയിൽ അർപ്പിച്ച ആ യോഗി ഒരിക്കൽ ഇപ്രകാരം പറഞ്ഞു. "എനിക്ക് വി. കുർബ്ബാനയർപ്പണം വളരെ ആയാസകരമാണ്. കിളയ്ക്കാൻ പോകുന്നതിലും ആയാസകരം." യാഗമാകുകയാണ് യോഗിയുടെ നിയോഗമെന്നുള്ളതിന്റെ സാക്ഷ്യപ്പെടുത്തലാണിത്. യാത്രയിലാണെങ്കിൽ പോലും വി. കുർബ്ബാന അർപ്പണത്തിനുള്ള ഇടം അദ്ദേഹം കണ്ടെത്തിയിരുന്നു. ഒരു ദിവസം പോലും വി. കുർബ്ബാന മുടക്കിയുള്ള യാത്ര അദ്ദേഹം ചെയ്തിരുന്നില്ല. ഏതൊരു ക്രൈസ്തവ സ്ഥാപനം സന്ദർശിക്കുമ്പോഴും ആദ്യം അന്വേഷിക്കുന്നതിനും ആദ്യം കയറുന്നതും അവിടെയുള്ള ചാപ്പലിൽ ആയിരിക്കും. യാമപ്രാർത്ഥനകളും, ധ്യാനവും, ദിവ്യകാരുണ്യ സന്ദർശനവും, രാത്രിയുടെ നീണ്ട യാമങ്ങളിൽ ഉള്ള വ്യക്തിപരമായ പ്രാർത്ഥനയും മാർ ഗ്രീഗോറിയോസ് എന്ന സന്യാസിയെ നിരന്തരം ദൈവോന്മുഖനാക്കി.

**3. തപോനിഷ്ഠമായ ജീവിതക്രമം:** നോമ്പും, ഉപവാസവും പരിത്യാഗവും മാർ ഗ്രിഗോറിയൻ സന്യാസാദ്ധ്യാത്മികതയെ ശോഭാപൂർണ്ണമാക്കി. നോമ്പുകാലങ്ങൾ അദ്ദേത്തിനു 'പുണ്യകാലങ്ങൾ' ആയിരുന്നു. പുരോഹിത പട്ടാഭിഷേകം സന്യാസ പ്രതിഷ്ഠ തുടങ്ങിയ ശുശ്രൂഷകൾ അനുഷ്ഠിക്കുന്നതിന് മുൻപുള്ള ദിവസം അദ്ദേഹം ആഴമായ പ്രാർത്ഥനയിലും, ഉപവാസത്തിലും കഴിഞ്ഞിരുന്നു. കൂദാശാനുഷ്ഠാന കർമ്മ വിധികൾ സൂക്ഷ്മതയോടെയും, കാനോനിക കൃത്യതയോടെയും അദ്ദേഹം അനുഷ്ഠിച്ചിരുന്നു. അനുരഞ്ജന കൂദാശ സ്വന്ത ജീവിതത്തിൽ നിഷ്കർഷയോടെ തിരുമേനി നടത്തിയിരുന്നു. ത്യാഗപൂർവ്വകമായ ജീവിതക്രമം, ലളിതമായ ജീവിതത്തിലേക്ക് വഴിതുറന്നു. മിതമായ ആഹാരക്രമം, അനാഡംബരമായ വസ്ത്രധാരണം, സരളമായ സംഭാഷണശൈലി, ത്യാഗപൂർവ്വകമായ അദ്ധ്വാന ജീവിതം, ഇവയിലൂടെ യേശുക്രിസ്തുവിന്റെ ആർജ്ജവത്വം വന്ദ്യപിതാവ് സ്വന്തമാക്കി.

**4. പ്രവാചകപരമായ ആർജ്ജവത്വം:** പ്രവാചകനായ ഒരു സന്യാസിയായിരുന്നു മാർ ഗ്രിഗോറിയോസ്. ദൈവത്തിനും, ദൈവാരാധനയ്ക്കും നിരക്കാത്തതൊന്നും ചെയ്യുവാൻ അദ്ദേഹം ആരെയും അനുവദിച്ചില്ല. ആരാധനയും ദൈവാലയവും, പ്രാർത്ഥനയും ഒക്കെ അലക്ഷ്യമാകുന്നത് കാണുമ്പോൾ വന്ദ്യപിതാവിന്റെ സ്വരം പ്രവാചകതുല്യമാകുമായി രുന്നുവെന്ന് അനുഭവസ്ഥർ സാക്ഷിച്ചിട്ടുണ്ട്. വിശ്വാസത്തിനും ആരാധനയ്ക്കും നിരക്കാത്ത എന്തിനെയും പ്രവാചക ശബ്ദത്തോടെ നേരിടുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

ചുരുക്കത്തിൽ മാർ ഗ്രിഗോറിയൻ സന്യാസാദ്ധ്യാത്മികത ആത്യന്തികമായി ദൈവത്തിൽ ഉറപ്പിക്കപ്പെട്ടതും, മനുഷ്യനിലേക്ക്, സംവേദിക്കപ്പെട്ടതുമായിരുന്നു.

### മനുഷ്യസ്നേഹിയായ മാർ ഗ്രീഗോറിയോസ്

പരോന്മുഖമായ സന്യാസ ദർശനത്തിന്റെ ആൾരൂപമായിരുന്നു മാർ ഗ്രീഗോറിയോസ് തിരുമേനി. ദൈവസ്നേഹവും പരസ്നേഹവും ആ ജീവിതത്തിൽ ഇഴചേർന്നു. "എന്റെ ജീവൻ എന്റേത് മാത്രമല്ല അത് മറ്റുള്ളവർക്ക് നന്മചെയ്യാൻ വേണ്ടി ദൈവം നൽകിയ ദാനമാണ്". ഇതായിരുന്നു 'മാർ ഗ്രീഗോറിയൻ' ദാർശിനികതയുടെ അന്തസത്ത. "മാധവ സേവ മാനവസേവ" എന്ന ഭാരതീയ ദർശനം മാർ ഗ്രീഗോറിയോസ് തിരുമേനിയെ വലിയ മനുഷ്യനാക്കി. ജാതി മത ഭേദമെന്യേ സർവ്വ മനുഷ്യരെയും 'മനുഷ്യവർഗ്ഗം' എന്ന സാർവ്വ ലൗകീക ഭാവത്തിൽ അദ്ദേഹം ചേർത്തു നിർത്തി.

നിത്യപുരോഹിതനായിരുന്ന യേശു ക്രിസ്തുവായിരുന്നു തിരുമേനിയുടെ പരോന്മുഖ കാഴ്ചപ്പാടിന്റെ മാതൃകയും അടിസ്ഥാനവും ആവേശവും. നസ്രത്തിൽ രഹസ്യമായി മാതാപിതാക്കളെ ജോലിയിൽ സഹായിച്ച ബാലനായ യേശുരൂപവും, എല്ലാവർക്കും നന്മ ചെയ്ത് കടന്നുപോയ യേശു രൂപവും, തിരുമേനിയുടെ ഹൃദയത്തിൽ എന്നും സജീവമായി നിന്നു. "അദ്ധ്വാനിക്കുന്നവരും ഭാരം വഹിക്കുന്നവരുമായ നിങ്ങളെല്ലാവരും എന്റെ അടുക്കൽ വരുവിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം" (മത്താ 11:28) എന്ന ക്രിസ്തുവചനം തിരുമേനിയുടെ ജീവിതാദർശമായിരുന്നു.

### വികസനത്തിന്റെ മഹിതാചാര്യൻ

"സ്നേഹം മമദീപം" എന്ന ആദർശ വാക്യത്തെ മുൻനിർത്തി തന്റെ ജീവിതം അപരർക്കായി അദ്ദേഹം ഒരു സ്നേഹാർച്ചനയാക്കി. 1953 ജനുവരി 29-ന് മെത്രാഭിഷിക്തനായ അദ്ദേഹം അനുമോദനങ്ങൾക്ക് നന്ദി പറഞ്ഞുകൊണ്ട് നടത്തിയ പ്രഭാഷണം ഇപ്രകാരമായിരുന്നു. "ഇന്നു മുതൽ നിങ്ങളുടെ ദുഃഖം എന്റെ ദുഃഖവും, നിങ്ങളുടെ ആവശ്യം എന്റെ ആവശ്യവും, നിങ്ങളുടെ സന്തോഷം എന്റെ സന്തോഷവുമായിരിക്കും...എനിക്ക് സാധുക്കളോട് അധികം സ്നേഹമുണ്ട്. ഞാനൊരു പാവമായിരുന്നു. പട്ടിണിയുടെ വിഷമത നേരിട്ടറിയുവാൻ എനിക്കു സാധിച്ചിട്ടുണ്ട്. എന്റെ ആയുസ്സിന്റെ ബാക്കി മുഴുവൻ സാധുക്കളുടെ ഉയർച്ചയ്ക്കുവേണ്ടി വിനിയോഗിക്കുമെന്ന് ഞാൻ പ്രതിജ്ഞ ചെയ്യുന്നു". വന്ദ്യപിതാവിന്റെ ഈ വാക്കുകളിൽ തന്റെ കാരുണ്യപൂർവ്വകമായ ദർശനവും, പാവങ്ങളോടുള്ള സ്നേഹത്തിന്റെ ഉദാത്തമായ പ്രകടനവും ജീവകാരുണ്യ പദ്ധതികളുടെ തുടക്കവും നമുക്ക് കാണാം.

**1. നാടിന്റെ വികസനം**

കേരള നാടിന്റെ സർവതോന്മുഖമായ വികസനം അദ്ദേഹത്തിന്റെ സ്വപ്നമായിരുന്നു. 'നാടിന്റെ വികസനം നാട്ടാരുടെ വികസനം' ഇതായിരുന്നു ആ മാമുനിയുടെ വികസന ആദർശ വാക്യം. മാനവ-പ്രകൃതി വിഭവങ്ങൾക്കൊണ്ട് സമൃദ്ധമായ കേരള നാടിനെ ആ വിഭവങ്ങൾക്കൊണ്ടു തന്നെ സമ്പന്നമാക്കുവാൻ ആ മഹാമുനി യത്നിച്ചു. അന്യദേശങ്ങളിൽ നിന്നും ലഭിച്ച ചെറുതും വലുതുമായ എല്ലാ ശാസ്ത്ര സാങ്കേതിക വിജ്ഞാനവും തന്റെ ജന്മഭൂമിക്ക് ഗുണകരമായ വിധത്തിൽ അദ്ദേഹം പ്രാവർത്തികമാക്കി. കഠിനാദ്ധ്വാനവും പുരോഗമന മാർഗ്ഗങ്ങളും തന്റെ എല്ലാ പ്രഭാഷണങ്ങളിലും ദർശന ധാരയായി യുവതലമുറയ്ക്കെത്തിച്ചു. പാവപ്പെട്ടവരുടെ വിശപ്പടക്കാനുള്ള പ്രായോഗിക പദ്ധതികൾ ആട്, കാടപ്പക്ഷി ഇവകളുടെ വളർത്തൽ, സ്ത്രീകൾക്കായി തയ്യൽ പരിശീലനാർത്ഥം ഗാർമെന്റ്സ് സെന്റർ എന്നിവ അദ്ദേഹം നടപ്പിലാക്കി. സാധാരണക്കാരനെ കടക്കെണിയിൽ വീഴ്ത്തുന്ന ആഢംബര ഭവനനിർമ്മാണത്തിനു പകരം ചെലവുകുറഞ്ഞ ഭവന പദ്ധതിയ്ക്ക് (ലാറി ബേക്കർ), രൂപം കൊടുത്തു. 'കർഷകരുടെ സ്നേഹിതൻ' എന്ന നിലയിൽ പുല്ലു വളർത്തൽ, കൊക്കോ, കൂൺ പദ്ധതികൾ, മാഞ്ചിയം, സുബാബൂൾ വൃക്ഷതൈകളുടെ വിതരണം, മഴകിണറുകൾ, ഭൂഗർഭ ജലസംഭരണികൾ, തുടങ്ങി സാധാരണ ജനങ്ങളുടെ ഉന്നമനാർത്ഥം നൂറുകണക്കിന് പദ്ധതികൾക്ക് ആ സന്യാസി രൂപം കൊടുക്കുകയും ഇവയുടെ ഏകീകരണത്തിനായി 1955-ൽ മലങ്കര സോഷ്യൽ സർവ്വീസ് സൊസൈറ്റി സ്ഥാപിക്കുകയും ചെയ്തു.

**2. ഇതര ജനക്ഷേമ പ്രവർത്തനങ്ങൾ**

**വിദ്യാഭ്യാസം:** സാംസ്ക്കാരിക സമുദ്ധാരണത്തിനും മാനവ പുരോഗതിക്കും ഉതകുന്ന വിദ്യാദാനമായിരുന്നു മാർ ഗ്രീഗോറിയൻ വിദ്യാഭ്യാസ ദർശനം. വിദ്യാഭ്യാസം എല്ലാവരുടെയും അവകാശമാണെന്നു വാദിച്ച തിരുമേനി പാവപ്പെട്ടവർക്കു വേണ്ടി സാങ്കേതിക വിദ്യാഭ്യാസ മേഖലകൾ വിശാലമാക്കി. വിദ്യാഭ്യാസത്തിലൂടെ മനുഷ്യന്റെ പുരോഗതി ലക്ഷ്യം വച്ചുകൊണ്ട് കേരളത്തിനും, കേരളത്തിനു പുറത്തുമായി 3 കോളേജുകളും 100-ൽ പരം സ്ക്കൂളുകളും, സാങ്കേതിക വിദ്യാഭ്യാസ സ്ഥാപനങ്ങളും അദ്ദേഹം ആരംഭിച്ചു.

**ആതുര സേവനം:** ആരോഗ്യമുള്ള സമൂഹത്തിനുവേണ്ടി അഭിവന്ദ്യ പിതാവ് യത്നിച്ചു. ജനങ്ങളുടെ ഭക്ഷണക്രമവും വ്യായാമവും ചിട്ടപ്പെടുത്താൻ പിതാവ് ഉദ്ബോധിപ്പിച്ചു. പ്രകൃതി ചികിത്സാ സെന്റർ, യോഗാപഠനം തുടങ്ങിയവയ്ക്ക് വലിയ പ്രോത്സാഹനം നല്കി. സാമൂഹ്യ പ്രധാന്യമുളവാക്കി. സാധാരണക്കാർക്കായി കുരിയോട്, അഞ്ചൽ തുടങ്ങിയ ഇടങ്ങളിൽ ആതുരശാലകൾ ബഥനി, ഡി.എം., സിസ്റ്റേഴ്സിന്റെ നേതൃത്വത്തിൽ പിതാവ് ആരംഭിച്ചു. കുഷ്ഠരോഗികളെ പുനരധിവസിപ്പിക്കുവാൻ പിരപ്പൻകോട് കുഷ്ഠരോഗാശുപത്രി, ക്ഷയ രോഗികൾക്കായി പുലയനാർകോട്ട ക്ഷയരോഗാശുപത്രി, കുഷ്ഠം, ക്ഷയം എന്നീ രോഗങ്ങളുടെ നിവാരണത്തിനായി ഡാമിയൻ ഫൗണ്ടേഷൻ പ്രവർത്തന വേദികൾ, പ്രമേഹ രോഗത്തിനായി ഡയബറ്റിക് സെന്റർ, ഇവയെല്ലാം പിതാവിന്റെ സാമൂഹ്യ സംഭാവനകളായിരുന്നു.

**സ്നേഹ സ്പർശം**

മനുഷ്യസ്നേഹിയായ ഈ മഹിതാചാര്യൻ കേരള സമൂഹത്തിലെ ശാന്തി ദുതനും, മത സൗഹാർദ്ദ സംരംഭങ്ങളിലെ സുസ്ഥിര പ്രതിഭയും, ജാതി വർഗ്ഗ പോരാട്ട ഇടങ്ങളിൽ ഐക്യത്തിന്റെ പ്രവാചകനുമായിരുന്നു. പൂവാർ-വിഴിഞ്ഞം കലാപങ്ങൾ, ചാലക്കമ്പോള ത്തിലെ കലാപം, നിലയ്ക്കൽ പ്രശ്നം, തുടങ്ങിയ സന്ദർഭങ്ങളിൽ സ്നേഹത്തിന്റെ ദൂതനായ ഈ സന്യാസിയുടെ സൗമ്യ സാന്നിദ്ധ്യം പ്രശ്നങ്ങൾക്ക് പരിഹാരമേകി. എല്ലാ മതങ്ങ ളോടും, വിവിധ സഭകളോടും വന്ദ്യ പിതാവ് ഹൃദയപൂർവ്വകമായ ബന്ധമാണ് പുലർത്തിയിരുന്നത്. സർവ്വമത സമ്മേളനങ്ങളിലും, എക്യുമെനിക്കൽ സമ്മേളനങ്ങളിലും എപ്പോഴും അദ്ദേഹത്തിന്റെ മുഖ്യ സാന്നിദ്ധ്യമുണ്ടായിരുന്നു. ഇത്തരം പല സമ്മേളനങ്ങൾക്കും വന്ദ്യപിതാവ് നേതൃത്വം നല്കിയിട്ടുമുണ്ട്.

ഹൃദ്യമായ വ്യക്തി ബന്ധങ്ങളുടെ സൂക്ഷിപ്പുകാരനും കൂടിയായിരുന്നു ഈ സന്ന്യാസി. പാവപ്പെട്ടവരും, ധനികരും, ഉന്നത കുലജാതരും, മത സാമൂഹ്യ രാഷ്ട്രീയ, നേതാക്കന്മാരും, ശാസ്ത്രജ്ഞരും ആ മനുഷ്യസ്നേഹിയുടെ തറവാട്ടുകാരായിരുന്നു. വ്യക്തികളോടും, സമൂഹത്തോടും, വിവിധ മത-രാഷ്ട്രീയ നേതാക്കളോടും ഉണ്ടായിരുന്ന അദ്ദേഹത്തിന്റെ ആത്മബന്ധം സങ്കീർണ്ണമായ സന്ദർഭങ്ങളിൽ വളരെയേറെ സത്ഫലങ്ങൾ സഭയ്ക്കും, സമൂഹത്തിനും പ്രദാനം ചെയ്തിട്ടുണ്ട് എന്നത് തർക്കമറ്റ വസ്തുതയാണ്.

**ഉപസംഹാരം**

യോഗിവര്യനായ മാർ ഗ്രിഗോറിയോസ് തിരുമേനി സന്ന്യാസത്തെയും പൗരോഹിത്യ ജീവിതത്തെയും, ആഴമായി ഉപാസിച്ച് അതിന്റെ ചൈതന്യം നമുക്കിടയിൽ വ്യാപരിപ്പിച്ച വലിയൊരു മനുഷ്യസ്നേഹിയായിരുന്നു. ആർഷഭാരതത്തിന്റെയും, ക്രൈസ്തവസഭ യുടെയും, മാർ ഈവാനിയോസ് പിതാവിന്റെയും, സന്ന്യാസ ജീവിതാനുഷ്ഠാനങ്ങളിലൂടെ കൈവന്ന മലങ്കര സന്ന്യാസാദർശത്തിന്റെ സാക്ഷാത്കാരമാണ് മാർ ഗ്രിഗോറിയോസ് തിരുമേനിയിൽ നാം കണ്ടെത്തുക. ആ വന്ദ്യതാതനെക്കുറിച്ചുള്ള ചൈതന്യവത്തായ ഓർമ്മകൾ മലങ്കര സഭയിലെ ഓരോ മക്കൾക്കും അനുഗ്രഹത്തിനു കാരണമാകട്ടെ എന്ന് ആശംസിക്കുന്നു; അതിനായി പ്രാർത്ഥിക്കുന്നു.

അനുസ്മരണം



# അതുല്യനായ മിഷണറി: വന്ദ്യ ഫിലിപ്പ് ഉഴുന്നല്ലൂർ കോർ എപ്പിസ്ക്കോപ്പാ (1936–2020)

**കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ**

"വിശ്വാസം പ്രസംഗിക്കുന്നില്ലായെങ്കിൽ എനിക്ക് ദുരിതം." വി. പൗലോസ് ശ്ലീഹായുടെ ഈ പ്രേഷിത തീക്ഷ്ണത ഹൃദയത്തിലേറ്റു വാങ്ങി, അനന്തപുരിയുടെ തെക്കൻപ്രദേശങ്ങളിൽ പ്രത്യേകിച്ച് ഇന്നത്തെ പാറശ്ശാല ഭദ്രാസന പ്രദേശത്ത് അനേകർക്ക് സുവിശേഷ വെളിച്ചം പകർന്ന മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ധീരനായ പ്രേഷിതനും പാറശ്ശാല ഭദ്രാസനാംഗവുമായിരുന്ന വന്ദ്യ ഫിലിപ്പ് ഉഴുന്നല്ലൂർ കോർ എപ്പിസ്ക്കോപ്പാ 2020 സെപ്തംബർ 25-ാം തീയതി നിത്യസമ്മാനത്തിനായി സ്വർഗനാട്ടിലേയ്ക്ക് യാത്രയായി. നെയ്യാറ്റിൻകര, കാട്ടാക്കട പ്രദേശത്തെ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ വളർച്ചയിൽ നിർണായക പങ്കുവഹിച്ച വന്ദ്യ ഫിലിപ്പ് ഉഴന്നല്ലൂർ കോർഎപ്പിസ്ക്കോപ്പായുടെ ധന്യമായ പൗരോഹിത്യ ജീവിതത്തെ ദൈവസന്നിധിയിൽ കൃതജ്ഞതാപൂർവം അനുസ്മരിക്കുന്നു...

തിരുവനന്തപുരം അതിഭദ്രാസനത്തിലെ ഇലഞ്ഞിമേൽ ഇടവകയിൽ ഉഴുനല്ലൂർ കുര്യൻ നൈനാന്റേയും അനമ്മ നൈനാന്റേയും ഏഴു മക്കളിൽ ആറാമനായി 1936 ജനുവരി 16-ന് ജോയി കുര്യൻ

എന്ന പേരിലറിയപ്പെട്ടിരുന്ന വന്ദ്യ ഫിലിപ്പ് കോർ എപ്പിസ്ക്കോപ്പാ ജനിച്ചു. ഇലഞ്ഞിമേൽ പ്രൈമറി സ്കൂളിലും മാവേലിക്കര സി.എം.സ്. സ്കൂളിലുമായി പ്രാഥമിക വിദ്യാഭ്യാസവും പട്ടം സെന്റ് മേരീസ് സ്കൂളിൽ ഹൈസ്കൂൾ വിദ്യാഭ്യാസവും പൂർത്തിയാക്കിയ ബാലൻ പൗരോഹിത്യജീവിതത്തോടുള്ള താല്പര്യത്തോടെ 1953-ൽ പട്ടം സെന്റ് അലോഷ്യസ് സെമിനാരിയിൽ വൈദിക പരിശീലനത്തിനായി പ്രവേശിച്ചു. മംഗലാപുരം സെന്റ് ജോസഫ്സ് സെമിനാരിയിൽ തത്വശാസ്ത്ര പഠനവും ദൈവശാസ്ത്ര പഠനവും പൂർത്തിയാക്കി വി. ഫ്രാൻസിസ് സേവ്യറിന്റെ തിരുന്നാൾ ദിനമായ 1963 ഡിസംബർ 3-ന് തിരുവനന്തപുരം മെത്രാപ്പോലീത്തൻ ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന് തിരുവനന്തപുരം അതിരൂപതയ്ക്കുവേണ്ടി വൈദിക പട്ടം സ്വീകരിച്ചു. പൗരോഹിത്യ ശുശ്രൂഷയുടെ ആദ്യ മൂന്നു വർഷങ്ങൾ ചന്ദനപ്പള്ളി, തട്ട, കൊടുമൺ, എഴുകോൺ, അങ്ങാടിക്കൽ, ആയൂർ, വേങ്ങോട് ഇളമാട്, ചെറുവയ്ക്കൽ, പുനലൂർ, കറവൂർ, എലിക്കാട്ടൂർ എന്നീ ഇടവകകളിൽ സേവനമനുഷ്ഠിച്ചു.

യുവ വൈദികനിലെ പ്രേഷിതതാല്പര്യം തിരിച്ചറിഞ്ഞ പുണ്യശ്ലോകനായ മാർ ഗ്രിഗോറിയോസ് പിതാവ് തെക്കൻ മിഷൻ മേഖലകളിലേയ്ക്ക് അദ്ദേഹത്തെ നിയമിച്ചു. 1967 ൽ ബാലരാമപുരത്ത് താമസിച്ചുകൊണ്ട് ചെമ്പരത്തിവിള, ചായ്ക്കോട്ടുകോണം, വണ്ടന്നൂർ, കൊടങ്ങാവിള ഇടവകകളുടെ ചുമതല വഹിച്ചുകൊണ്ടാണ് തന്റെ മിഷൻ പ്രവർത്തനത്തിന് നാന്ദിക്കുറിച്ചത്. തുടർന്ന് ചെമ്പരത്തിവിള താമസമാക്കിക്കൊണ്ട് സുദീർഘമായ പ്രേഷിതയാത്രയ്ക്കും അജപാലനശുശ്രൂഷയ്ക്കും ബഹു. അച്ചൻ തന്റെ ജീവിതത്തെ മാറ്റി വച്ചു.

ആദ്യകാലങ്ങളിൽ ദീർഘദൂരം കാൽനടയായും പിന്നീട് സൈക്കിൾ ചവിട്ടിയും വിവിധ ദൈവാലയങ്ങളിൽ കടന്നു ചെന്ന് വി. ബലിയർപ്പിക്കുകയും കൂദാശകൾ പരികർമ്മം ചെയ്യുകയും ചെയ്തിരുന്നു. അവിഭക്ത തിരുവനന്തപുരം അതിരൂപതയിലെ ബാലരാമപുരം, നെയ്യാറ്റിൻകര, കാട്ടാക്കട, ചെമ്പൂര് വൈദിജില്ലാ പ്രദേശങ്ങളായിരുന്നു അച്ചന്റെ പ്രധാന കർമ്മമണ്ഡലം. ആദ്യ 3 വർഷമൊഴികെ ബഹു. അച്ചന്റെ പൗരോഹിത്യ ശുശ്രൂഷ പൂർണമായും ഈ പ്രദേശത്തെ സുവിശേഷവേലയ്ക്കായി മാറ്റി വച്ചു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത ചൈതന്യം ഹൃദയത്തിലേറ്റുവാങ്ങി അനേകർക്ക് സുവിശേഷവെളിച്ചം പകർന്ന അച്ചന്റെ പ്രേഷിത തീക്ഷ്ണത അനന്യമാണ്. 43 വർഷക്കാലത്തെ ത്യാഗോജ്ജ്വലമായ പൗരോഹിത്യ ശുശ്രൂഷയിൽ അന്നത്തെ അതിരൂപതാദ്ധ്യക്ഷൻ ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ ശ്ലൈഹികാശിർവാദത്തോടെ 56 പുതിയ ഇടവക/മിഷൻ കൂട്ടായ്മകൾക്ക് തുടക്കം കുറിക്കുവാനും അവയെ വളർത്തിക്കൊണ്ടു വരുന്നതിനും അദ്ദേഹത്തിന് സാധിച്ചുവെന്നത് അത്ഭുതത്തോടും ആദരവോടുംകൂടി മാത്രമേ നമുക്ക് കാണാൻ കഴിയുകയുള്ളൂ. ഈ മിഷൻ കേന്ദ്രങ്ങളുടെ സ്ഥാപനത്തിലും വളർച്ചയിലും തിരുവനന്തപുരം അതിരൂപതയിലെ ബഹു. വൈദികരും മേരീമക്കൾ സിസ്റ്റേഴ്സും (ഡി.എം.) ബ്രദേഴ്സും തീഷ്ണമതികളായ ഉപദേശിമാരും ത്യാഗപൂർവ്വം പങ്കുചേർന്നുവെന്നത് ഇത്തരുണത്തിൽ നന്ദിപൂർവ്വം ഓർക്കുന്നു.

ഒരു ജനതയുടെ സമഗ്രവികസനം ലക്ഷ്യമാക്കി അച്ചൻ ആരംഭിച്ച വിവിധ കർമ്മപദ്ധതികൾ ഒരു കാലഘട്ടത്തിന്റെ സാമൂഹിക ക്ഷേമപ്രവർത്തനങ്ങളുടെ സജീവ സാക്ഷ്യമായിരുന്നു. ദൈവജനത്തോട് കൂടെയായിരിക്കാൻ എപ്പോഴും ആഗ്രഹിച്ചിരുന്ന ഈ പുരോഹിത ശ്രേഷ്ഠൻ സാധാരണക്കാരുടെ കണ്ണീരൊപ്പാനും അവരുടെ ജീവിതത്തിൽ പ്രത്യാശയുടെ ദീപം തെളിക്കാനും എന്നും മുൻപന്തിയിലായിരുന്നു. അച്ചന്റെ പ്രത്യേക നേതൃത്വത്തിൽ ആരംഭിച്ച പുന്നാവൂർ ഈശോ തീപ്പട്ടി കമ്പനി, ചെമ്പരത്തിവിള മെഴുകുതിരി കമ്പനി, പോങ്ങുംമൂട് കേരളാ ഫീഡ്സ്, പുന്നാവൂർ നെയ്ത്ത് പരിശീലന കേന്ദ്രം, അരുവാട്ടുകോണം, കൊണ്ണിക്കോണം, ചെമ്പരത്തിവിള എന്നിവിടങ്ങളിൽ ആരംഭിച്ച ചർക്ക നൂൽനൂൽക്കുന്ന വ്യവസായം, പുന്നാവൂർ, പുത്തൻകാവുവിള, ചെമ്പരത്തിവിള, കല്ലുമല എന്നിവിടങ്ങളിലെ തയ്യൽ പരിശീലന കേന്ദ്രങ്ങൾ, അരുവിക്കുഴിയിലെ പായ് നെയ്ത്തു കേന്ദ്രം എന്നിവ സ്വയംതൊഴിൽ പരിശീലനം നൽകുന്നതോടൊപ്പം അനേകായിരങ്ങൾക്ക് ഉപജീവന മാർഗമായി മാറി. ഈ പ്രദേശത്തെ കുടുംബങ്ങളുടെ ദാരിദ്ര്യാവസ്ഥ പരിഹരിക്കാനായി അനേകം ഭവനങ്ങൾക്ക് പശു, എരുമ, ആട് എന്നിവ നൽകി സ്ഥിരവരുമാനത്തിനുള്ള സാധ്യതകൾ അച്ചൻ സംലഭ്യമാക്കി. ആ കാലഘട്ടത്തിലെ വലിയ സാമ്പത്തിക പ്രതിസന്ധി സൃഷ്ടിച്ചിരിന്ന തെങ്ങ് ഒറ്റി ഒഴിപ്പിക്കാനായി സാമ്പത്തിക സഹായവും ബാങ്കുകളിൽ നിന്ന് ലോണും ലഭ്യമാക്കാനായി അച്ചൻ പരിശ്രമിച്ചത് അനേകം കുടുംബങ്ങൾക്ക് ഏറെ ആശ്വാസകരമായിരുന്നു. ചെമ്പരത്തിവിളയിൽ സ്ഥാപിച്ച സെന്റ് ഫിലിപ്സ് സാധു സംരക്ഷണ കേന്ദ്രം അനേകംപേർക്ക് ആശ്രയ കേന്ദ്രമായിരുന്നു.

വന്ദ്യ ഫിലിപ്പച്ചന്റെ ശ്രദ്ധപതിഞ്ഞ ഒരു പ്രധാന ശുശ്രൂഷാ മേഖലയായിരുന്നു വിദ്യാഭ്യാസ മേഖല. അനേകം കുഞ്ഞുങ്ങൾക്ക് അടിസ്ഥാന വിദ്യാഭ്യാസം ലഭ്യമാക്കാനായി ഇടവകകളോട് ചേർന്ന് നേഴ്സറി സ്കൂളുകളും ഫീഡിംഗ് സ്കൂളുകളും ആരംഭിച്ചുകൊണ്ട് അനേകർക്ക് ഉന്നതവിദ്യാഭ്യാസത്തിനുള്ള വാതിൽ അച്ചൻ തുറന്നു നല്കി. 1970 -കളിൽ ഈ പ്രദേശത്തെ വിദ്യാഭ്യാസ വിപ്ലവത്തിന് നാന്ദിക്കുറിച്ചുകൊണ്ട് പുന്നാവൂരിൽ ആരംഭിച്ച കർമ്മലമാതാ ഇംഗ്ലീഷ് മീഡിയം സ്കൂളും, പിന്നീട് നെയ്യാറ്റിൻകര ആരംഭിച്ച ഹോളിക്യൂൻസ് സ്കൂളും നെല്ലിക്കാട് ആരംഭിച്ച ഫാ. ഫിലിപ്സ് ഹയർ



സെക്കണ്ടറി സ്കൂളും വന്ദ്യ കോർഎപ്പിസ്ക്കോപ്പാ അച്ചന്റെ പ്രേഷിത ശുശ്രൂഷകളുടെ സജീവ സ്മാരകങ്ങളാണ്.

നെല്ലിക്കാട് പ്രദേശത്ത് വന്ദ്യ ഫിലിപ്പച്ചൻ വിദ്യാഭ്യാസ ശുശ്രൂഷയ്ക്കുവേണ്ടി തിരുവനന്തപുരം അതിരൂപതയ്ക്ക് ദാനമായി നൽകിയ വസ്തുവിലാണ് 2014-ൽ ലോകാരാദ്ധ്യയായ വി. മദർ തെരേസായുടെ നാമത്തിൽ മേജർ അതിരൂപത മദർ തെരേസ ആർട്സ് ആന്റ് സയൻസ് കോളേജ് ആരംഭിച്ചത്. ഇപ്പോൾ പാറശ്ശാല ഭദ്രാസനത്തിൽ പ്രവർത്തിക്കുന്ന ഈ കോളേജ് കേരളാ യൂണിവേഴ്സിറ്റിയിൽ എല്ലാവർഷവും ഒട്ടനവധി റാങ്കുജേതാക്കളെ സമ്മാനിക്കുന്ന കലാലയമാണ്. വന്ദ്യ ഫിലിപ്പച്ചന്റെ ഒരു ജനതയോടുള്ള കരുതലിന്റെയും ഒരു ജനതയെക്കുറിച്ചുള്ള സ്വപ്നത്തിന്റെയും സജീവ അടയാളമായി ഈ കലാലയത്തെ ഞാൻ കാണുന്നു.

കൂദാശാകളുടെ സജീവമായ അർപ്പണത്തിലൂടെ അനേകരെ ദൈവാനുഭവത്തിലേയ്ക്ക് കൈപിടിച്ചുയർത്താനും, കൃത്യമായി ഒരുക്കി കൂദാശകൾ നൽകുന്നതിലൂടെ വിശ്വാസത്തിൽ ആഴപ്പെടുത്താനും ജാഗരൂകനായ ആ അജപാലകൻ എപ്പോഴും ബദ്ധശ്രദ്ധനായിരുന്നു. നിഷ്ഠയോടും അതേസമയം പൈതൃകവാത്സല്യത്തോടും എല്ലാവരോടും ഇടപെട്ടിരുന്ന ഫിലിപ്പച്ചൻ അനേകർക്ക് മാർഗദീപമായിരുന്നു. ഉപദേശിമാരുടെ പരിശീലനം, സൺഡേസ്കൂൾ അദ്ധ്യാപകരുടെ പരിശീലനം എന്നിവ കൃത്യമായി നൽകുന്നതിൽ അച്ചൻ പ്രത്യേകം താല്പര്യം കാണിച്ചിരുന്നു. അച്ചന്റെ പ്രാർത്ഥനാ ജീവിതവും പൗരോഹിത്യ സമർപ്പണവും അനേകർക്ക് പ്രചോദനാത്മകമായിരുന്നു. കൂടെ പ്രവർത്തിച്ചിട്ടുള്ള വൈദികരിലും സന്യസ്തരിലും ഉപദേശിമാരിലും സുവിശേഷപ്രേഷിതനാളം ജ്വലിപ്പിക്കുന്നതിൽ അച്ചന് അസാധാരണ പാടവമുണ്ടായിരുന്നു. ഈ പ്രദേശങ്ങളിൽ നിന്ന് അനേകർ വൈദിക സന്യസ്ത ജീവിതം ആശ്ലേഷിക്കാൻ അച്ചന്റെ ധന്യമായ പൗരോഹിത്യജീവിതം നിമിത്തമായി തീർന്നു.

ദൈവത്തിനുവേണ്ടിയും ദൈവജനത്തിനുവേണ്ടിയും പൂർണമായി മാറ്റിവച്ച ആ ജീവിതത്തിന്റെ രാവിലെ 5 മണിക്കാരംഭിക്കുന്ന ദിനചര്യം രാത്രി 10 മണിക്ക് സമാപിക്കുമ്പോൾ ധന്യമായ ഒരു പൗരോഹിത്യ ജീവിതത്തിന്റെ നേർക്കാഴ്ചയായിരുന്നു. വി. കുർബാനയോടുള്ള അച്ചന്റെ ആത്മബന്ധവും പരിദൈവമാതാവിനോടുള്ള ഭക്തിയും ജീവിതത്തിലെ ഊർജ്ജശ്രോതസ്സായി ജീവിതാവസാനം വരെ കാത്തു സൂക്ഷിച്ചു. ആർച്ചുബിഷപ്പ് ബനഡിക്ട് മാർ ഗ്രീഗോറിയോസ് മുതലുള്ള സഭാപിതാക്കന്മാരോട് ചേർന്നു നിന്നുകൊണ്ട് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രേഷിത ദർശനത്തിന് ഊടും പാവും നൽകുന്നതിൽ വന്ദ്യ ഫിലിപ്പച്ചൻ നടത്തിയ ആത്മസമർപ്പണം ചരിത്രത്തിന്റെ ഏടുകളിൽ അവിസ്മരണീയമാണ്.

സുവിശേഷത്തേയും സഭയേയും പൊതുസമൂഹത്തേയും ഹൃദയപൂർവ്വം സ്നേഹിച്ച വന്ദ്യ ഫിലിപ്പ

ച്ചന് തിരുവനന്തപുരം മേജർ അതിരൂപത 2008-ൽ കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകിയത് ഫിലിപ്പച്ചന് സഭയിലും പൊതുസമൂഹത്തിലും ലഭിച്ച വലിയ അംഗീകാരമായി ഏവരും സർവ്വാത്മനാ സ്വീകരിച്ചു. വിനയാന്വിതനായി അദ്ദേഹമത് സ്വീകരിച്ചപ്പോൾ സന്തോഷാശ്രുക്കളോടെയാണ് ഞാൻ അത് കണ്ടത്. അദ്ദേഹം വന്ദ്യ പിതാക്കന്മാരോട് എപ്പോഴും പ്രകടിപ്പിച്ചിരുന്ന ആദരവും സ്നേഹവും സഹപ്രവർത്തകർക്ക് നൽകിയിട്ടുള്ള കരുതലും ഏറെ ശ്രദ്ധേയമാണ്. 2007-മുതൽ വ്യക്തിപരമായി അദ്ദേഹത്തെ അടുത്തറിയുന്നതിന് എനിക്ക് സാധിച്ചു. അന്നുമുതൽ വന്ദ്യനായ ഫിലിപ്പച്ചനും അദ്ദേഹത്തിന്റെ ഉഴന്നല്ലൂർ കുടുംബാംഗങ്ങളും എനിക്ക് നൽകിവരുന്ന ഒരു വലിയ ആത്മബന്ധമുണ്ട്. അദ്ദേഹം തുടങ്ങിയ സ്ഥാപനങ്ങളും വസ്തുക്കളും സഭയുടെ പ്രേഷിത ശുശ്രൂഷക്കായി ദാനം ചെയ്തത് ഏറെ കൃതജ്ഞതയോടെ ഞാൻ ഓർക്കുന്നു. പാറശ്ശാല ഭദ്രാസനം സ്ഥാപിതമായപ്പോൾ അവിടെ ചേർന്ന് തന്റെ മിഷൻ പ്രദേശത്ത് തന്നെ താമസമാക്കി. പാറശ്ശാല ഭദ്രാസനത്തിന്റെ ശൈശവ ദശയിലെ വളർച്ചയ്ക്കായി പ്രാർത്ഥനകൊണ്ടും സഹകരണംകൊണ്ടും അദ്ദേഹം ബലം നൽകി. താൻ വളർത്തിയ ജനങ്ങളുടെ ഇടയിൽ അവർക്കൊപ്പം അദ്ദേഹം തന്റെ ജീവിത സായാഹ്നം ചെലവഴിച്ചു. വാർദ്ധക്യ സഹജമായ രോഗങ്ങൾ അദ്ദേഹത്തെ അലട്ടിയിരുന്നു. വന്ദ്യനായ ഫിലിപ്പച്ചന്റെ വാർദ്ധക്യ കാലത്ത് പാറശ്ശാല ഭദ്രാസനാദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ യൗസേബിയോസ് പിതാവ്, മേരീമക്കൾ സിസ്റ്റേഴ്സ്, ഫിലിപ്പച്ചന്റെ സഹോദര പുത്രൻ ശ്രീ മനോജും കുടുംബവും നൽകിയ കരുതലും ശുശ്രൂഷയും പ്രശംസനീയമാണ്. ഏറെക്കാലമായി അദ്ദേഹത്തെ ശുശ്രൂഷിക്കുന്ന മേരീമക്കൾ സന്യാസിനികളുടെ സഹോദരതുല്യമായ സ്നേഹവും പരിചരണവും ഇത്തരുണത്തിൽ സഭ നന്ദിയോടെ അനുസ്മരിക്കുന്നു.

നെല്ലിക്കാട് വൈദികമന്ദിരത്തിൽ വിശ്രമ ജീവിതം നയിച്ചു വന്നിരുന്ന ബഹു. അച്ചനെ വാർദ്ധക്യ സഹജമായ അസുഖത്തെത്തുടർന്ന് സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിക്കുകയും 2020 സെപ്തംബർ 25 വെള്ളിയാഴ്ച് വൈകിട്ട് കർത്താവിൽ നിദ്രപ്രാപിക്കുകയും ചെയ്തു. ഭൗതീക ശരീരം മലങ്കര സുറിയാനി കത്തോലിക്കാ സഭാദ്ധ്യക്ഷന്റെ മുഖ്യകാർമ്മികത്വത്തിൽ നെല്ലിക്കാട് വസതിയിലെ ചാപ്പലിനോട് ചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ സെപ്തംബർ 27 ഞായറാഴ്ച 3 മണിക്ക് സംസ്ക്കരിക്കുന്നതാണ്.

1988-ൽ പൗരോഹിത്യ രജത ജൂബിലിയും 2013-ൽ സുവർണജൂബിലിയും ആഘോഷിച്ച വന്ദ്യ കോർ എപ്പിസ്ക്കോപ്പാ അച്ചന്റെ 84 വർഷത്തെ ജീവിതവും 57 വർഷത്തെ പൗരോഹിത്യ ശുശ്രൂഷാജീവിതവും സാക്ഷിക്കുന്നത് പ്രേഷിത വേദിയിലെ ഒരു നന്മമരത്തെയാണ്. ദൈവഭവനത്തിലെ വിശ്വസ്തനായ കാര്യവിചാരിപ്പുകാരാ, മലങ്കര സുറിയാനി കത്തോലിക്കാ സഭാകുടുംബം ഒരേ സ്വരത്തിൽ അങ്ങേയ്ക്ക് സമാധാനം ആശംസിക്കുന്നു! സഭയുടെ വിശുദ്ധ പുരോഹിതാ, അങ്ങ് സമാധാനത്തോടെ പോവുക.....

## ഉപകാരസ്മരണ



ഒരു വിശ്വാസി

ആനുകാലികം




# കണ്ണിനു കണ്ണ് പല്ലിനു പല്ല്



**ബോബി ഏബ്രഹാം**

വിജയ് പി. നായരെന്ന സ്വയം പ്രഖ്യാപിത ഡോക്ടർ യൂട്യൂബിൽ പോസ്റ്റ് ചെയ്ത വിഡിയോ കണ്ടവരൊക്കെ പറഞ്ഞതിങ്ങനെ, ആരായാലും വണ്ടിപിടിച്ചു പോയി അടിച്ചുപോകും. ശരിയാണ്, അത്ര പ്രകോപനപരമാണ് ആ വിഡിയോ. മൂന്നുപേർ അതു തന്നെ ചെയ്തു. വിജയ് പി.നായർ താമസിക്കുന്ന ലോഡ്ജ് മുറിയിൽ കയറി അദ്ദേഹത്തെ കൈയേറ്റം ചെയ്തു, കരിഓയിൽ ഒഴിച്ചു. ലാപ്ടോപ്പും മൊബൈൽ ഫോണും എടുത്തുകൊണ്ട് പോയതായും പറയുന്നു. ഏതായാലും കേസ് ആയിട്ടുണ്ട്. സ്ത്രീകൾ ചെയ്തത് ശരിയാണെന്നും തെറ്റാണെന്നും വാദിക്കുന്നവരുണ്ട്. അവരെ അഭിനന്ദിച്ചവരിൽ സംസ്ഥാനത്തെ വനിതാ ശിശുക്ഷേമ മന്ത്രിയുണ്ട്,

എന്നാൽ ബസിനുള്ളിൽ വച്ച് മുട്ടാൻ വന്നവന് തിരിച്ചൊരെണ്ണം കൊടുക്കുന്ന ലാഘവത്തോടെ ഈ വിഷയത്തെ സമീപിക്കാനാവുമോ എന്ന ചോദ്യം ഉയരുന്നുണ്ട്. എന്റെ ബഹുമാന്യരായ ഇടതുപക്ഷ, തീവ്ര ഇടതുപക്ഷ സുഹൃത്തുക്കളൊക്കെ ഈ വിഷയത്തിൽ സ്ത്രീ പക്ഷത്താണ്. അല്ലെങ്കിലും അവരുടെ നിലപാടിലൊക്കെ ഒരു ഇരട്ടത്താപ്പ് എപ്പോഴും ഉണ്ട്. അതിലേക്കു പിന്നെ വരാം. എന്നാൽ ഈ വിഷയം അത്ര ലളിതമല്ല എന്നു പറയാതെ വയ്യ.

1. ഒരു മൊബൈൽ ഫോണോ ലാപ് ടോപ്പോ കൈയിലുണ്ടെങ്കിൽ സ്തീയെയായാലും പുരുഷനെയായാലും ചുരുങ്ങിയ സമയം കൊണ്ട് അപകീർത്തിപ്പെടുത്താനുള്ള സംവിധാനം ഇവിടടെയുണ്ട്.

2. അങ്ങനെ ഒരു സംഭവം ഉണ്ടായാൽ പരാതി ലഭിച്ചാലും നിയമ സംവിധാനം ഉണർന്നു പ്രവർത്തിക്കുന്നില്ല.

3.നിയമസംവിധാനം ഉണർന്നുപ്രവർത്തിക്കുന്നില്ലെങ്കിൽ പരാതിക്കാർ നേരിട്ട് നടപടിയെടുക്കും.

ഈ മൂന്നു വിഷയങ്ങൾ പരിശോധിക്കുക. സാങ്കേതിക വിദ്യ ഇന്ന് ഏറ്റവും ലളിതമാണ്. മുമ്പ് എഴുതിത്തയ്യാറാക്കി, അച്ചടിച്ച് വിതരണം ചെയ്യേണ്ടിയിരുന്നെങ്കിൽ ഇപ്പോൾ നിങ്ങൾ ഉദ്ദേശിക്കുന്ന കാര്യം ഫോണിൽ ടൈപ്പ് ചെയ്ത് സമൂഹമാധ്യമങ്ങളിൽ പോസ്റ്റ് ചെയ്താൽ അത് ആയിരങ്ങളിലേക്ക്, ചിലപ്പോൾ ലക്ഷങ്ങളിലേക്ക് എളുപ്പത്തിലെത്തും. ഇനി വിഡിയോ തയാറാക്കണമെങ്കിൽ അതും എളുപ്പമാണ്. അത് പോസ്റ്റ് ചെയ്യാൻ യൂ ട്യൂബ് പോലെയുള്ള മാധ്യമങ്ങൾ ഉണ്ടെന്നു മാത്രമല്ല, വിഡിയോ വൈറൽ ആയാൽ അതിൽ നിന്നു പരസ്യവരുമാനവും ലഭിക്കും. ഇത്തരത്തിൽ മാന്യമായി വിഡിയോ ചെയ്ത് ലക്ഷങ്ങൾ സമ്പാദിക്കുന്നവരുണ്ട്. അതിനു താൽപര്യമില്ലാത്തവർ, കഴിവില്ലാത്തവർ അശ്ലീല വിഡിയോ പോസ്റ്റ് ചെയ്ത് പണം സമ്പാദിക്കുന്നു. മാത്രമല്ല, സമൂഹ മാധ്യമങ്ങൾ നമ്മുടെ രാജ്യത്ത് ജനങ്ങളെ തമ്മിൽ ഭിന്നിപ്പിക്കുന്ന നിലയിലേക്കും വളർന്നിട്ടുണ്ട്. ഇത്രയും ചുരുങ്ങിയ ചെലവിൽ ജനങ്ങളെ തമ്മിലടിപ്പിക്കാൻ, വിദ്വേഷം വളർത്താൻ സമൂഹമാധ്യമം പോലെ മറ്റൊരിടില്ല. യഥാർഥ മുഖം വെളിപ്പെടുത്താതെ വ്യാജ ഐഡികളിൽ മറഞ്ഞിരുന്നും വിദേശത്തിരുന്നും ഇന്ത്യയിലെ ജനങ്ങളെ തമ്മിലടിപ്പിക്കുന്ന വ്യാജ വാർത്തകളും മോർഫ് ചെയ്ത ചിത്രങ്ങളും വിഡിയോയും

പ്രചരിപ്പിക്കാൻ ഇപ്പോൾ പ്രയാസമില്ല. ഇതിനെതിരെ നടപടിയെടുക്കുക അത്ര എളുപ്പവുമല്ല. മിക്ക രാഷ്ട്രീയ കക്ഷികൾക്കും സംഘടനകൾക്കും ഇപ്പോൾ ഐടി സെല്ലുകൾ തന്നെയുണ്ട്. അത് നിയന്ത്രിക്കുന്നവർക്ക് പ്രതിഫലവും ഉണ്ട്. സമൂഹമാധ്യമത്തിൽ പോസ്റ്റ് ചെയ്യപ്പെടുന്ന പലതും സഭ്യേതരമാവും. ചിലപ്പോൾ വ്യാജവിവരങ്ങളുമാവും. എതിരാളിക്കെതിരെ എന്തു വ്യാജവിവരവും ഇവിടെ നിർമിച്ചു വിതരണം ചെയ്യും.

ഇനി ഓൺലൈൻ മാധ്യമങ്ങളുമുണ്ട്. വ്യവസ്ഥാപിതമായ രീതിയിൽ ഒരു മാധ്യമ സ്ഥാപനം തുടങ്ങണമെങ്കിൽ ഏറെ കടമ്പകളുണ്ട്. എന്നാൽ ഓൺലൈൻ വാർത്താ മാധ്യമങ്ങൾക്ക് ഇതൊന്നും ആവശ്യമില്ല. വർഷങ്ങളായി നടത്തുന്ന എഫ്എം റേഡിയോകൾക്കു പോലും വാർത്താവതരണം നടത്താൻ നിയന്ത്രണങ്ങളുണ്ട്. എന്നാൽ ഒരു മൊബൈൽ ഫോൺ കൈയിലുള്ള ആർക്കും വാർത്താവതാരകരെന്ന രീതിയിൽ രംഗത്തിറങ്ങാനും മാധ്യമ പ്രവർത്തകരായി നടിക്കാനും നിയമതടസ്സമില്ല. ഇത്തരം സ്വയം പ്രഖ്യാപിത ഏകാംഗ മാധ്യമങ്ങൾ മിക്കതും അശ്ലീല, ഗോസിപ്, വ്യാജ നിർമിതികളിലാണ് അഭിരമിക്കുന്നത്. ഈ പ്രചരിപ്പിക്കപ്പെടുന്ന, അടിസ്ഥാനരഹിതമായ വിവരങ്ങൾ ശരിയാണെന്നു വിശ്വസിക്കുന്നവരാണ് സമൂഹ മാധ്യമ ഉപയോക്താക്കളിൽ വലിയൊരു വിഭാഗം.

ഇത്തരത്തിൽ അപകീർത്തിപ്പെടുത്തുന്ന സംഭവം ഉണ്ടായാൽ പരാതി കൊടുക്കുകയാണ് അടുത്ത നടപടി. സമൂഹമാധ്യമങ്ങളിലെ അപകീർത്തിപ്പെടുത്തലിനെതിരെ ഐടി ആക്ട് 67, 67 (എ) പ്രകാരം നടപടിയെടുക്കാം. എന്നാൽ അധികാര സ്ഥാനങ്ങളിലിരിക്കുന്നവർക്കെതിരെ അപകീർത്തി പോസ്റ്റുകൾ ഉണ്ടായാൽ കൊടുക്കുന്ന ഗൗരവം മറ്റുള്ളവരുടെ കാര്യത്തിൽ ഉണ്ടാകാറില്ല. വിജയ് പി. നായർക്കെതിരെ പരാതി കൊടുത്തിട്ടും പൊലീസ് അനങ്ങിയില്ലെന്നാണ് ആരോപണം. പത്തനംതിട്ട സ്വദേശിയായ ഒരാൾ കന്യാസ്ത്രീകളെ നിരന്തരം അപകീർത്തിപ്പെടുത്തുന്ന രീതിയിൽ പ്രഭാഷണം നടത്തി വിഡിയോ സമൂഹമാധ്യമങ്ങളിൽ പോസ്റ്റ് ചെയ്യുന്നതായി സംസ്ഥാനത്തെ 167 പൊലീസ് സ്റ്റേഷനുകളിലാണ് പരാതി കൊടുത്തിരിക്കുന്നത്. ഒരു മാസം കഴിഞ്ഞു. നടപടിയൊന്നും ഉണ്ടായിട്ടില്ല. വെറും അപകീർത്തിപ്പെടുത്തലല്ല, കത്തോലിക്കാ സഭയെ മുഴുവൻ മോശമായി ചിത്രീകരിക്കുകയാണ് ഇയാൾ. ഇതിനെതിരെ കെസിബിസി തന്നെ രംഗത്തിറങ്ങിയിട്ടും സർക്കാർ അറിഞ്ഞ ഭാവം നടിച്ചിട്ടില്ല. ഇത്തരത്തിൽ നൂറു കണക്കിനു കേസുകളാവും നടപടി കാത്തുകിടക്കുന്നത്. പൊലീസിനും പറയാൻ കാരണമുണ്ടാവും. പല കേസുകളിലും പ്രതി ആരെന്ന് കണ്ടെത്താൻ ബുദ്ധിമുട്ടാണ്. ചില കേസുകളിൽ സമൂഹ മാധ്യമ പ്ലാറ്റ് ഫോം നൽകുന്ന കമ്പനിയുടെ സഹായം ആവശ്യമാണ്. വിദേശത്തുനിന്ന് അപ്‌ലോഡ് ചെയ്യുന്നവരുടെ കാര്യത്തിൽ അവിടുത്തെ നിയമസംവിധാനത്തിന്റെ സഹായം ആവശ്യമായി വരാം. അതൊക്കെ നടത്തിയെടുക്കുക എളുപ്പമായിരിക്കില്ല. എങ്കിലും കൃത്യമായി ആളെ ചൂണ്ടിക്കാട്ടി നൽകുന്ന കേസുകളിലെങ്കിലും നടപടി ഉണ്ടാകാത്തതെന്ത് എന്നതൊരു ചോദ്യമാണ്. നമ്മുടെ വനിതാ മാധ്യമ പ്രവർത്തകർക്കെതിരെ അസഭ്യവർഷം സമൂഹമാധ്യമങ്ങളിലൂടെ നടത്തിയവർക്കെതിരെ കേസ് എടുപ്പിക്കാൻ വലിയ സമ്മർദം തന്നെ വേണ്ടിവന്നു. എന്നാൽ സ്റ്റേഷൻ ജാമ്യം കിട്ടുന്ന കേസിൽ ഒതുങ്ങി കാര്യങ്ങൾ. ഇതാണ് നാട്ടിലെ അവസ്ഥ.

ആദ്യം പറഞ്ഞ കാര്യങ്ങളിൽ മൂന്നാമത്തേതാണ് ഇനി നോക്കേണ്ടത്. നിയമസംവിധാനം ഉണർന്നുപ്രവർത്തിച്ചില്ലെങ്കിൽ പരാതിക്കാർ നേരിട്ട് നടപടിയെടുക്കും. എന്റെ ബഹുമാന്യ സുഹൃത്തുക്കളിൽ പലരും അതിനോടു യോജിക്കുന്നവരാണ്. അടിയോളം പറ്റില്ല അണ്ണൻ തമ്പിയും എന്ന പഴഞ്ചൊല്ലിൽ വിശ്വസിക്കുന്നവരാണ് അവർ. വിജയ് നായരെ വീട്ടിൽ കയറി അടിച്ച സ്ത്രീയെ അഭിനന്ദിക്കുന്നു എന്നാണ് സംസ്ഥാനത്തെ വനിതാ മന്ത്രി പറഞ്ഞത്. അതിന്റെ നിയമപ്രശ്നങ്ങളൊക്കെ പിന്നീട് നോക്കാം എന്നാണവർ പറഞ്ഞത്. എന്നാൽ അവർ ഒരു കാര്യം മറന്നുപോയി. ആ അടി കിട്ടിയത് ഭരണസംവിധാനത്തിന്റെ മുഖത്താണ്. കാരണം ഭരണക്കാരെക്കൊണ്ടു കൊള്ളാഞ്ഞിട്ടാണല്ലോ നിയമം നടപ്പാക്കാൻ പരാതിക്കാർ നേരിട്ട് ഇറങ്ങേണ്ടിവരുന്നത്. മാത്രമല്ല, എല്ലാവരുടെയും ജീവനും സ്വത്തിനും സംരക്ഷണം നൽകുമെന്നു സത്യപ്രതിജ്ഞ ചെയ്ത ഒരു മന്ത്രി അങ്ങനെ പറയുന്നത് തീരെ അപക്വവുമായിപ്പോയി എന്നു പറയാതെ വയ്യ. മന്ത്രി പറഞ്ഞ രീതിയാണെങ്കിൽ ഇനി ഓരോ വിഷയത്തിനും ആളുകൾ നേരിട്ടിറങ്ങി പ്രതികരിച്ചു തുടങ്ങിയാൽ എന്താവും അവസ്ഥ. ഉദാഹരണത്തിന് കഴിഞ്ഞ ദിവസം ഒരു ഗർഭിണി പ്രസവത്തിനായി മൂന്ന് ആശുപത്രികളെ സമീപിച്ചു. എവിടെയും എടുത്തില്ല. അവരുടെ ഇരട്ടക്കുഞ്ഞുങ്ങൾ മരിച്ചു. അവരുടെ ബന്ധുക്കൾ ആ ആശുപത്രികളിൽ കയറി ചുമതലപ്പെട്ടവരെ ആക്രമിച്ചാൽ മന്ത്രിക്കു ന്യായീകരിക്കാൻ കഴിയുമോ? കഴിഞ്ഞ ദിവസം സർക്കാർ ഏറ്റെടുത്ത കോവിഡ് പോസിറ്റീവായ പെൺകുട്ടി ആംബുലൻസിൽ പീഡിപ്പിക്കപ്പെട്ടു. ഉത്തരവാദിത്തം സർക്കാരിനു തന്നെയാണ്. കാരണം സർക്കാർ ഔദ്യോഗികമായി ഏറ്റെടുത്ത കുട്ടിയാണത്. ആ കുട്ടിയുടെ ബന്ധുക്കൾ ആരെയാണ് കയറി തല്ലേണ്ടത്? കന്യാസ്ത്രീകളെ നിരന്തരം അപമാനിക്കുന്നയാളോട് ഈ രീതിയിൽ പ്രതികരിച്ചാൽ മന്ത്രി ന്യായീകരിക്കുമോ?

അപകീർത്തികരമായ വിഡിയോ ചെയ്തയാളെ അയാളുടെ താമസ സ്ഥലത്ത് കടന്നുകയറി ആക്രമിക്കുക മാത്രമല്ല, അത് ഷൂട്ട് ചെയ്ത് തൽസമയം ലോകം മുഴുവൻ കാണിക്കുകയുമാണ് ചെയ്തത്. അതായത് നിയമലംഘനത്തിന് പരസ്യമായ ആഹ്വാനവും പ്രചോദനവുമാണത്. അതിനെ ഒരു മന്ത്രി തന്നെ പ്രോത്സാഹിപ്പിക്കുക എന്നു പറയുമ്പോൾ ഗൗരവം കൂടുന്നു. (ഉറപ്പിച്ചു പറയുന്നു. പ്രതികരിക്കേണ്ടത് എങ്ങനെയെന്ന് തീരുമാനിക്കേണ്ടത് വ്യക്തിയാണ്. അതിന്റെ നിയമപരമായ പ്രശ്നങ്ങൾ നേരിട്ടുകൊള്ളാമെന്ന് ധൈര്യപൂർവം

അവർ പറയുന്നുണ്ട്. ഇവിടെ എതിർപ്പ് ഇത്തരം പ്രതികരണങ്ങളെ കൈയടിച്ച് പ്രോത്സാഹിപ്പിക്കുന്നവരോടു മാത്രമാണ്. )

ഇനി ഈ നടപടിയെ പിന്തുണയ്ക്കുന്ന ബഹുമാന്യ സുഹൃത്തുക്കളുടെ പലരുടെയും എഫ്ബി പോസറ്റുകളിലൂടെ കടന്നുപോയിട്ടുണ്ട്. അതിൽ ചിലർ ഹൈദരാബാദിലെ ബലാൽസംഗ പ്രതികളെ പൊലീസ് വെടിവച്ചുകൊന്നത് ഭരണകൂട ഭീകരതയാണെന്ന് ആരോപിച്ചവരാണ്. ചിലർ അതിനെ ന്യായീകരിച്ചവരാണ്. അതിനെ ന്യായീകരിച്ചവരെ വെറുതേ വിടാം. കാരണം അവർ നിയമസംവിധാനങ്ങളോട് ബഹുമാനമില്ലാത്തവരാണ്. എന്നാൽ ആ സംഭവത്തെ ന്യായീകരിക്കാത്തവർ തിരുവനന്തപുരം സംഭവത്തെ ന്യായീകരിക്കുമ്പോൾ അതിൽ ഇരട്ടത്താപ്പുണ്ട്. പശുവിനെ കൊണ്ടുപോയി എന്നു പറഞ്ഞ് ചിലരെ ആക്രമിച്ചുകൊന്നവർക്ക് അവരുടേതായ ന്യായീകരണമുണ്ട്. എന്നാൽ അതു ശരിവയ്ക്കുകയല്ലല്ലോ ഒരു പൊതുസമൂഹം ചെയ്യേണ്ടത്. അതോ ചെയ്യുന്നവരുടെ കൊടിയും നിലപാടും നോക്കിയാണോ ഇത്തരം കാര്യങ്ങളിൽ നിലപാടെടുക്കേണ്ടത്? കണ്ണിനു പകരം കണ്ണ്, പല്ലിനു പകരം പല്ല് എന്ന നീതിശാസ്ത്രമാണോ അവരെ ഇപ്പോൾ നയിക്കുന്നത്?

ഇനി അപകീർത്തിപ്പെടുത്തലിന്റെയും അശ്ലീലത്തിന്റെയും മറ്റു ചില കാണാപ്പുറങ്ങളിലേക്കും കടന്നുപോകാം. യൂ ട്യൂബിൽ ലക്ഷക്കണക്കിനു പ്രേക്ഷകരുമായി ഓടുന്ന ചില വിഡിയോകളുമുണ്ട്. അത് ഇട്ടിരിക്കുന്നത് പുരുഷന്മാരല്ല. അതിൽ പരസ്യമായ ചുംബനങ്ങളുടെ വിഡിയോ ഉണ്ട്, ലൈവ് ചാറ്റിന്റെ വിഡിയോ ഉണ്ട്. സത്യത്തിൽ ഇത്തരം വിഡിയോകൾ എന്റെ കുഞ്ഞുങ്ങൾ കാണുന്നതിൽ എനിക്ക് ഭീതിയുണ്ട്. അശ്ലീല വിഡിയോകളേക്കാൾ മോശമായവയുടെ ഗണത്തിലാണ് ഞാൻ അത് ഉൾപ്പെടുത്തുന്നത്. ഈ വിഡിയോകൾക്കെതിരെ എങ്ങനെയാണ് പ്രതികരിക്കേണ്ടത് എന്നു കൂടി പറഞ്ഞുതരണം.

**മേമ്പൊടി**

സ്ത്രീപക്ഷ നിലപാടുകൾ എടുക്കുന്നു എന്ന് അവകാശപ്പെടുന്നവർ തന്നെ പറയുന്ന ചില വാചകങ്ങൾ ഒരു വിഡിയോയിൽ കേൾക്കാനിടയായി. കുടുംബത്തിൽ പിറന്ന പെണ്ണുങ്ങൾ എന്നൊക്കെ പറയുന്നുണ്ട്. സ്ത്രീകൾക്കും തുല്യാവസരം, സമത്വം എന്നൊക്കെ ആവശ്യപ്പെടുന്നവർ തന്നെ സ്ത്രീകളെ ഇങ്ങനെ രണ്ടു തരക്കാരായി തിരിക്കുന്നതിന്റെയും കുടുംബത്തിൽ പിറന്നതിന്റെ മാഹാത്മ്യം ഉദ്ഘോഷിക്കുന്നതിന്റെയും പിന്നിലെ ചേതോവികാരം എത്ര ആലോചിച്ചിട്ടും മനസ്സിലാകുന്നില്ല. ചുംബന സമരവുമായി ബന്ധപ്പെട്ടു കേട്ട മറ്റൊരു മുദ്രാവാക്യം വലിച്ചെറിയൂ, നിങ്ങളുടെ സദാചാരം എന്നായിരുന്നു. കുറച്ചുനാൾ മുമ്പ് ഒരു നോവലിൽ സ്ത്രീകളെ അപമാനിക്കുന്ന പരാമർശങ്ങളു ായെന്നു പറഞ്ഞ് വലിയ പ്രതിഷേധം ഉയർന്നിരുന്നു. അന്ന് ആവിഷ്കാര സ്വാതന്ത്ര്യത്തിനു വേണ്ടി പൊരുതിയിരുന്നവർ ഇപ്പോൾ ഏതു പക്ഷത്താണെന്നറിയാൻ എഫ് ബി മുഴുവൻ ഒന്നുകൂടി പരതണം.

# ഉപകാരസ്മരണ

**ഒരു വിശ്വാസി**





# സുഭാഷിതങ്ങളിലെ നീതിമാന്മാർ



ചേടിയത്ത് ഗീവർഗീസ് മൽപ്പാൻ

*നീതിമാന്മാരെപ്പറ്റി തിരുലിഖിതത്തിൽ ഉടനീളം പ്രസ്താവിക്കുന്നു. സുഭാഷിതങ്ങളിൽ താഴെവരുംവിധം കാണുന്നു:*

നീതിമാന്മാർ വിശപ്പനുഭവിക്കാൻ കർത്താവ് അനുവദിക്കുകയില്ല (സുഭാ.10,3)

നീതിമാന്മാരുടെ ശിരസ്സിൽ അനുഗ്രഹങ്ങൾ കുടികൊള്ളുന്നു (10,6).

നീതിമാന്മാരെ അനുസ്മരിക്കുന്നത് അനുഗ്രഹമാണ്. (10,7)

നീതിമാന്മാരുടെ അധരം ജീവന്റെ ഉറവയാണ് (10,11).

നീതിമാന്മാരുടെ പ്രതിഫലം ജീവനിലേക്ക് നയിക്കുന്നു (10,16)

നീതിമാന്മാരുടെ നാവ് വിശിഷ്ടമായ വെള്ളിയാണ് (10,20).

നീതിമാന്റെ വാക്ക് അനേകരെ പോഷിപ്പിക്കുന്നു (10,21).

നീതിമാന്റെ ആഗ്രഹം സഫലമാകും (10,24).

നീതിമാൻ എന്നേക്കും നിലനിൽക്കും (10,25).

നീതിമാന്മാരുടെ പ്രത്യാശ സന്തോഷപര്യവസായിയാണ് (10,28).

നീതിമാന്മാർക്ക് ഒരിക്കലും സ്ഥാനഭ്രംശം സംഭവിക്കുകയില്ല (10,30).

നീതിമാന്റെ അധരങ്ങളിൽനിന്ന് ജ്ഞാനം പുറപ്പെടുന്നു (10,31).

നീതിമാന്മാരുടെ അധരങ്ങൾ പഥ്യമായത് പറയുന്നു (10,32).

നീതിമാൻ ദുരിതത്തിൽ നിന്ന് മോചിപ്പിക്കപ്പെടുന്നു (11,8).

നീതിമാൻ വിജ്ഞാനം നിമിത്തം വിമോചിതനാകും (11,9)
നീതിമാന്മാരുടെ ക്ഷേമത്തിൽ നഗരം ആഹ്ലാദിക്കുന്നു (11,10).
നീതിമാന്മാരുടെ ആഗ്രഹം നന്മയിലേ ചെല്ലൂ (11,23).
നീതിമാൻ പച്ചിലപോലെ തഴയ്ക്കും (11,28).
നീതിമാന്മാർ ഒരിക്കലും ഉന്മൂലനം ചെയ്യപ്പെടുന്നില്ല (12,3).
നീതിമാന്മാരുടെ ആലോചനകൾ നീതിയുക്തമാണ് (12,5).
നീതിമാന്മാരുടെ പരമ്പര നിലനിൽക്കും (12,7).
നീതിമാൻ വളർത്തുമൃഗങ്ങളോട് ദയ കാട്ടുന്നു (12,10).
നീതിമാൻ കുഴപ്പത്തിൽ നിന്നു രക്ഷപെടുന്നു (12,13).
നീതിമാന്മാർക്ക് അനർഥം സംഭവിക്കുന്നില്ല (12,21)
നീതിമാൻ തിന്മയിൽ നിന്ന് ഒഴിഞ്ഞുമാറുന്നു (12,26).
നീതിമാൻ കാപട്യം വെറുക്കുന്നു (13,5).
നീതിമാന്റെ ദീപം തെളിഞ്ഞുപ്രകാശിക്കും (13,9).
നീതിമാന്മാർക്ക് ഐശ്വര്യം പ്രതിഫലമായി ലഭിക്കുന്നു(13,21).
നീതിമാന് വിശപ്പടക്കാൻ വേണ്ടത്ര വകയുണ്ട് (13,25).
നീതിമാൻ സ്വന്തം നീതിനിഷ്ഠയിൽ അഭയം കണ്ടെത്തുന്നു (14,32)
നീതിമാന്മാരുടെ ഭവനത്തിൽ ധാരാളം നിക്ഷേപങ്ങളുണ്ട് (15.6).
നീതിമാൻ ആലോചിച്ച് ഉത്തരം കൊടുക്കുന്നു(15,28).
നീതിമാൻ അനീതി കാട്ടുന്നവനെ വെരുക്കുന്നു (29,27).
നീതിമാന്റെ പാത പ്രകാശം വർധിപ്പിച്ചുകൊണ്ടിരിക്കും(4,18).

# ഉപകാരസ്മരണ



**വി. യൂദാശ്ലീഹായോടുള്ള പ്രാർത്ഥന**

മിശിഹായുടെ സനേഹിതനും വിശ്വസ്തനമായ വി. യൂദാശ്ലീഹായേ, ഏറ്റവും കഷ്ടപ്പെടുന്ന എനിക്കു വേണ്ടി അപേക്ഷിക്കേണമേ. യാതൊരു സഹായവും ഫലസിദ്ധിയില്ലാതെ വരുന്ന സന്ദർഭത്തിൽ ഏറ്റവും ത്വരിതവും ഗോചരവുമായ സഹായം ചെയ്യുന്നതിന് അങ്ങേയ്ക്ക് വിശേഷവിധിയായി കിട്ടിയിരിക്കുന്ന അനുഗ്രഹത്തെ അങ്ങ് ഉപയോഗിക്കേണമേ. എന്റെ എല്ലാ ആവശ്യങ്ങളിലും വിശിഷ്യാ (ആവശ്യം പറയുക) അങ്ങേ സഹായം ഞാനപേക്ഷിക്കുന്നു. ഭാഗ്യപ്പെട്ട യൂദാശ്ലീഹായേ! അങ്ങേ ഈ സ്തുതികളേ ലോകമെങ്ങും അറിയിക്കുമെന്നും ഞാൻ വാഗ്ദാനം ചെയ്യുന്നു. ആമേൻ

*(ദിവസം 9 പ്രാവശ്യം ഈ പ്രാർത്ഥന ചൊല്ലുക. 8–ാം ദിവസം നിങ്ങളുടെ പ്രാർത്ഥനയ്ക്ക് നിവർത്തിയുണ്ടാകും. 9–ാം ദിവസവും ചൊല്ലുക. അത് ഒരു കാലവും സഫലമാകാതിരിക്കില്ല) ഉദ്ദിഷ്ടകാര്യം സാധിച്ചതിന് നന്ദി.*

**ജയ ചെറിയാൻ, കൈലാത്, മണ്ണന്തല**



# കുരിശുമരത്തിൽ പൂത്തുലഞ്ഞ സുകൃതസൂനങ്ങൾ



റവ. ഫാ. മാത്യു ആലുംമൂട്ടിൽ

യേശുവിന്റെ ഭൗമിക ജീവിതത്തിന് മകുടം ചാർത്തിയ സംഭവങ്ങളായിരുന്നല്ലോ അവിടുത്തെ പീഡാസഹനവും കുരിശുമരണവും. അവയുടെ രംഗവേദികളിൽ നിഗൂഢമായിരുന്ന സ്വർഗ്ഗ-രഹസ്യങ്ങൾ നിറവേറ്റുന്നതിലുണ്ടായ യേശുവിന്റെ കുരിശനുഭവങ്ങൾ ക്രിസ്തുധർമ്മത്തിലെ സുകൃത സൂനങ്ങളാണ്; സുരഭില പുണ്യപുഷ്പങ്ങളാണ്. തന്റെ പീഡാസഹനവും കുരിശുമരണവും ശിഷ്യന്മാരെ മുൻകൂറായും ആവർത്തിച്ചും യേശു അറിയിച്ചിരുന്നു. അവ ഗ്രഹിക്കുക അവർക്ക് ദുഷ്ക്കരമായിട്ടാണ് അനുഭവപ്പെട്ടത്. ദൈവമായവൻ പീഡകൾ സഹിക്കുക, മരണമില്ലാത്തവൻ മരിക്കുക, അതും കുറ്റവാളിയെപ്പോലെ കുരിശുമരത്തിൽ! അവൻ എന്നേക്കും ഭരണം നടത്തേണ്ടവനല്ലേ ? റോമാക്കാരിൽ നിന്ന് രാജ്യം വീണ്ടെടുത്ത് കൊടുക്കേണ്ട രാജാവല്ലേ ? അവന്റെ രാജ്യത്തിനവസാനമില്ലെന്ന് പ്രവചനമില്ലേ ? അവൻ ആരാണ് ? സാത്താന്റെ കൊടുംപരീക്ഷകളെ മരുഭൂമിയിൽവച്ച് ജയിച്ച് വിജയശ്രീലാളിതനായവൻ, കൊടുങ്കാറ്റിനേയും കടലിരമ്പങ്ങളേയും ശാന്തമാക്കിയവൻ, തന്നെ കല്ലെറിയുവാനും ഗിരിശ്രംഗങ്ങളിൽ നിന്ന് താഴേയ്ക്ക് തള്ളിയിടുവാനും തുനിഞ്ഞവരുടെ നടുവിലൂടെ നിർഭയം നടന്നു നീങ്ങിയവൻ, മരിച്ചവരെപ്പോലും ഉയർപ്പിച്ചവൻ. അവൻ കുരിശിൽ മരിക്കുകയോ ? രക്ഷാകര സഹനത്തിന്റെയും ആത്മബലിയുടെയും അർത്ഥതലങ്ങൾ അവരുടെ ചിന്താമണ്ഡലങ്ങളെ ഉല്ലംഘിക്കുന്ന സമസ്യകളായിരുന്നു. പീഡാസഹന, മരണ മുന്നറിയിപ്പുകൾ ശിഷ്യന്മാരെ ഭയപ്പെടുത്തി (മർക്കോ 9:31-32). അവ അവരെ ദുഃഖത്തിലാഴ്ത്തി (മത്താ.17:23). അവ അവനു സംഭവിക്കാതിരിക്കട്ടെ എന്നാശംസിച്ച പത്രോസിന് സാത്താനേ, എന്റെ മുമ്പിൽ നിന്ന് പോകൂ (യോഹ 16:23) എന്ന ശാപശാസന ഏല്ക്കേണ്ടി വരികയും ചെയ്തു. അങ്ങനെ യേശുവിന്റെ സഹന, മരണ മുന്നറിയിപ്പുകൾ ശിഷ്യന്മാരിൽ നിരാസത്തിന്റെ തിരമാലകളെയാണ് സമ്മിശ്ര വികാരങ്ങളായി ഉയർത്തി വിട്ടത്. എന്നാൽ യേശുവിന്റെ കുരിശനുഭവങ്ങൾ ജീവിതത്തെ സുഗന്ധപൂരിതമാക്കുന്ന സുകൃതസൂനങ്ങളാണ്. അവ ക്രിസ്തു ധർമ്മത്തിലെ അനർഘ നിധികളാണെന്ന് പണ്ഡിതനായ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ പഠിപ്പിക്കുന്നുണ്ട്. പ്രസ്തുത നിധി കണ്ടെത്താനുള്ള എളിയ ശ്രമം ഈ സ്ലീബാക്കാലത്ത് അനുഗ്രഹീതമെന്നു കരുതുന്നു.

### 1. പ്രാർത്ഥനയുടെ സുകൃതം

പ്രാർത്ഥനയുടെ ആൾരൂപമായ യേശു കുരിശിൽ മരിക്കുന്നതും പ്രാർത്ഥിച്ചുകൊണ്ടാണ്. പ്രാർത്ഥിച്ചുകൊണ്ട് മരിക്കാനാവുക! അതെത്ര മഹത്തരം. കഠിന തപസ്സിന്റെ രൂപം കൈവരിച്ച നാൽപത് ദിനരാത്രങ്ങളിലെ മരുഭൂപ്രാർത്ഥനയിൽ നിമഗ്നനായ ശേഷമാണ് യേശു പരസ്യജീവിതമാരംഭിച്ചത്. 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന സർവതല സ്പർശിയായ പ്രാർത്ഥന, തന്റെ അനുയായികളുടെ അടയാളമായി നിർണ്ണയിച്ചു നല്കാൻ അവിടുന്നു മറന്നില്ല. അതേ പിതാവിനെ നോക്കി ഇതാ! തന്റെ മരണമുഹൂർത്തത്തിൽ, എന്റെ ദൈവമേ, എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്തുകൊണ്ട് ? എന്ന് ഉച്ചത്തിൽ നിലവിളിച്ചു പ്രാർത്ഥിക്കുന്നു-ഏതു ശിലാഹൃദയന്റെയും ഉള്ളലിയിപ്പിക്കുന്ന യേശുവിന്റെ പരിത്യക്തപ്രാർത്ഥന. അത് യുഗാന്തരങ്ങ

ളിലെ ഏതു പരിത്യക്തന്റെയും വിലാപ കാവ്യമാണ്. തന്റെ ഏകസന്തോഷവും തനതുശക്തിയും സ്വത്തനിമയുമായ പിതാവായ ദൈവം തന്നെ കൈവിടുകയോ? വസന്തം നിർന്നിമിഷം ശിശിരമായി മാറുകയോ? സാഗരം ക്ഷണഭംഗുരം മരുഭൂമിയായി പരിണമിക്കുകയോ? "ഇവനെന്റെ പ്രിയപുത്രനാണ്" എന്ന് ലോകത്തിനു പലവുരു സാക്ഷ്യപ്പെടുത്തിയവനെ പിതാവിന് നിസംഗതയോടെ ഉപേക്ഷിക്കാനാവുമോ? അതും സർവരാലും പരിത്യക്തനായി, കൊടും പീഡകളാൽ തകർക്കപ്പെട്ട്, മരണവിനാഴികയെ സന്ധിക്കുന്ന സന്ദർഭത്തിൽ! സാഹചര്യ മുഹൂർത്തങ്ങൾ യേശുവിന്റെ വിലാപത്തെ അതിന്റെ അത്യുച്ചിയിൽ എത്തിക്കുകയാണ്. അതെപ്പറ്റി ദൈവശാസ്ത്രജ്ഞനായ റുഡോൾഫ് ബൾട്ടുമാനെ ഉദ്ധരിച്ച് ബനഡിക്ട് പതിനാറാമൻ മാർപ്പാപ്പ വിശദീകരിക്കുന്നു: "രാഷ്ട്രീയ മാനം പിൻചെന്ന് തെറ്റായും അർത്ഥശൂന്യമായും വിധിച്ച തന്റെ വിധിയെ യേശു എപ്രകാരമാണ് നോക്കിക്കണ്ടത് എന്നു നമുക്കു പറയാനാവില്ല. എന്നാൽ നമുക്കു തീർച്ചായായും പറയാനാവും: പൂർണ്ണ മനുഷ്യനെന്ന നിലയിൽ അവനാകെ തകർന്നു പോയി. അവന്റെ ഹൃദയം പിളർന്നു". ഹൃദയ തകർച്ചയുടെ ഉച്ചസ്ഥലികയിലാണ് യേശു വിലപിക്കുന്നത്. കുരിശിനു സമീപം നിന്നവർ അവന്റെ അത്യുച്ചത്തിലുള്ള വിലാപത്തെ "അവൻ ഏലിയായെ വിളിക്കുക"യാണെന്ന് തെറ്റിദ്ധരിച്ചു. അവ്യക്തമായി കേട്ട്, തെറ്റായി വ്യാഖ്യാനിച്ച പ്രസ്തുത വിലാപത്തെ ആദിമസഭയാണ് അതൊരു "മിശിഹാ-കരച്ചിലായി" (Messianic-Cry) മനസ്സിലാക്കിയത്. എന്താണ് മിശിഹാ-കരച്ചിൽ ? അത് സാധാരണ കരച്ചിലല്ല. പരിത്യക്തന്റെ വലിയ വിലാപമാണ്. 22-ാം സങ്കീർത്തനത്തിൽ അതിന്റെ മുഴക്കം കേൾക്കുന്നുണ്ട്. പ്രസ്തുത മുഴക്കം ശക്തിപ്പെട്ട് കാലദേശങ്ങളെ കവിഞ്ഞു പോകും പോലെ ! അത്, രാപകലുകളിൽ നിറുത്താത കരഞ്ഞു വിളിച്ചിട്ടും വിളി കേൾക്കാതെ മറഞ്ഞിരിക്കുന്ന ദൈവത്തിന്റെ അസാന്നിദ്ധ്യം മൂലം കഠിനമായി വേദനിക്കേണ്ടി വന്ന ഇസ്രായേലിന്റെ ഭീതിദമായ വിലാപമാണ്. ദൈവം മറഞ്ഞിരിക്കുന്നു എന്നത് ഹൃദയഭേദകമാണ്. അത് "ദൈവത്തിന്റെ ഇരുളിമ അല്ലെങ്കിൽ അന്ധകാരം" എന്നു തോന്നാവുന്ന അസാന്നിദ്ധ്യമായി പരിണമിക്കുന്നു. അതുമൂലം ഇസ്രായേലും ലോകം മുഴുവനും അനുഭവിക്കേണ്ടി വരുന്ന വേദനകളും വ്യാകുലങ്ങളും ദുഃഖദുരിതങ്ങളും ആത്മപീഡകളും ഭയവിഹ്വലതകളും അസ്തിത്വാത്മക സംഘർഷങ്ങളുമെല്ലാം യേശു തന്റെ വിശാല ഹൃദയത്തിൽ ഏറ്റുവാങ്ങി കുരിശിൽ അനുഭവിക്കുന്നു. എരിയുന്ന തീച്ചൂളയിലെന്നപോലെ തന്റെ ഹൃദയാഗ്നിയിൽ അവ ഉരുക്കിയെടുത്ത് രക്ഷാകരമാക്കുന്നു. യേശു സ്വശരീരം മുറിച്ചത് അനേകർക്കുവേണ്ടിയാണ്, സ്വരക്തം ചിന്തിയത് അനേകർക്കുവേണ്ടിയാണ്. നാം യേശുവിനോടു ചേർന്ന് മറ്റുള്ളവർക്കുവേണ്ടി സഹിക്കുവാനും മുറിക്കപ്പെടുവാനും ചിന്തപ്പെടുവാനും തയ്യാറാകുമ്പോഴാണ് ഈ കാലഘട്ടത്തിന്റെ പാപങ്ങളെയും അതിൽ നിന്നുരുവാകുന്ന ദുഃഖദുരിതങ്ങളെയും സഹാനാനുഭവങ്ങളെയും രക്ഷാകരമാക്കിത്തീർക്കാനാകുക. യേശുവിനെപ്പോലെ സഹനം സ്വമനസാ സ്വീകരിച്ചാൽ പിന്നീടത് സഹനമല്ല; സന്തോഷമാണ്. സഹനം സന്തോഷകരമാകുമ്പോൾ അതിനർത്ഥം അത് രക്ഷാകരവും അമൂല്യവും പ്രത്യാശപൂർണ്ണവുമായി പരിണമിച്ചു എന്നതാണ്. ജീവിതസഹനങ്ങളെ ഇപ്രകാരം അനുഗ്രഹീതമാക്കുവാനുള്ള സ്വർഗ്ഗീയ വരവും കൃപയുമാണ് യേശുവിന്റെ കുരിശിലെ പ്രാർത്ഥനാനുഭവം നമ്മിലുളവാക്കേണ്ടതായ സുകൃതസൂനങ്ങൾ.

**2. ബലിയർപ്പണ സുകൃതം**

'ഇതാ, ലോകത്തിന്റെ പാപം നീക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്' (യോഹ.1:30) എന്നതായിരുന്നു യേശുവിനെ കണ്ട മാത്രയിൽ സ്നാപകയോഹന്നാൻ നല്കിയ സാക്ഷ്യം. ജ്ഞാനസ്നാനത്തിൽ യേശു ദൈവപുത്രനാണെന്ന് സ്വർഗ്ഗം വെളിപ്പെടുത്തിയ നിത്യസത്യത്തിന്റെ ദൃക്സാക്ഷിയാണ് യോഹന്നാൻ. ലോകത്തിന്റെ പാപപരിഹാരാർത്ഥം അറക്കപ്പെടുവാനുള്ള ബലിക്കുഞ്ഞാടാണ് ദൈവപുത്രനായ യേശുവെന്ന് ദൈവാത്മാവിൽ നിറഞ്ഞ സ്നാപകൻ മുൻകൂട്ടി പ്രസ്താവിക്കുകയാണ്. അറക്കപ്പെടും മുമ്പ് വായ് പൂട്ടി മൗനം പാലിച്ചു നില്ക്കുന്ന നിർമ്മല കുഞ്ഞാട്. എങ്കിലും അത് അഭൗമികമായ മുഖകാന്തിയും മേനിയഴകുമുള്ള രൂപ, ഭാവ ലാവണ്യങ്ങളോടെ പ്രസാദം പ്രസരിക്കുന്ന ദിവ്യകുഞ്ഞാടായി കാണപ്പെടുന്നു. കുരിശിൽ ഉയർത്തപ്പെടുമ്പോൾ, 'സത്യമായും ഇവൻ ദൈവപുത്രനായിരുന്നു' എന്ന് ലോകം തിരിച്ചറിയാനിരിക്കുന്ന, മനുഷ്യവർഗ്ഗത്തിന്റെ പാപപരിഹാരത്തിനുവേണ്ടി ബലിയർപ്പിക്കപ്പെടുവാൻ നെറുകയിൽ നിയോഗമുള്ള ദൈവകുഞ്ഞാട്.

എന്താണ് യേശു കുരിശിൽ അർപ്പിച്ച തന്റെ ബലിയുടെ അനന്യത ? എന്തിലാണ് അതിന്റെ അതുല്യതയടങ്ങിയിരിക്കുന്നത് ? അതൊരിക്കലും പരമ്പരാഗതമയോ, അനുഷ്ഠാനപരമായോ നടത്തിയിരുന്ന കാഴ്ചവസ്തുക്കളുടെയോ ബലിമൃഗങ്ങളുടെയോ അർപ്പണം ആയിരുന്നില്ല; 'യേശു നമുക്കുവേണ്ടി സുരഭിലകാഴ്ചയും ബലിയുമായി തന്നെത്തന്നെ ദൈവത്തിനു സമർപ്പിച്ച' (എഫേ 5:2) ബലിയായിരുന്നു. അതാണ് യേശുവിന്റെ ബലിയുടെ അനന്യതയും അതുല്യതയും. ഊന്നൽ "തന്നെത്തന്നെ" സമർപ്പിച്ചു എന്നതിലാണ്. ഇതോടെ, ദൈവത്തിനു ബലിയർപ്പിക്കുവാനുള്ള മനുഷ്യന്റെ കടമയിൽ നവീന മാനവും മാറ്റവും സംജാതമാകുന്നു. അതു മനസ്സിലാക്കിയ പൗലോസ് ശ്ലീഹാ റോമാക്കാരെ ഉദ്ബോധിപ്പിക്കുന്നു; 'നിങ്ങളുടെ ശരീരങ്ങളെ വിശുദ്ധവും ദൈവത്തിനു പ്രീതികരവുമായ സജീവ ബലിയായി സമർപ്പിക്കുവിൻ' (റോമ 12:1).

സമാന്തര സുവിശേഷകരും പൗലോസ് ശ്ലീഹായും യേശുവിന്റെ പീഡാസഹനങ്ങളുടെയും കുരിശിലെ ബലിയുടെയും പാപപരിഹാര മൂല്യത്തെപ്പറ്റി വ്യക്തമാക്കിയിട്ടുണ്ട്. എന്നാൽ ഹെബ്രായ

ലേഖന കർത്താവാണ് യേശുവിന്റെ പാപപരിഹാര ബലിയെപ്പറ്റി വിശദമായും വ്യവസ്ഥാപിതമായും പ്രതിപാദിക്കുന്നത്: ഒരു പ്രധാന പുരോഹിതൻ നമുക്കുണ്ട്. അവൻ സ്വർഗ്ഗത്തിൽ മഹിമയുടെ സിംഹാസനത്തിന്റെ വലതുഭാഗത്തിരിക്കുന്നു... അവൻ സത്യകൂടാരത്തിന്റെ ശുശ്രൂഷകനാണ്. എന്നേക്കുമായി ശ്രീകോവിലിൽ അവൻ പ്രവേശിച്ചു. അവൻ അവിടെ പ്രവേശിച്ച് നിത്യരക്ഷ സാധിച്ചത് കോലാടുകളുടെയോ കാളക്കിടാങ്ങളുടെയോ രക്തത്തിലൂടെയല്ല, സ്വന്തം രക്തത്തിലൂടെയാണ് (ഹെബ്രാ 8:1,2; 11,12)" ഇവിടെ ബലിയർപ്പണം പുതിയ പാത വെട്ടിത്തുറക്കുകയാണ്; നവീന ചക്രവാളത്തിലേക്ക് പ്രവേശിക്കുകയാണ്. അതോടെ, അതുവരെയുള്ള ബലിയർപ്പണങ്ങൾ, നിഴലുകളായും സൂചകങ്ങളായും മാറുന്നു. കാരണം, അവിടെ ബലിയർപ്പകനും ബലിവസ്തുവും രണ്ടായിരുന്നു. യേശുവിലാകട്ടെ, അവ രണ്ടും ഒന്നായിത്തീരുന്നു. ബലിയർപ്പകൻ അർപ്പിച്ചത് അവന്റെ തന്നെ രക്തമാണ്, ജീവനാണ്, സ്വത്വമാണ്, സാകല്യത്തിലുള്ള ആളത്തമാണ്. അതു നേടിയതാകട്ടേ, നിത്യരക്ഷയും! അതായത്, മനുഷ്യ വർഗ്ഗത്തിന്റെ പാപപരിഹാരം. 'എന്നേക്കും പരിപൂർണ്ണനാക്കപ്പെട്ട പുത്രൻ തന്നെത്തന്നെ അർപ്പിച്ചുകൊണ്ട് എന്നേക്കുമായി ഒരിക്കൽ ബലിയർപ്പിച്ചിരിക്കുന്നു' (ഹെബ്രാ 7:27-28). പ്രസ്തുത ബലി വഴി വിശുദ്ധീകരിച്ചവരെ എന്നേക്കുമായിട്ടാണ് ദൈവം പരിപൂർണ്ണരാക്കിയിരിക്കുന്നത്. അതിനാൽ ദഹനബലികളിലും പാപപരിഹാര ബലികളിലും അവിടുന്ന് സംപ്രീതനാകുന്നില്ല. അവിടുന്നു സംപ്രീതമാകുന്ന ബലി 'അവിടുത്തെ ഇഷ്ടം നിറവേറ്റുന്നതി'ലാണ്. അതിനായി അവിടുന്ന് ഒരു ശരീരം സജ്ജമാക്കിയിരിക്കുന്നു. സ്വന്തഹിതം ത്യജിച്ച് ദൈവഹിതം നിറവേറ്റുവാൻ വന്ന യേശു തന്റെ ശരീരം എന്നേക്കുമായി ഒരിക്കൽ കുരിശിൽ സമർപ്പിച്ചതു വഴി നാം വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. ലോകം രക്ഷിക്കപ്പെട്ടിരിക്കുന്നു. സർവോപരി 'ലോകത്തിന്റെ പാപം നീക്കുന്ന ദൈവകുഞ്ഞാടിന്റെ' രക്ഷാകര ദൗത്യം നിറവേറ്റപ്പെട്ടിരിക്കുന്നു. 'എല്ലാം പൂർത്തിയായിരിക്കുന്നു' എന്ന കുരിശിലെ യേശു-വചനങ്ങളിൽ അവിടുത്തെ നിയോഗദൗത്യം സമ്പൂർണ്ണമായി സംഗ്രഹിച്ചിട്ടുണ്ട്.

യേശു കുരിശിൽ ചൊരിഞ്ഞ രക്തം മുൻകാല ബലിരക്തങ്ങൾക്കു പകരമായി പിതാവായ ദൈവം സ്വീകരിച്ച് പാപം ചെയ്ത മനുഷ്യവർഗ്ഗത്തോടുള്ള തന്റെ ക്രോധാവേശത്തെ ശമിപ്പിക്കുവാൻ നടപ്പാക്കിയ കാട്ടുനീതിയുടെ വ്യവസ്ഥാ ചിഹ്നമായിരുന്നില്ല. അത് വികലമായ വീക്ഷണമാണ്. അതു തന്നെ മനുഷ്യന്റെ വിശ്വാസരാഹിത്യത്തെയും സ്നേഹശൂന്യതയെയും വേണ്ടുവോളം വെളിപ്പെടുത്താൻ പോരുന്നതാണ്. ലോകമതങ്ങളിൽ കാണുന്ന പാപപരിഹാരബലി സമ്പ്രദായങ്ങളുടെ മാനങ്ങൾ പ്രസ്തുത വീക്ഷണത്തിന് സാരവത്തായ കാരണമായിട്ടുണ്ടാവാം. മറ്റു മതങ്ങളിലെ പാപപരിഹാര ബലിയർപ്പണ വീക്ഷണം എന്താണ് ? പാപം വഴി ദൈവത്തെ കോപിപ്പിക്കുന്നു. കോപം ശമിപ്പിക്കുവാൻ അതിനനുസൃതമായ പരിഹാരബലിയർപ്പിക്കണം. രണ്ടു കാര്യങ്ങൾക്കുവേണ്ടിയാണ് പ്രധാനമായും പാപപരിഹാരബലി അനിവാര്യമാകുക: (1) കുറ്റബോധം ഒഴിവാക്കാൻ, (2) ദൈവകോപം ശമിപ്പിക്കാൻ. ഇവ രണ്ടും നേടുവാൻ ലോകമതങ്ങൾ കണ്ടെത്തിയ സങ്കേതങ്ങളാണ് പാപപരിഹാര, പ്രായശ്ചിത്ത ബലികൾ. അവയിലൂടെ ദൈവവുമായുള്ള അനുരഞ്ജനത്തിലേക്ക് പുനഃപ്രവേശിക്കാമെന്ന് മനുഷ്യൻ കരുതുന്നു. എന്നാൽ ക്രിസ്തുമതത്തിൽ പ്രകാശിതമാകുന്ന സത്യം പാപപരിഹാര, പ്രായശ്ചിത്ത ബലികളുടെ ഭാണ്ഡവുമായി മനുഷ്യൻ താഴെ നിന്ന് ദൈവസന്നിധിയിലേക്ക് കയറി അനുരഞ്ജനം സാധിച്ചെടുക്കാം എന്നതല്ല. പ്രത്യുത, ദൈവമാണ് ഈ പ്രക്രിയയ്ക്ക് തുടക്കം കുറിക്കുന്നത്. അവിടുന്ന് പാപിയായ മനുഷ്യനെ തേടി അവന്റെ പക്കലേക്ക് ഇറങ്ങി വരികയാണ് ആദ്യം ചെയ്യുക. തന്റെ ഉദാത്തമായ സ്നേഹത്തിന്റെ കത്തിയെരിയുന്ന, ഒരിക്കലും അണയാത്ത ഹൃദയോർജ്ജവുമായി ദൈവം മനുഷ്യനെ സന്ധിക്കുന്നു. മനുഷ്യൻ അനുഷ്ഠിക്കേണ്ട പരിഹാരബലിക്കു പകരം തന്റെ ഏകജാതനായ പുത്രനെ കുരിശുമരണത്തോളം എത്തുന്ന പാപപരിഹാര ബലിക്കായി ദൈവം കൈയ്യാളിക്കുന്നു. പുത്രനാകട്ടെ, തന്റെ പിതാവിന്റെ ഹിതം നിറവേറ്റാനുള്ള അഭിവാഞ്ചയാലും മനുഷ്യവർഗ്ഗത്തിന്റെ രക്ഷയ്ക്കുവേണ്ടിയുള്ള പ്രതിബദ്ധതയാലും മനുഷ്യാവതാരം ചെയ്തു പീഢകൾ സഹിച്ച് കുരിശിൽ തന്റെ ജീവൻ സമർപ്പിക്കുന്നു. അതുവഴി മനുഷ്യവർഗ്ഗത്തെ പിതാവുമായി അനുരജ്ഞനപ്പെടുത്തുന്നു. യേശുവിനു നമ്മോടുള്ള സ്നേഹത്തിന്റെ പാരമ്യഫലമാണത്. അത് തന്നെയാണ്, "അവസാനം വരെ"യെത്തുന്ന അവിടുത്തെ സീമാതീതമായ സ്നേഹത്തിന്റെ സുകൃതസൂനവും.

### 3. ആത്മസമർപ്പണത്തിന്റെ സുകൃതം

"പിതാവേ, അങ്ങയുടെ കരങ്ങളിൽ എന്റെ ആത്മാവിനെ ഞാൻ സമർപ്പിക്കുന്നു" (ലൂക്കാ 23:46) എന്നു പറഞ്ഞ് യേശു കുരിശിൽ മരിക്കുന്നു. യേശുവിന്റെ മരണം അവിടുന്ന് സ്വയം സമർപ്പിച്ചതാണ്; മറ്റാരും അത് സ്വാധീനിച്ചതല്ലെന്നർത്ഥം. പരിശുദ്ധാത്മാവിന്റെ തനതു ശക്തിയാൽ അത്യുന്നതന്റെ പുത്രനായി മറിയത്തിൽ നിന്നു ജനിച്ച യേശു ഭൂമിയിൽ പിതാവിന്റെ തിരുവിഷ്ടം നിറവേറ്റിയിട്ട് അവിടുത്തെ കരങ്ങളിൽത്തന്നെ തന്റെ ആത്മാവിനെ സമർപ്പിക്കുന്നു. കുരിശിലെ തന്റെ പരിത്യക്താവസ്ഥയിൽ, തന്നെ കൈവിട്ടെന്നു കരുതിയവന്റെ കരങ്ങളിൽത്തന്നെയാണ് യേശു തന്റെ ആത്മാവിനെ സമർപ്പിക്കുന്നത്. അതുതന്നെയാണ് യേശുവിന്റെ മഹനീയമായ ആത്മസമർപ്പണത്തിന്റെ അനന്യതയും അതുല്യതയും! "എല്ലാം പൂർത്തിയായിരിക്കുന്നു. അവൻ തലചായ്ച്ച് ആത്മാവിനെ സമർപ്പിച്ചു" (യോഹ 19:30) എന്നതാണ് യോഹന്നാന്റെ സുവിശേഷത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന യേശുവിന്റെ മരണക്കുറിപ്പ്. എല്ലാം

പൂർത്തിയാക്കിയ സമർപ്പണം. "പൂർത്തിയാക്കുക" യെന്നാൽ യേശുവിനെ സംബന്ധിച്ച് ഒരു കാര്യം അതിന്റെ പൂർണ്ണതയിലേക്ക്, അവസാന ബിന്ദു വരെ, അതിനപ്പുറത്തേക്കു പോകാൻ പറ്റാത്തവിധ മുള്ള സമ്പൂർണ്ണതയിലേക്ക് എത്തിക്കുക എന്നതാണ്. അന്ത്യത്താഴത്തിലെ പാദക്ഷാളനത്തിൽ യേശു "സ്വന്തമായുള്ളവരെ അവസാനം വരെ സ്നേഹിച്ചു" (യോഹ 13:1) എന്ന് യോഹന്നാൻ എഴുതുന്നു. "അവസാനം വരെ" എന്നതിന്റെ ഗ്രീക്ക്പദം 'തേലോസ്' ആണ്. അതിനർത്ഥം അത്,യേശു-സ്നേഹിത്തിന്റെ ഗിരിശൃംഗം, എവറസ്റ്റ് ആണെന്നത്രെ ! അതിനു മുകളിൽ ഒരു കൊടുമുടിയില്ല. അത് അത്യുച്ചിയാണ്. ഇനിയും മുന്നോട്ടു പോകുവാൻ ഒരിടം ഇല്ലാത്തവിധം പൂർത്തിയാക്കിയ മഹാസ്നേഹത്തിന്റെ സമർപ്പണമാണ് കുരിശിൽ നിറവേറ്റിയത്. ഇതോടെ, 'ഒരാൾ മറ്റൊരാൾക്കുവേണ്ടി ജീവൻ അർപ്പിക്കുന്നതിനേക്കാൾ വലിയ സ്നേഹം' കണ്ടെത്താനാവാത്ത, സീമാതീതമായ സ്നേഹത്തിന്റെ വിഹായസ്സിൽ യേശു എത്തിച്ചേർന്നു. ഇനിയും ആർക്കും പരാജയപ്പെടുത്തുവാനോ, ഉപാധികൾവച്ച് അതിരിടുവാനോ സാധിക്കാത്തവിധം സ്നേഹത്തെ സമ്പൂർണ്ണമാക്കി കുരിശിൽ സമർപ്പിച്ച് മുദ്ര വെച്ചിരിക്കുന്നു. "എല്ലാം പൂർത്തിയായിരിക്കുന്നു" എന്നു പറഞ്ഞ് പിതാവിന്റെ കരങ്ങളിൽ തന്റെ ആത്മാവിനെ സമർപ്പിച്ച സന്ദർഭത്തിലാണ് സ്വയം സമർപ്പണത്തിന്റെ സമ്പൂർണ്ണതയിൽ യേശു എത്തിച്ചേർന്നത്. പ്രസ്തുത സമർപ്പണത്തിൽ കുറവുകളില്ല, ഏറ്റക്കുറച്ചിലുകളില്ല. ജീവന്റെ അവസാന തുള്ളി രക്തവും വെള്ളവും ഒഴുക്കുന്ന, തന്റെ ജീവന്റെ സമ്പൂർണ്ണതയാണ് സമർപ്പിക്കുന്നത്. സ്വയം നല്കലിന്റെ സൗവർണ്ണ പീഠമേറുന്ന സമർപ്പണം. അതുതന്നെയാണ് തന്റെ പിതാവിനു നല്കുന്ന യേശുവിന്റെ മഹോന്നതമായ ആത്മസമർപ്പണമെന്ന സുരഭില സുകൃതം.

**4. ആരാധനയുടെ സുകൃതം**

കുരിശിൽ തന്റെ ആളത്തം, അതിന്റെ സത്തയിലും സാരാംശത്തിലും സാകല്യത്തിലും പാരമ്യതയിലുമാണ് യേശു സമർപ്പിച്ചത്. അതു തന്റെ ജീവന്റെ സമർപ്പണമായിരുന്നു. അതിനാൽ അത് തന്റെ പിതാവിനുള്ള പരമമായ ആരാധനായായി ഭവിച്ചു. ക്രിസ്തീയ ധർമ്മത്തിൽ ആരാധനയുടെ മർമ്മം അടയാളപ്പെടുത്തിയിരിക്കുന്നത് യേശുവിന്റെ കുരിശിലെ ഈ സമർപ്പണാരാധനയിലാണ്. പ്രസ്തുത സത്യം, വിശുദ്ധ ഫ്രാൻസിസ് സാലസിന്റെ ദിവ്യകാരുണ്യന്റെ സന്നിധിയിലുള്ള ഒരു പ്രാർത്ഥന ദീപ്തമാക്കുന്നുണ്ട്; "നാഥാ, എന്നോടുള്ള സ്നേഹത്താൽ നീ നിന്റെ ജീവൻ സമർപ്പിച്ചാണല്ലോ വിശുദ്ധ കുർബാനയിൽ സന്നഹിതമായിരിക്കുന്നത്. നിന്നോടുള്ള സ്നേഹത്താൽ ഞാൻ എന്റെ ജീവൻ പ്രതിനന്ദിയായി സമർപ്പിച്ച് നിന്നെ ആരാധിക്കട്ടെ". ആരാധന അങ്ങനെ ജീവസമർപ്പണവും പ്രതിസമർപ്പണവും ആയിത്തീരുന്നു. അതിന്റെ ഏകഫലമാകട്ടെ, ആരാധകനും ദൈവവുമായുള്ള സായുജ്ജ്യവും. അതിൽ കൂടുതലും കുറവുമായി മറ്റൊന്നുമില്ല. ക്ഷേത്ര നടയിൽ പുഷ്പാർച്ചന നടത്തിയ ഭക്തന്റെ ഭാവത്തിൽ തെളിയുന്നത് ഒന്നേയുള്ളൂ. ഈശ്വരനുള്ള തന്റെ ഹൃദയാർച്ചന. പ്രതിഫലേച്ഛയില്ല, സ്വാർത്ഥതയില്ല, ഉദ്ദേശലക്ഷ്യങ്ങളില്ല. കൈക്കുമ്പിളിൽ കരുതിയിരിക്കുന്നത് ജീവിതമാകുന്ന പുണ്യപുഷ്പം. അതിന്റെ സാഫല്യം അർച്ചന മാത്രം. ദൈവസന്നിധിയിലെ സമർപ്പണ സായൂജ്ജ്യം. ഈ അനുഭവത്തിലേക്ക് ഉയരാതെ ഒരാൾ ആരാധന, വിശുദ്ധ കുർബാന, അർപ്പിച്ചാൽ അദ്ദേഹം കുർബാനയിൽ പൂർണ്ണമായി സംബന്ധിച്ചെന്ന് പറയാനാവില്ല.

സ്വയം സമർപ്പണമാണ് ക്രിസ്തിയാരാധനയുടെ ശ്രേഷ്ഠഭാവം. അത് ഏതെങ്കിലും ജീവികളുടെയോ വസ്തുക്കളുടെയോ സമർപ്പണമല്ല. ക്രിസ്തു ധർമ്മത്തിൽ മനുഷ്യൻ അവന്റെ രക്ഷയ്ക്കുവേണ്ടി ദൈവത്തെ ആദ്യം സമീപിക്കുകയല്ല ചെയ്തത്. പ്രത്യുത ദൈവം തന്റെ സ്നേഹത്തിന്റെ തേരിലേറി, കുരിശിന്റെ ഭോഷത്വത്തിൽ മനുഷ്യനെ സന്ധിച്ചതാണ്. മനുഷ്യനോടുള്ള അവന്റെ നിത്യമായ നിറസ്നേഹത്തിന്റെ പ്രവാഹത്തെ അത് പ്രകടമാക്കുന്നു. മനുഷ്യൻ അതു മനസ്സിലാക്കി, പ്രതിനന്ദിയായി പകരം നില്ക്കാൻ കഴിവില്ലാത്ത കാഴ്ചവസ്തുക്കൾ സമർപ്പിക്കുന്നതിലുപരി തന്റെ സത്തയിലും സാരാംശത്തിലും സ്നേഹത്തിലും സമ്പൂർണ്ണതയിലും സ്വയം സമർപ്പിച്ച് ദൈവകൃപ സ്വീകരിക്കാനായി ദൈവസന്നിധിയിൽ നിന്നാൽ മതിയാവും. അപ്രകാരം ക്രിസ്തീയാരാധന സ്ഥിതമായിരിക്കുന്നത് കേവലമായ സ്നേഹസമർപ്പണത്തിന്റെ പരിവൃത്തത്തിലാണ്. നാം സ്നേഹത്തോടെ ആരാധനയ്ക്കെത്തുന്നു. ക്രിസ്തു സ്നേഹപാരവശ്യത്തോടെ കാത്തു നില്ക്കുന്നു. നമ്മെ ആശ്ലേഷിച്ച് അവിടുത്തെ വ്യക്തിത്വത്തിലേക്ക് ചേർത്തു വയ്ക്കുന്നു. നാം കൊണ്ടു വന്ന കാഴ്ചവസ്തുക്കളെയല്ല; നമ്മെത്തന്നെ, നമ്മുടെ സർവ സാകല്യത്തിലും തന്നെയാണ് അവിടുന്ന് നമ്മെ ചേർത്തു വയ്ക്കുന്നത്. ധൂർത്തപുത്രന്റെ തിരിച്ചുവരവിൽ പിതാവ് തന്റെ ഹൃദയസ്നേഹത്തിൽ അവനെ നിമഗ്നനാക്കിയതു പോലെ ! തന്റെ വലിയ തെറ്റിനുള്ള ക്ഷമാപണത്തിനുവേണ്ടി കരുതിവച്ച വാക്കുകൾ ഉച്ചരിക്കുവാൻ പോലും അനുവദിക്കാതെ വീർപ്പുമുട്ടിച്ചുകൊണ്ട്! യേശു വർഷിക്കുന്ന സ്നേഹത്തിന്റെ മഹാദാനത്തെ സ്വീകരിക്കുവാൻ യോഗ്യരാക്കുകയാണ് ക്രിസ്തീയാരാധന. അതൊരു കൃപാവർഷമാണ്. കൃപയുടെ ഒരു പെയ്ത്തിറങ്ങൽ. അങ്ങനെ സ്നേഹത്തിന്റെ അരൂപിയിലും അതിന്റെ പരിശുദ്ധിയിലുമാണ് ക്രിസ്തീയാരാധന രൂപം കൊള്ളുന്നതും ആഘോഷിക്കപ്പെടുന്നതും. അതിനടിസ്ഥാനവും മകുടവുമായി നിലകൊള്ളുന്നത് യേശു തന്നെ. നമ്മൾ അവനുമായി ഒന്നായിത്തീരാൻ അവൻ അനുവദിക്കുന്നു. നവമായി സംജാതമാകുന്ന ഒന്നിൽ-രണ്ട് (ഠംീ ശി ഛിില) എന്ന സ്നേഹാനുഭവത്തിൽ, ഈ മലയിലോ ആ മലയിലോ അല്ലാതെ, അവനിൽ ഒന്നായിത്തീർന്ന് സത്യത്തിലും ആത്മാവിലും ആരാധിക്കുന്ന ആത്മസമർപ്പണ സുകൃതം.

ഗ്രന്ഥനിരൂപണം

# അറിയാൻ....ആദരിക്കാൻ.... അനുകരിക്കാൻ....

## (ജീവിത ചരിത്രക്കുറിപ്പുകൾ)



തിരുവല്ല അതിരൂപതയുടെ അജപാലന ചരിത്രത്തിൽ ധ്രുവതാരകം കണക്ക് ജ്വലിച്ചിരുന്ന ഇരുപത്തിമൂന്ന് വൈദികരുടെ സംക്ഷിപ്ത ജീവചരിത്രമാണ് ഈ ഗ്രന്ഥത്തിന്റെ ഉള്ളടക്കം. ഗ്രന്ഥനാമം സൂചിപ്പിക്കുന്നതുപോലെ അറിയാനും ആദരിക്കാനും അനുകരിക്കാനും ഉചിതരായ ഇരുപത്തിമൂന്ന് നല്ല ഇടന്മാർ. പൗരോഹിത്യ സമർപ്പണത്തെയും ശുശ്രൂഷയെയും അടുത്തറിയാൻ സഹായിക്കുന്ന ഗ്രന്ഥം. വ്യക്തികളുടെ മാത്രമല്ല അവരിലൂടെ അനേക ഇടവകകളുടെയും അതിരൂപതയുടെയും ചരിത്രം തിരിച്ചറിയാൻ സഹായിക്കുന്ന രചനാ ശൈലി. ആമുഖത്തിൽ അവകാശപ്പെടുന്നതു പോലെ വസ്തുതകളുടെ ഇടയിൽ വിശദീകരണങ്ങളും വ്യാഖ്യാനങ്ങളും നല്കാൻ രചയിതാവ് ശ്രമിച്ചിരുന്നു. അതുവഴി വസ്തുതകളുടെ കാലാനുക്രമ വിവരണത്തിനപ്പുറം വസ്തുതകൾ തമ്മിലുള്ള പരസ്പര ബന്ധം വെളിവായി ചരിത്രം ഉരുവാകുന്നു.

മോൺ. സക്കറിയാസ് വാച്ചാപറമ്പിൽ, മോൺ. ജോൺ കച്ചിറമറ്റം, മോൺ. തോമസ് വടശേരി, മോൺ. മാത്യു നെടുങ്ങാട്ട്, മോൺ. അലക്സാണ്ടർ പയ്യമ്പള്ളിൽ, പാലത്തിങ്കൽ ഫാ. ജോർജ്ജ് വർഗ്ഗീസ്, പവ്വോത്തിക്കുന്നേൽ ഫാ. ചെറിയാൻ, മൂലമണ്ണിൽ വന്ദ്യ തോമസ് മല്പാൻ, മുണ്ടപ്ലാക്കൽ ദിവ്യ ശ്രീ. ജേക്കബ് കശ്ശീശ, ഇളവട്ട ദിവ്യ ശ്രീ. റ്റി. എസ്. ഫിലിപ്പോസ് കശ്ശീശാ, ചുണ്ടേവാലേൽ ഫാ. ജേക്കബ്, നിലംപിലാലിൽ ഫാ. തോമസ്, ചെമ്പോത്തിനാൽ ഫാ. മാത്യു, കിളിച്ചുമല ഫാ. വർഗ്ഗീസ്, കളക്കുടി ഫാ. എബ്രാഹം, പുത്തൻപറമ്പിൽ ഫാ. ആൻഡ്രൂസ്, പടിഞ്ഞാറേക്കൂറ്റ് ഫാ. തോമസ്, അയന്തിയിൽ ഫാ. ജേക്കബ്, അയിരൂർക്കുഴിൽ ഫാ. ജോസഫ്, തെങ്ങുന്തോട്ടത്തിൽ ഫാ. മാത്യു, ചെറുപുഴത്തോട്ടത്തിൽ ഫാ. ജോസഫ്, തോമ്പ്ര ഫാ. വർഗ്ഗീസ്, കാരാമകോയിക്കൽ ഫാ. കെ. എം. പത്രോസ് എന്നി ഇരുപത്തിമൂന്ന് ബഹുമാനപ്പെട്ട വൈദികരുടെ ജീവചരിത്രമാണ് സംക്ഷിപ്തമായി പ്രതിപാദിച്ചിരുക്കുന്നത്.

മോറോൻ മോർ കർദ്ദിനാൾ ബസേലിയോസ് ക്ലിമീസ് കാതോലിക്കാ ബാവയുടെ അനുഗ്രഹാശംസ അഭിവന്ദ്യ തോമസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അവതരണ സന്ദേശം. 296 പേജുകൾ, വില 250/- രൂപ. മേരിഗിരിയിലും ശാന്തിനിലയത്തിലും ഗ്രന്ഥം ലഭ്യമാണ്. ഗ്രന്ഥകർത്താവ് ഫാ. ചെറിയാൻ താഴമൺ. വാങ്ങി വായിക്കാനും സുഹൃത്തുക്കൾക്ക് നല്കാനും വരും തലമുറക്കായി ഗ്രന്ഥശേഖരത്തിൽ സൂക്ഷിക്കാനും ഒരു ഉത്തമ ഗ്രന്ഥം.



MAR BASELIOS
INSTITUTE OF TECHNOLOGY
Affiliated to the University of Kerala & Approved by AICTE
MAR GREGORIOS CAMPUS, ANCHAL, KOLLAM, KERALA
MBIT
ILLUMINE WITH WISDOME
ESTD. 2003
17 YEARS OF EXCELLENCE
www.mbit.ac.in
Great career begins here
Admissions Started
MCA
B.Voc
(Software Development)
MAR BASELIOS INSTITUTE OF TECHNOLOGY
Course | Eligibility | Duration
MCA | Any Degree with 50% Marks | 2 Years
B.Voc | Plus Two | 3 Years
B. Voc Degree Programmes are equivalent to Bachelor Degree
For more details please contact
9544430057 | 9495703248

